ഗ്രന്ഥരത്നാകരം നമ്പർ ൨



# വൈദ്യമനോരമ



വാചസ്പതി ടി. സി. പരമേശ്വരൻമൂസ്സത്
എഴുതിയ ഭാഷാവ്യാഖ്യാനത്തോടുകൂടിയത്.



തൃശ്ശിവപേരൂർ
ഭാരതവിലാസം അച്ചുകൂടത്തിൽ അച്ചടിച്ചത്.

൲൮൩.

വില ഉറുപ്പിക ൧. അണ ൪.

# വിഷയാനുക്രമണിക.





# മുഖവുര

നമ്മുടെ ശാസ്ത്രീയഗ്രന്ഥങ്ങൾ പൂട്ടറയ്ക്കുള്ളിൽ മുരുക്കപ്പെട്ടിയിലാക്കി സൂക്ഷിച്ച ചിതലിൻെറ കുഡുംബംപുലത്തിവരുന്ന പുണ്യപുരുഷന്മാരെ വഞ്ചിക്കുന്നതു വാസ്തവത്തിൽ മഹാപാപമായിരിക്കാം. എന്നാലും എന്നിക്കു പണ്ടേ അതിന്നു വളരെ മോഹമാണ്. മേൽപറഞ്ഞ തരത്തിലുള്ള ഒരാളുടെ പക്കൽ ഈ വൈദ്യമനോരമാഗ്രന്ഥം ഇരിപ്പുണ്ടെന്നറിഞ്ഞതുമുതൽ ഞാൻ അദ്ദേഹത്തിൻെറ സേവയ്ക്കുകൂടി. ഒടുവിൽ എൻെറ തപശ്ശക്തികൊണ്ട് ആ പുണ്യപുരുഷൻ പ്രസാദിച്ച വരം വരിക്കുവാൻ പറഞ്ഞപ്പോൾ ഞാനപേക്ഷിച്ചത് ഈ ഗ്രന്ഥം ഒന്നു പകൎത്തെടുക്കുവാൻ സമ്മതിക്കണമെന്നായിരുന്നു. അദ്ദേഹം വിഷമിച്ചു. ഒടുവിൽ ഇത് അച്ചടിപ്പിക്കില്ലെന്നേറ്റുപറഞ്ഞാൽ തരാമെന്നായി. ഞാൻ ഈ ശപഥത്തിന്നൊരുക്കമുണ്ടായിരുന്നില്ല. ഗ്രന്ഥം തരാതിരുന്നാൽ എൻെറ വിധം പകരും. അപ്പോൾ അദ്ദേഹത്തിന്നും ചില കുഴപ്പങ്ങൾ നേരിട്ടേക്കാൻമതി. ഇങ്ങിനെ മനസ്സില്ലാമനസ്സോടെ കൈവശം കിട്ടിയതാണ് ഈ ഗ്രന്ഥം. ഇതിൽ പാപമോ ശാപമോ ഗുരുത്വക്കേടോ ദൈവദോഷമോ ഉണ്ടെങ്കിൽ അതെല്ലാം ഇതിൻെറ പ്രസിദ്ധീകരണം നിമിത്തം ജനസമുദായത്തിന്നു സിദ്ധിക്കാവുന്ന ഗുണവും ഉപകാരവും കൂട്ടിത്തട്ടിക്കഴിച്ച ബാക്കിയുള്ളതുമാത്രം എൻെറ പേരേടിൽ ചിത്രഗുപ്തൻ കണക്കെഴുതിക്കൊള്ളട്ടെ. ഇനിയും തരം കിട്ടുമ്പോഴെല്ലാം ഈ വക ദുഷ്കൃത്യം ചെയ്യാൻ ഞാൻ ഒരുക്കമുള്ളതും ഇതിന്നുമുമ്പും ഇതിലും വലുതും ചെറുതുമായ പല കൃത്യം ചെയ്തുകഴിഞ്ഞിട്ടുള്ളതുമാകയാൽ ഗുപ്തൻ എൻെറ പേരേട് ഒരിക്കലും നശിപ്പിച്ചുകളകയില്ലെന്നെനിക്കു വിശ്വാസമുണ്ട്.

ഇങ്ങിനെ ഈ വൈദ്യമനോരമ എൻെറ കൈവശം കിട്ടീട്ടു കാലം കുറച്ചധികമായി. ഇതിന്നിടക്കാലത്താണ് തെ. നീലകണ്ഠശൎമ്മാ എന്നൊരു ചങ്ങാതി ഈ ഗ്രന്ഥം പകൎത്തയച്ച ബോമ്പയിൽ മൂലമാത്രമായച്ചടിച്ച പുറത്തു വന്നത്. പക്ഷേ എനി

ക്കു കിട്ടിയ ഗ്രന്ഥവും ഇതും തമ്മിൽ പലേ പാഠഭേദങ്ങളുണ്ടെ ന്നു മാത്രമല്ല, ഇതിലുള്ള സാരവത്തരങ്ങളായ പല യോഗങ്ങളും ഒററമരുന്നുകളും അതിൽ തീരെകാണാതിരിക്കുന്നതിന്റെ യഥാ ൎത്ഥമായ സംഗതി മനസ്സിലാകുന്നില്ല. ഈ ഒരു ന്യൂനതനിമിത്ത വും, ആ മുദ്രണം നാഗരാക്ഷരത്തിൽ മൂലമാത്രമായതുകൊണ്ടും എന്റെ ഉപക്രമം ഉപസംഹൃതപ്രായമായിട്ടില്ലെന്നുകണ്ടു ഞാൻ വീണ്ടും ഇതിനെ പ്രസിദ്ധീകരിപ്പാൻ തുടങ്ങിയതാകുന്നു. പഴയ നാട്ടുവൈദ്യന്മാർ ഉപയോഗിച്ചുവരുന്നതായ പലപല ഒററമരു ന്നുകളും കൈകണ്ട യോഗങ്ങളും ഇതിലുള്ളതാണെന്നും, ഇതു മല യാളത്തിലെ പാരമ്പൎയ്യവൈദ്യന്മാരുടെ ദിവ്യനിധിയാണെന്നും പലരും കേട്ടറിഞ്ഞിട്ടുണ്ടായിരിക്കണം. കൂടാതെ ഇതിലെ സ ത്തായ പലതും ഞാൻ നേരിട്ടും ശിഷ്യന്മാർ മുഖേനയും പ്രയോ ഗിച്ചു വളരെ ഫലം കണ്ടിട്ടുണ്ടെന്നു പറയുന്നത് ഈ പുസ്തക പ്രകാരം ചികിത്സ നടത്തിനോക്കുവാനിടവരുന്ന നാട്ടുവൈദ്യ ന്മാൎക്കു ധാരാളം ബോദ്ധ്യപ്പെടുവാനിടവരുന്നതാണ്.

ഇതിൽ പ്രധാനമായി ചികിത്സാഭാഗം മാത്രമാണ്. നിദാ നം അതായതു രോഗലക്ഷണം ഇതിൽ അത്രമേൽ വിവരിച്ചിട്ടി ല്ല. ഈ ന്യൂനതയെ പരിഹരിപ്പാൻവേണ്ടി ഇതിന്റെ പൂരക മെന്നനിലയിൽ സാരവത്തരമായൊരു നിദാനഗ്രന്ഥം ഈ ഗ്ര ന്ഥരത്നാകരം വഴിയായിത്തന്നെ അടുത്തകാലത്തു പ്രസിദ്ധപ്പെ ടുത്തുവാൻ ഏൎപ്പാടു ചെയ്തിട്ടുണ്ട്. സാക്ഷാൽ അഗ്നിവേശമഹൎഷി യാൽ പ്രണീതമായ നിദാനഗ്രന്ഥത്തെക്കുറിച്ചാണ് ഈ പറ ഞ്ഞത്. ഇത്തരത്തിലുള്ള ദിവ്യഗ്രന്ഥങ്ങൾ കൈവശമുള്ള മാന്യ ന്മാർ ഒരു കടാക്ഷം ചെയ്യുന്നതായാൽ അത് ഈ ഗ്രന്ഥരത്നാക രമാസികക്കു ഭൂഷണമാക്കിത്തീൎക്കുവാൻ പ്രയത്നിച്ച് ഈ ലോ കോപകാരമഹാപുണ്യത്തിൽ അവരെ ഭാഗഭാക്കുകളാക്കാൻ ശ്ര മിക്കാമായിരുന്നു.

എന്ന് വാചസ്പതി ടി. സി. പരമേശ്വരൻമൂസ്സത്.



ഗ്രന്ഥരത്നാകരം.



# വൈദ്യമനോരമ.



ഹരിഃ ശ്രീഗണപതയേ നമഃ

## പ്രഥമഃ പടലഃ.



൧. വന്ദേ മന്ദക്വണൽഭൃംഗവൃന്ദാനന്ദകരം മദൈഃ ।
ഹന്താരമന്തരായാണാമിന്ദുശേഖരനന്ദനം.

വ്യാഖ്യാനം — ശ്രീനീലകണ്ഠഗുരുപാദസരോജയുഗ്മം മൂൎദ്ധ്നാ പ്രണമ്യ പരമേശ്വരഭൂസുരോയം । നിൎമ്മാതി ഭാൎഗ്ഗവമുനീശ്വരഭാഷിതേന വ്യാഖ്യാനമത്ര ഖലു വൈദ്യമനോരമായാഃ ॥ വന്ദേ ഇതി— തന്റെ കവിൾത്തടങ്ങളിൽനിന്നൊലിക്കുന്ന മദജലത്തെ ആഗ്രഹിച്ചു മന്ദമായി ശബ്ദിച്ചുകൊണ്ടടുത്തുവരുന്ന വണ്ടുകളെ സന്തോഷിപ്പിക്കുന്നവനും പരമേശ്വരപുത്രനുമായ വിഘ്നരാജനെ ഞാൻ വന്ദിക്കുന്നു.

൨. ഇമാം മനോരമാം പാണൌ ഗൃഹീത്വാ രോഗപീഡിതാൻ । ചികിത്സയന്തോ ലോകേസ്മിൻ കീൎത്തിമന്തോ ഭവന്തി തേ.

ഏതൊരു വൈദ്യന്മാരാണോ ഈ മനോരമയെ കയ്യിലെടുത്തുകൊണ്ടു രോഗികളെ ചികിത്സിക്കുന്നത് അവർ ലോകത്തിൽ കീൎത്തിമാന്മാരായി ഭവിക്കും. അവർ ചെയ്യുന്ന ചികിത്സ ഒരിക്കലും പിഴതെ പോകയില്ലെന്നു സാരം.

൩. സുലഭസുഭഗഭേഷജാനി സിദ്ധാന്യമൃതസമാനഫലാനി യാനി യാനി । സകലഗദഹരാണി മാനവാനാമിഹ കഥിതാനി ഭവന്തി താനി താനി.

മനുഷ്യൎക്കുണ്ടാകുന്ന സകല രോഗങ്ങൾക്കും (അതാതുരോഗങ്ങൾക്കതാതു മരുന്ന്) പററിയതും അമൃതതുല്യവും കൈകണ്ടതും സുലഭമായി കിട്ടുന്നതും ക്രൂരവീൎയ്യങ്ങളല്ലാത്തതുമായിട്ട് ഏതെല്ലാം മരുന്നുകളുണ്ടോ അതെല്ലാം ഈ ഗ്രന്ഥത്തിൽ പറഞ്ഞിട്ടുണ്ടു.

## ജ്വരാധികാരഃ.

൧. അത്യശ്വഗജഭാരാദ്ധ്വ സ്ത്രീഭീക്രോധാദിജേ ജ്വരേ ।
ലംഘനം ന ഹിതം തത്ര പയഃ പത്ഥ്യം യഥാമൃതം.

ജ്വരത്തിന്റെ പ്രധാനചികിത്സ ലംഘനംതന്നെയാണ്; എങ്കിലും തന്റെ ശക്തിക്കനുരൂപമല്ലാത്തവിധം കുതിര ആന ഇവയുടെ പുറത്തുകയറുക ചുമടെടുക്കുക വഴിനടക്കുക സ്ത്രീസേവ ചെയ്യുക ഭയപ്പെടുക ശുണ്ഠികടിക്കുക മുതലായതുനിമിത്തമുണ്ടാകുന്ന ജ്വരത്തിൽ ലംഘനം ഹിതമല്ല. അവിടെ പാൽ പത്ഥ്യവും അമൃതതുല്യവുമാകുന്നു. പയഃ എന്നു മാത്രം പറഞ്ഞതുകൊണ്ടു പശുവിൻപാൽ എന്നർത്ഥം ധരിക്കേണ്ടതാണ്. 'ക്ഷീരതക്രദധിമൂത്രസർപ്പിഷാം നാമമാത്രകഥനേ ഗവാം മതം । സർവ്വരോഗഹിതമുത്തമഞ്ച തൽ ഗവ്യമാവികമനുത്തമം മതം' എന്നു പ്രമാണമുണ്ട്.

൨. ദോഷജേഷു ബലം രക്ഷൻ ലംഘയേജ്ജ്വരിതേഷു ക്രമാൽ।
പേയാകഷായരസാന്നാദ്യൈഃ പത്ഥ്യൈസ്സാദ്ധ്യമുപക്രമേൽ.

ദോഷകോപംകൊണ്ടുണ്ടായ ജ്വരങ്ങളിൽ ശരീരബലത്തെ രക്ഷിച്ചുകൊണ്ടു ലംഘനം ചെയ്യേണ്ടതാകുന്നു. സാദ്ധ്യമായ എല്ലാ ജ്വരത്തേയും ജ്വരഘ്നങ്ങളായ ഔഷധങ്ങൾ ചേർത്തുണ്ടാക്കിയതും പത്ഥ്യവുമായ കഞ്ഞി കഷായം മാംസരസം അന്നം മുതലായതുകൊണ്ടു ചികിത്സിച്ചുകൊള്ളണം.

൩. ശൃതശീതം ശൃതോഷ്ണം വാ ജലം ദോഷാദ്യപേക്ഷയാ।
പേയം ഷഡംഗസിദ്ധം വാ തപ്തം വാ ഭൃഷ്ടലോഷ്ടകൈഃ.

പനിയുള്ളവന്നു ദാഹമുണ്ടെങ്കിൽ അവിടെ ഏതു ദോഷമാണ് അധികം മൂർച്ഛിച്ചിരിക്കുന്നതെന്നു സൂക്ഷിച്ചറിഞ്ഞ് തിളച്ചു ചൂടാറിയതോ ചൂടുള്ളതോ ആയ വെള്ളമേ കുടിപ്പാൻ കൊടുക്കാവൂ. പിത്താധികമാണെങ്കിൽ കാച്ചി തണിഞ്ഞതും വാതമോ കഫമോ അധികരിച്ചതായാൽ ശൃതോഷ്ണവുമായ വെള്ളമാണ് ഉപയോഗിക്കേണ്ടതെന്നു വിവേകം. ഷഡംഗംകൊണ്ടു സിദ്ധമായ ജലവും ഹിതമാണ്. 'ശുണ്ഠീമലയജോശീരഘനപർപ്പടവാരിഭിഃ । ഷഡംഗ ഇതി വിഖ്യാതോ യോഗോയം സൂരിഭിഃ സ്മൃതഃ'=ചുക്ക് ചന്ദനം രാമച്ചം മുത്തങ്ങ പർപ്പടകം ഇരുവേലി

ഇവ ൬-ം കൂടിയാൽ ഷഡംഗമെന്ന യോഗമായി എന്നിങ്ങിനെ വിദ്വാന്മാർ സമ്മതിച്ചിരിക്കുന്നു. ഈ മരുന്നുകളെക്കൊണ്ടുണ്ടാക്കിയ കഷായമാണ് ഷഡംഗകഷായം. മാടോടോ പുറമണ്ണോ വറുത്തു വെള്ളം വീഴ്ത്തി ഊററിയെടുത്താൽ അതും ജ്വരത്തിൽ ഹിതമാണ്. എന്നാൽ ദോഷത്തെ അപേക്ഷിച്ചു ശൃതശീതം ശൃതോഷ്ണം എന്നുള്ള ഭേദത്തെ ഇവിടങ്ങളിലും കണ്ടുകൊള്ളേണ്ടതാകുന്നു.

൭. ദ്വിതയൈകാംശധാന്യാകനാഗരാഭ്യാം ശൃതം ജലം। പേയം പ്രാഗപി സപ്താഹാജ്ജ്വരിതസ്യാഗ്നിവൃദ്ധയേ.

'സപ്താഹാദൌഷധം കേചിദാഹുരന്യേ ദശാഹതഃ' ഇത്യാദി പ്രമാണത്താൽ പനി തുടങ്ങി ഒരാഴ്ച കഴിയുന്നതിന്നു മുമ്പ യാതൊരു മരുന്നും സേവിക്കരുത് എന്നാണ് വിധി എങ്കിലും കൊത്തമ്പാലരി രണ്ടുഭാഗം ചുക്ക് ഒരു ഭാഗം ഇങ്ങിനെ ചേർത്തുണ്ടാക്കിയ കഷായം ആദ്യമേ സേവിക്കുന്നതിന്നു വിരോധമില്ല. അത് അഗ്നിബലത്തെ ഉണ്ടാക്കുന്നതാകയാൽ പാചനമാകുന്നു.

൮. കേവലേന മരിചേന സാധിതം ക്വാഥലേപതിലജാദികം ക്ഷണാൽ। നാശയേത്തു ജലദോഷസംഭവം ശ്വാസകാസസഹിതം ജ്വരാമയം.

കേവലം നല്ല മുളകുകൊണ്ടുണ്ടാക്കിയ കഷായം (മുളകുചാറ്) നെററിയിൽ പുറവള നിറകയിൽ കുഴമ്പ് (മുളകുകുഴമ്പ്) ഇവ നീർദോഷംനിമിത്തമുണ്ടാകുന്ന എക്കം ചുമ പനി ഇവയെ ക്ഷണത്തിൽ ശമിപ്പിക്കും.

൯. പാഠോശീരജലൈസ്സിദ്ധഃ ക്വാഥഃ സ്യാൽ പാചനം ജ്വരേ। നാഗരാംബുയവാഷൈശ്ച പൃഥക് സിദ്ധഃ സപർപ്പടൈഃ.

പാടക്കിഴങ്ങ് രാമച്ചം ഇരുവേലി ഇവകൊണ്ടുള്ള കഷായം ജ്വരത്തിങ്കൽ പാചനമാകുന്നു. ചുക്ക് ഇരുവേലി കൊടുത്തൂവവേര് ഇവയിൽ എതെങ്കിലുമൊന്നും പർപ്പടകവും കൂടിയുള്ള കഷായവും പാചനംതന്നെ.

൧൦. അജമോജാ സിതാമിശ്രാ കഫക്ഷയകരീ ജ്വരേ। കിരാതതിക്തകക്വാഥഃ സർവ്വജ്വരവിനാശനഃ.

അയമോതകവും പഞ്ചസാരയും കൂട്ടിക്കലന്നു ഭക്ഷിച്ചാൽ

പനിക്കാക്ക തൊണ്ടയിൽ കഫംകെട്ടുന്നതു മാറം. കിരിയാത്തകഷായം എല്ലാവിധം ജ്വരത്തേയും ശമിപ്പിക്കം.

൧൧. അമൃതാകണമൂലനാഗരാണാമമൃതാനാഗരഭദ്രസ്സഗംബുദാനാം । അനിലജ്വരനാശനൌ കഷായൌ കഥിതാവാഗമകോവിദൈർഭിഷഗ്ഭിഃ.

ചിററമൃത് കാട്ടുതിപ്പലിവേര് ചുക്ക് ഇവകൊണ്ടും, ചിററമൃത് ചുക്ക് കൊട്ടത്തൂവ്വവേര് മുത്തങ്ങ ഇവകൊണ്ടും, ഇങ്ങിനെ വാതജ്വരത്തിന്നു രണ്ടു കഷായങ്ങൾ പറയപ്പെട്ടിരിക്കുന്നു.

൧൨. ഗോപാംഗനാകമലചന്ദനസേവ്യമുസ്താ * യഷ്ടീജലോൽപലമധൂകശതാവരീഭിഃ । സിദ്ധം സുശീതമനുമാക്ഷികശക്കരാഢ്യം പിത്തജ്വരം ജയതി ദാഹതൃഡാഢ്യമംബു.

നന്നാറിക്കിഴങ്ങ് താമരവളയം ചന്ദനം രാമച്ചം മുത്തങ്ങ എരട്ടിമധുരം ഇരുവേലി ചെങ്ങഴിനിക്കിഴങ്ങ് ഇരിപ്പക്കാതൽ ശതാവരിക്കിഴങ്ങ് ഇവകൊണ്ടുള്ള കഷായം ആറി തേനും പഞ്ചസാരയും മേല്പ്പടിചേൎത്തു സേവിക്കുക. ചുട്ടനീറൽ ദാഹം ഇവ അധികമുള്ളതായ പിത്തജ്വരത്തെ ശമിപ്പിക്കം.

൧൩. പക്വേന ധാഡിമഫലസ്വരസേന വാപി സക്തൂൻ പിബേൽ പ്രബലപിത്തഭവജ്വരാത്തഃ । തദ്വൽ ഷഡംഗശൃതമംബു പിബേത്സിതാഢ്യം തൃഡ്ദാഹജ്ജ്ത്തിശമനായ ച ദീപനായ.

ഉറമാമ്പഴം പിഴിഞ്ഞ നീരിൽ മലർപൊടി ചേൎത്തു ഭക്ഷിക്കുക. പിത്തജ്വരം ശമിക്കം. അതുപോലെതന്നെ ഷഡംഗകഷായത്തിൽ പഞ്ചസാര ചേൎത്തു സേവിക്കുക. ചുട്ടനീറലും ദാഹവുമുള്ള പനിയും ശമിക്കം. ദീപനവുമുണ്ടാകം.

൧൪. പത്ഥ്യാകളംഫലനാഗരാംബുദവചാഭൂനിംബധാന്യദ്രുമൈർഭാർങ്ഗീപപ്പടകാന്വിതൈഃ ശൃതമിദം തോയം സുശീതം പുനഃ । മധ്വാഢ്യം പരമാണുരാമയുതം ശ്ലേഷ്മജ്വരം നാശയേൽ കോഷ്ഠാത്തിശ്വസനാഗ്നിസാദകസനാരുച്യാസ്യശോഷാന്വിതം.

കടുക്ക കുമിഴിൻവേര് ചുക്ക് മുത്തങ്ങ വയമ്പ് കിരിയാത്ത കൊത്തമ്പാലരി തേവതാരം ചെറുതേക്കിൻവേര് പപ്പടകം ഇവകൊണ്ടുള്ള കഷായം ആറി തേനും കായം വറുത്തുപൊടിച്ചതും

* 'വിശ്വ' എന്നു പാഠാന്തരം

മേപ്പടിചെയ്തു സേവിക്കുക. വയറുകടി ഏറ്റക്കം അഗ്നിമാന്ദ്യം ചുമ അരുചി വായവരൾച്ച ഇവയോടുകൂടിയ കഫജ്വരം ശമിക്കും.

൧൫. കുശ്മാണ്ഡപുഷ്പസ്വരസേന നസ്യം സവിശ്വസാരേണ കൃതം ജ്വരഘ്നം । വാതാത്മജേനാഹൃതമൌഷധം തദ്രാമാനുജസ്യേവ നയേൽ പ്രബോധം.

കുമ്പളപ്പൂ പിഴിഞ്ഞ നീരിൽ ചുക്കരച്ചുചേൎത്തു നസ്യം ചെയ്താൽ സന്നിനിമിത്തം തന്റേടമില്ലാതായിക്കിടക്കുന്നവന്നു ബോധമുണ്ടാകും. ഇതു ജ്വരഘ്നവുമാണ്. ഇത് ഹനുമാൻ കൊണ്ടുവന്ന ഔഷധം ലക്ഷ്മണനെ ജീവിപ്പിച്ചതുപോലെ സന്നിക്കാരനെ ജീവിപ്പിക്കുന്നതാകുന്നു.

൧൬. പ്രലാപമൂൎച്ഛാഭ്രമദാഹയുക്തേ തൃഷ്ണാന്വിതേ ദോഷസമൂഹജൂൎത്തൌ । പയോംഗനാനാം പിബതാം നരാണാം ദ്രാഗേവ ജൂൎത്തിഃ പ്രശമം പ്രയാതി.

പെയപറയുക തന്റേടമില്ലായ്ക തലതിരിച്ചൽ ചുട്ടുനീറൽ ദാഹം ഇവയോടുകൂടിയ സന്നിപാതജ്വരമുള്ളവൻ മുലപ്പാൽ സേവിക്കുന്നതായാൽ അവയെല്ലാം (പനിയും) ക്ഷണം മാറും.

൧൭. സ്തന്യേന സേകം ശിരസഃ ശ്രാണാ സ്തന്യകൃതാ തഥാ । കുശ്മാണ്ഡപുഷ്പസ്വരസയുക്തം സ്തന്യഞ്ച തൽഗുണം.

മുലപ്പാൽകൊണ്ടു തലയ്ക്കുധാര. മുലപ്പാൽകൊണ്ടുള്ള കഞ്ഞി. കുമ്പളപ്പൂ പിഴിഞ്ഞ നീരും മുലപ്പാലും കൂട്ടി പലവട്ടമായി സേവിക്കുക. ഇവയ്ക്കും മേൽപറഞ്ഞ ഗുണം തന്നെ.

൧൮. സുനിഷണ്ണവേണപത്രശുണ്ഠീമുസ്താശൃതഃ ക്വാഥഃ । ഹന്ത്യാജ്ജ്വരമതിവേഗം ദോഷസമൂഹോത്ഭവം ത്രിദിനാൽ.

നീരാറൽ മുളംകൂമ്പ് ചുക്ക് മുത്തങ്ങ ഇവകൊണ്ടുള്ള കഷായം മൂന്നുദിവസം സേവിച്ചാൽ സന്നിപാതജ്വരം ശമിക്കും.

൧൯. കല്ക്കിതാമരനാളേന സ്വച്ഛന്ദം രജനീം പിബൻ । നതു ദേശാന്തരഗതോ ബാധ്യതേ ശീതികാദിഭിഃ.

വരട്ടുമഞ്ഞൾ തനിച്ച് കോതമ്പുകാടിയിൽ അരച്ചുകലക്കി തിളപ്പിച്ചു മുക്കുടിയാക്കി സേവിച്ചുകൊണ്ടിരുന്നാൽ വയനാട്ടുമ

തലായ ദിക്കിൽ പോകുമ്പോൾ പനി പിടിക്കുന്നതല്ല. 'ആരനാളന്തു ഗോധൂമൈരാമൈഃസ്യാന്നിസ്തുഷീകൃതൈഃ । പക്വൈ-ർവാ സപ്തരാത്രസ്ഥൈസ്തസ്യൌവീരസദൃശം ഗുണൈഃ'=പച്ച കോതമ്പരി ഏഴദിവസം വെള്ളത്തിലിട്ടു സൂക്ഷിക്കുക, പിന്നെ പിഴിഞ്ഞരിച്ചാൽ ആ വെള്ളമാണ് ആരനാളം (കോതമ്പുകാടി) എന്നു പറയുന്നത്. കോതമ്പുവേവിച്ചിട്ടും ആരനാളമുണ്ടാക്കാറുണ്ട്. ഇതിൻെറ ഗുണം സാക്ഷാൽ വെപ്പുകാടിക്കുള്ളതുതന്നെ.

൨൦. തുംഗദ്രുമസ്യ തരുണാനി ഫലാനി കിഞ്ചിച്ഛിന്ദ്യാപനീയ ചതുരാണി ജലസ്യ കുംഭേ । പക്ത്വാ ഗതേ തദ്ദ്രവകേ നിശിപീതമേകം സംസാധയേജ്ജ്വരമതീവ ചിരന്തനം ദ്രാക്.

തെങ്ങിൻെറ നല്ല തുടമുള്ള നാല് ഇളന്നീർ തൊലിക്കളഞ്ഞ് ഏന്തു ഇടങ്ങഴിവെള്ളത്തിൽ വേവിക്കുക. ആ വെള്ളംവറ്റിയാൽ ഒരു ഇളന്നീർ രാത്രിഃസേവിക്കണം. എന്നാൽ ജീർണ്ണജ്വരം എത്രതന്നെ പഴക്കമുള്ളതായാലും വേഗം ശമിക്കും.

൨൧. പാഠാശിഫാചയഃ പീതം പ്രാതരേവ ദിനൈസ്ത്രിഭിഃ ശീതികാം കമ്പബഹുളാം നാശയേല്ലശുനാന്വിതം.

പാടക്കിഴങ്ങുകഷായം വെള്ളുള്ളിചേർത്തു മൂന്നു ദിവസം രാവിലെ സേവിക്കുക. വിറച്ചപനി ശമിക്കും.

൨൨. വന്ദാകോ വില്വഭവസൂക്രേണ ഘൃതേന വാ പ്രഗേ പീതഃ । വിഷമജ്വരസ്യ വികൃതിം ജയേന്നിശ്ശേഷമതിവിഷമാം.

കൂവളത്തിന്മേലുണ്ടായ ഇത്തിക്കണ്ണി അരച്ചു മോരിലോ നെയ്യിലോ ചേർത്തു രാവിലേ സേവിക്കുക. വിഷമജ്വരം എത്രതന്നെ കലശലായിരുന്നാലും മാറും.

൨൩. ജീവന്തീമൂലനിര്യൂഹസ്സഘൃതോ ദാഹജ്വരത്തിജിൽ । തദ്വന്ന്യഗ്രോധപാദസ്യ ബദരീപല്ലവസ്യ വാ.

അടപതിയൻകിഴങ്ങുകഷായം നെയ്യുചേർത്തു സേവിക്കുക. നീറിപ്പനി ശമിക്കും. 'പേരാൽവേടുകൊണ്ടും ലന്തത്തളിരുകൊണ്ടും ഈവിധംതന്നെ കഷായമുണ്ടാക്കി സേവിക്കുന്നതും നല്ലതാണ്.

൨൪. സഹദേവീശിഫാ ബദ്ധാ ശ്വേതസൂത്രേണ കന്യയാ നിഹന്തി ദക്ഷിണേ പാണൌ ജ്വരഭൂതഗ്രഹാദികാൻ.

പൂവ്വാംകുറന്തലവേര് ഒരു വെള്ളച്ചരടുകൊണ്ട് കെട്ടി അതിനെ കന്യകയെക്കൊണ്ടു തൻെറ വലത്തുകയ്യിന്മേൽ കെട്ടിക്കക. ജ്വരം ഭൂതബാധ ഗ്രഹബാധ ഇവ ശമിക്കും.

൧൫. ചൂൎണ്ണേന കടുരോഹിണ്യാഃ പക്വൈർവാ ഛിന്നരോഹജൈഃ । സ്വരസേ സഹദേവ്യാ വാ സിദ്ധം തൈലം ജ്വരം ജയേൽ.

കടുകരോഹണിപ്പൊടികൊണ്ടോ കൊടുത്തുവ്വയുടെ ഇലകൊണ്ടോ പൂവ്വാംകുറന്തലനീരുകൊണ്ടോ കാച്ചിയുണ്ടാക്കിയ എണ്ണ ജ്വരഹരമാകുന്നു.

൧൬. നിൎഗ്ഗുണ്ഡികാദലരസം ചരണായുധാണ്ഡം സൂന്യം സപൂഷണസുമസ്വരസം സതൈലം। തേജശ്ച ശാംഭവമചേത സമസ്തദോഷം ദിവ്യാംബുസിദ്ധമഖിലജ്വരഹാരി തൈലം.

കരുനെച്ചിയില പിഴിഞ്ഞ നീർ കോഴിമുട്ടവെള്ളം മുലപ്പാൽ കുമ്പളപ്പൂനീർ എണ്ണ ഇവ സമം, മഴപെയ്യുമ്പോൾ ഭൂമിയിൽ തട്ടാതെ എടുത്തുവെച്ച വെള്ളത്തിൽ കാച്ചുക. കല്ക്കത്തിന്നു ശുദ്ധിചെയ്ത രസം ചേൎക്കണം. ഈ തൈലം സകല ജ്വരത്തിന്നും കൊള്ളാം.

൧൭. ജ്വരേണ മുച്യമാനസ്യ മ്രിയമാണസ്യ ചോഭയോഃ । ദൃശ്യന്തേ യാനി ലിംഗാനി താനി തുല്യാനി നിർദ്ദിശേൽ.

പനി മാറുമ്പോഴും പനിനിമിത്തം മരിക്കാൻ ഭാവിക്കുമ്പോഴും ഏതെല്ലാം ലക്ഷണങ്ങൾ കാണുമോ അതുകൾ തുല്യങ്ങളായിരിക്കുമെന്നും നിർദ്ദേശിക്കണം.

ഇതി വൈദ്യമനോരമായാം
പ്രഥമഃ പടലഃ.



## അഥ ദ്വിതീയഃ പടലഃ

### രക്തപിത്താസൃഗ്ദരാസ്ഥിസ്രാവസോമരോഗാധികാരഃ.

൧. മേഘനാമാഭയാപത്മകിഞ്ജല്കൈഃ സാധിതം ജലം സക്ഷൌദ്രം രക്തപിത്തഘ്നം ബീജം വാ വാസ്തുകോദ്ഭവം.

മുത്തങ്ങ കടുക്ക താമരയല്ലി ഇവകൊണ്ടുള്ള കഷായം രക്തപിത്തഹരമാകുന്നു. ചിരവിത്തുകൊണ്ടുള്ള കഷായവും—അല്ലെങ്കിൽ ചിരവിത്തു വേറെവിധത്തിൽ ഉപയോഗിച്ചാലും ഇതുപ്രകാരം തന്നെ.

൮. ഇക്ഷുദ്ദ്രാക്ഷാമൃതാധാത്രീശതാവരീസ്വരസേ നാളികേരാംബുപയോയുക്തേ സുകല്ക്കിതൈഃ. (൩)ചാതുർജ്ജാത * പയോ വൃക്ഷമുകുളാംബുപയോധരൈഃ ശാരിബോശീരയഷ്ട്യാഹ്വസിതാപലഹിമാമരൈഃ. (൪) സിദ്ധം ഘൃതം നവം തൂർണ്ണം രക്തപിത്തഹരം പരം । അസൃഗ്ദ്രാവഞ്ച നാരീണാം തൃൾദാഹൌ ച മഹാബലൌ (൫) ഉഭയായനമപ്യാശു രക്തപിത്തം ഹിതാശിനാം പിത്താമയാനി ചാന്യാനി പാനനാവനലേപനൈഃ.

കരിമ്പ് കറുക ചിററമൃത് നെല്ലിക്ക നായ്ക്കുരണവേര് നീരാറൽ ഇവ ഇടിച്ചുപിഴിഞ്ഞ നീര് വരട്ടുനാളികേരവെള്ളം തേങ്ങാപ്പാൽ പുതിയ നെയ്യ്. കൽക്കത്തിന്ന്—ഏലത്തരി ഏലമത്തൊലി പച്ചില നാഗപ്പൂവ് നാല്പാമരമൊട്ട് ഇരുവേലി മുത്തങ്ങ നന്നാറിക്കിഴങ്ങ് രാമച്ചം എരട്ടിമധുരം കല്ക്കണ്ടം ചന്ദനം കൊട്ടം. ഈ നെയ്യ് രക്തപിത്തത്തിന്ന വളരെ വിശേഷം. സ്ത്രീകൾക്കുണ്ടാകുന്ന അസൃഗ്ദ്രാവം അതികലശലായ ദാഹം ചുട്ടുനീറൽ ഉഭയായനമായ രക്തപിത്തം മററു പിത്തരോഗങ്ങൾ ഇവയെ പാനം നസ്യം ലേപനം ഇവകൊണ്ടു ശമിപ്പിക്കും.

൯. ബഹുപ്രകാരൈരുപസേവ്യമാനാ ക്ഷൌദ്രാന്വിതാ രക്തജയായ വാശാ । സത്യം സമർത്ഥാ ജഗതാം സവിത്രീ യഥൈവ സംസാരജയായ ഗൌരീ.

ആടലോടകം തനിച്ചുതന്നെ കഷായം നെയ്യുമുതലായി അനേകപ്രകാരത്തിൽ ഉപയോഗിച്ചാൽ രക്തപിത്തത്തെ ശമിപ്പിക്കും. 'വൃഷോസ്രപിത്തേ' എന്നു വേറെയും പറഞ്ഞിട്ടുണ്ട്.

* 'ത്വചേലാപത്രകൈസ്തുല്യൈസ്ത്രിസുഗന്ധിത്രിജാതകം । നാഗകേസരസംയുക്തം ചാതുർജ്ജാതകമുച്യതേ' എന്നു പ്രമാണം.

൬. തൽക്ഷണം ക്ഷുണ്ണമാല്ലാതം ശുഷ്കഗോമയമസ്യതി । നാ.സാംസ്രുതമസൃക്സ്രാവം ചന്ദനസ്യോൽപലസ്യ വാ.

ഉണങ്ങിയ ചാണകം അപ്പോൾ പൊടിച്ചു മൂക്കിൽ വലിക്കുക. രക്തപിത്തരോഗിക്കു മൂക്കിൽകൂടെ രക്തം വരുന്നതു നില്ക്കും. ചന്ദനവും ചെങ്ങഴിനീർകിഴങ്ങും ഇതേമാതിരിതന്നെ ഉപയോഗിക്കാം.

൭. ഡാഡിമകുസുമസ്വരസഃ സൂന്യം വാ ചൂതബീജസലിലം വാ । മൂത്രാംഭോ വാ നസ്യം നാസാരക്തസ്രുതിം ജയതി.

ഉറമാമ്പഴപ്പൂ പിഴിഞ്ഞ നീർ, മുലപ്പാൽ, മാങ്ങയണ്ടിനീർ, പെരുങ്കുരുമ്പനീർ ഇവയിൽ ഏതെങ്കിലും ഒന്നുകൊണ്ടു നസ്യം ചെയ്യാലും മൂക്കിൽനിന്നു രക്തം വരുന്നതു നില്ക്കും.

൮. ധാത്ര്യസ്ഥി തണ്ഡുലജലൈഃ പീതം ഹന്ത്യാദസൃഗ്ദരം । പീതാ ശീതാംബുനാ പിഷ്ടാ ധാത്രീ ചോദുംബരാംബുനാ.

നെല്ലിക്കാക്കുരു അരിക്കാടിയിൽ അരച്ചുചേൎത്തു സേവിച്ചാൽ അസൃഗ്ദരം ശമിക്കും. വരട്ടുമഞ്ഞൾ വെള്ളത്തിലോ, നെല്ലിക്ക അത്തിവെള്ളത്തിലോ ചേൎത്തു സേവിച്ചാലും ഇതുതന്നെ ഫലം.

൧൦. ജീൎണ്ണചേലഭസിതം പിബേദ്ധ്രുഃ പുഷ്പജാതരുധിരേണ പീഡിതാ । തക്രതൈലതരുണോഷ്ണവാരിഭിഃ പ്രാംസ്തപുഷ്പസുഭഗാ ഭവിഷ്യതി.

അസൃഗ്ദരം നന്നെ കലശലായി എങ്കിൽ പഴന്തുണി ചുട്ട ഭസ്മം മോരിലോ എണ്ണയിലോ അല്പം ചൂടുള്ള വെള്ളത്തിലോ ചേൎത്തു സേവിക്കുക. രക്തദോഷം ശമിക്കും.

൧൧. ഉൽപലപത്രസ്വരസഃ കിഞ്ചിത്തൈലേന സഹ പീതഃ । അസ്ഥിസ്രാവം സ്ത്രീണാം നാശയതി നരസ്യ സോമരോഗഞ്ച.

ചെങ്ങഴിനീരില പിഴിഞ്ഞ നീർ എണ്ണയുംചേൎത്തു സേവിക്കുക. സ്ത്രീകളുടെ അസ്ഥിസ്രാവവും പുരുഷന്മാരുടെ സോമരോഗവും ശമിക്കും.

൧൦. അനന്തയാ സാംക്ഷതയാ കൃതാ തൈലേനാശഷ്കുലീ* I അസ്ഥിസ്രാവഹരീ തദ്വൽ കാൎപ്പാസാംക്ഷതജാ ച സാ.

നന്നാറിക്കിഴങ്ങും അരിയുംകൂട്ടി അരച്ച് എണ്ണയിൽ മുറുക്കുണ്ടാക്കിത്തിന്നുക. അസ്ഥിസ്രാവം ശമിക്കും. പരുത്തിക്കുരുവും അരിയുംകൂട്ടി ഇങ്ങിനെതന്നെ പലഹാരമുണ്ടാക്കാം. തുല്യഫലമാണ്.

൧൧. ആലോഡ്യ ചൂൎണ്ണം സലിലേ തദച്ഛം ജലം സതൈലം പ്രപിബേൽ പ്രഭാതേ I ആരണ്യതൈലസ്വരസം സതൈലം നിഹന്തി കാന്താസ്ഥിഹനിസ്രുതിം ദ്രാക്.

ചുണ്ണാമ്പു വെള്ളത്തിൽ കലക്കി തെളിയിച്ച തെളിയും എണ്ണയും അല്ലെങ്കിൽ ചെറുവെള്ള പിഴിഞ്ഞ നീരും എണ്ണയും, ഈ രണ്ടു യോഗവും അസ്ഥിസ്രാവത്തിന്നു നന്ന്.

൧൨. പൂൎവ്വേ തോയേ വാസരേ വാസിതാനാം ചിഞ്ചാസ്ഥീനാം ദുഗ്ദ്ധകല്ക്കീകൃതാനാം I പീതംപാസ്യാതാം സുന്ദരീപൂരുഷൌ ദ്രാഗസ്ഥിസ്രാവാൽ സോമരോഗാച്ച മുക്തൌ.

പുളിങ്കുരുപ്പരിപ്പ് തലേന്നു വെള്ളത്തിലിട്ടുവെച്ച പിറെറന്നെടുത്ത് പാലിൽ അരച്ചുചേൎത്തു സേവിക്കുക. സ്ത്രീകളുടെ അസ്ഥിസ്രാവവും പുരുഷന്മാരുടെ സോമരോഗവും ശമിക്കും.

ഇതി വൈദ്യമനോരമായാം
ദ്വിതീയഃ പടലഃ.



## തൃതീയഃ പടലഃ.

### കാസശ്വാസഹിക്കാധികാരഃ.

൧. ഇന്ദ്രയവപല്ലവയുതം മരിചം ഖാദേദ്ദിനത്രിതയം I കാസാൻ ജയതി സമൂലാൻ നാകുല്യാഃ പാദവല്ലമിവ.

---

* 'തിലജീരകസംയുക്തൈഃ പിഷ്ടൈൎയ്യം തണ്ഡുലാദിഭിഃ I കൃതാ ഉഷ്ണസുയന്ത്രാഭ്യാം സുദൃഷ്ടം ച തിലോത്ഭവൈഃ I പാൎശ്വമണ്ഡലസങ്കാശം ശഷ്കുലീ സാ പ്രകീൎത്തിതാ'.

കുടകപ്പാലയുടെ ക്കുമ്പും കുരുമുളകും കൂടെ മൂന്നുദിവസം തിന്നുക. ചുമ നിശ്ശേഷം മാറും. കണ്ടകാരിച്ചുണ്ടവേരിന്മേൽ തെളിക്കും ഇതുതന്നെ ഗുണം.

൨. കേതകദലഭസിതം വാ ഭസ്മീകൃതശലലികാശലാകാ വാ। മധുനാ ലീഢം സദ്യശ്ശമയതി കാസം ക്ഷയോത്ഭവമപി.

പൂക്കൈതയുടെ ഓല ചുട്ടുകരിച്ച ഭസ്മമോ,അല്ലെങ്കിൽ എയ്യൻമുള്ളു കരിച്ച ഭസ്മമോ, തേനിൽ ചാലിച്ചു നക്കുക. ക്ഷയരോഗത്താലുണ്ടായ ചുമയായാലും ശമിക്കും.

൩. മയൂരപിഞ്ഛാനയനം ഘൃതാക്തം ഭസ്മസാൽകൃതം। സക്ഷൌദ്രഞ്ച സകർപ്പൂരം കാസസ്യ പരമൌഷധം.

മയിൽപീലിക്കണ്ണു നെയ്യുപുരട്ടി കത്തിച്ചു ഭസ്മമാക്കി ആ ഭസ്മവും പച്ചക്കർപ്പൂരവുംകൂടി തേനിൽ ചാലിച്ചു നക്കുക. ഏററവും കാസഹരമാകുന്നു.

൪. പിപ്പലീ പിപ്പലീമൂലം ചിത്രകോ ഹസ്തിപിപ്പലീ। സൈന്ധവം സയവക്ഷാരം ഹിംഗു സൌവർച്ചലം തഥാ. (൫) മരിചം നാഗരഞ്ചൈവ പലാംശൈസ്സംവിചൂർണ്ണയേൽ। ക്ഷീരേ ചതുർഗ്ഗുണേ പ്രസ്ഥം സർപ്പിസ്സിദ്ധം പിബേന്നരഃ. (൬) ശൂലഗുന്മോദരാത്തിഘ്നം ഹൃദ്രോഗക്ഷയരോഗനൽ। ആനാഹപാണ്ഡുതാപ്ലീഹകാസശ്വാസവികാരനൽ. (൭) പിപ്പല്യാദ്യമിദം സർപ്പിഃ പിത്തഗുന്മഹരം പരം। നൈകുഞ്ജികേ രസേ പീതം സൈന്ധവം ശൂലശാന്തയേ.

തിപ്പലി കാട്ടുതിപ്പലിവേര് കൊട്ടുവേലിക്കിഴങ്ങ് അത്തിത്തിപ്പലി ഇന്തുപ്പ് ചവൽക്കാരം കായം തുവർച്ചിലക്കാരം കുരുമുളക് ചുക്ക് ഇവ ഓരോപലം. നെയ്യ് ഇടങ്ങഴി ൧. പാൽ ഇടങ്ങഴി ൪. ഇങ്ങിനെ കാച്ചിയ പിപ്പല്യാദി എന്ന പേരായ ഈ നെയ്യ് ശൂലം ഗുന്മൻ വയറുവേദന ഹൃദ്രോഗം ക്ഷയം വയറുവീക്കം പാണ്ഡുരോഗം പ്ലീഹരോഗം കാസം ശ്വാസം ഇവയെ ശമിപ്പിക്കും. പിത്തഗുന്മന്നു വളരെ വിശേഷം. ഇഞ്ചിയില പിഴിഞ്ഞ നീരിൽ ഇന്തുപ്പുചേൎത്തു സേവിക്കുക. ശൂലശമനം.

൮. ത്രികടുകമജമോജം ചിത്രകോ ഹിംഗു ഭാർങ്ഗീ വിളമപി

സഹചവ്യം സൈന്ധവം യാവശൂകം । അമൃതമിതി ഭിഷഗ്ഭിഃ പൂജിതശ്ചൂർണ്ണരാജഃ കഫപവനനിഹന്താ ശൂലഹാ ദീപനശ്ച.

ചുക്ക മുളക തിപ്പലി അയമോദകം കൊട്ടുവേലിക്കിഴങ്ങ് കായം ചെറുതേക്കിൻവേര് വിളയുപ്പ് കാട്ടുമുളകിൻവേര് ഇന്തുപ്പ് ചവൽകാരം ഇവയെല്ലാം കൂട്ടിപ്പൊടിച്ച പൊടിക്ക് അമൃതചൂർണ്ണം എന്ന പേരാകുന്നു. വാതകഫരോഗങ്ങൾ ശൂലവേദന അഗ്നിമാന്ദ്യം ഇവയെ ശമിപ്പിക്കും.

൯. അമൃതാവിളംഗരാസ്നാദാരുവരാവ്യോഷചൂർണ്ണസമതുലിതം । സഹസാ സർവ്വാൻ കാസാൻ സിതാരജഃ പരിഹരേത്സമധു.

ചിററമൃതിൻ ഊറൽ വിഴാലരി അരത്ത ദേവതാരം ത്രിഫല ചുക്ക മുളക തിപ്പലി ഇവയെല്ലാം സമം കൂട്ടിപ്പൊടിച്ച പൊടിയോളം തൂക്കം പഞ്ചസാരയും ചേർത്തു തേനിൽ കുഴച്ച സേവിക്കുക. എല്ലാത്തരം ചുമയും ശമിക്കും.

൧൦. ബ്രാഹ്മീവാശാദുപിസിംഹ്യാളി കുണ്ഡലീ മൂലകാ സഹാ । അമൃതാളർക്കകേ സർപ്പിഃ പിപ്പല്യാദ്യേന കാസജിൽ.

ബ്രഹ്മി ആടലോടകം ചെറുവഴുതിന വെള്ളോട്ടുവഴുതിന കഞ്ഞുണ്ണി നായ്ക്കുരണവേര് പൊന്നാങ്കണ്ണി ചിററമൃത് കാട്ടുവെള്ളരി ഇവയും പിപ്പല്യാദിയോഗത്തിൽ (പടലം ൩. ശ്ലോ ൪.) ഉള്ള മരുന്നുകളും കൂട്ടി നെയ്യുകാച്ചുക. കാസഹരമാണ്.

൧൧. ഹിംഗുവചാഗ്നിമഹൌഷധദീപ്യകപത്ഥ്യാകണാത്രിവൃതാം । ക്രമവൃദ്ധ്യാ ജനിതരജഃ കാസം ശ്വാസം ജയേൽ സഘൃതം.

കായം ൧–ഭാഗം, വയമ്പ് ൨–ഭാഗം, കൊട്ടുവേലിക്കിഴങ്ങ് ൩–ഭാഗം, ചുക്ക് ൪–ഭാഗം, അയമോദകം ൫–ഭാഗം, കടുക്ക ൬–ഭാഗം, തിപ്പലി ൭–ഭാഗം, ത്രികോല്പക്കൊന്ന ൮–ഭാഗം. ഈ പൊടി നെയ്യിൽ കുഴച്ച സേവിക്കുക. കാസശ്വാസങ്ങൾ ശമിക്കും.

൧൨. വിദുലീദളഹരിതാലവ്യോഷശിലാസ്നുകരാജരസപിഷ്ടാഃ । ഗുളികീകൃതാ നിഹന്ത്യുഃ കാസരുജം ധൂമപാനേന.

ചമ്മലന്തയില അരിതാരം ചുക്ക മുളക തിപ്പലി മനോല ഇവ സമം കഞ്ഞുണ്ണിനീററിലരച്ച വില്ലയാക്കി പുകവലിക്കുക. ചുമ ശമിക്കും.

൫൩. ഉന്മത്തപഞ്ചാംഗരജോവത്തിർഘൃതസമാപ്ലുതാ ।
കല്പ്യതാം ധൂമപാനായ കാസശ്വാസാമയാവിഭിഃ.

ഉമ്മത്തിന്റെ കായ പൂവ്വ് ഇല തോൽ വേര് ഇവ പൊടിച്ച ശീലയിൽ തിരിതെരച്ച നെയ്യിൽ നനച്ച കത്തിച്ച പുക വലിക്കുക. കാസശ്വാസങ്ങൾ ശമിക്കും.

൫൪. നിർഗ്ഗുണ്ഡീ കണ്ടകാരീ പത്ഥ്യാമരിചൈസ്സമഭാഗികൈഃ । ക്വാഥോ ലവണസമ്മിശ്രഃ കാസശ്വാസവികാരഹാ.

കരുനൊച്ചിവേര് ചിററമൃത് കടുക്ക കുരുമുളക് ഇവ കഷായം. ഇന്തുപ്പ മേമ്പൊടി. ഏക്കവും ചുമയും ശമിക്കും.

൫൫. ചിഞ്ചാത്വഗ്ഗന്ധ ദ്വിനിശാ ത്രിസജ്ഞൈകപുനന്നവാ । താവജ്ജാതീദളാ വത്തിഃ കാസജിൽ ബാഹ്യധൂപിതം.

രണ്ടുഭാഗം വരട്ടുമഞ്ഞൾ മൂന്നുഭാഗം ചെഞ്ചില്യം ഒരു ഭാഗം തമിഴാമ ഇതെല്ലാം കൂടിയേടത്തോളം ജാതിപത്രി. ഈ മരുന്നെല്ലാം കൂട്ടിപ്പൊടിച്ച വില്ലയാക്കി ചുമയുള്ളവൻ കിടക്കുന്ന മുറിയിൽ പുളിന്തൊലി കത്തിച്ച കണലിലിട്ടു പുകയ്ക്കുക, ചുമ ശമിക്കും.

൫൬. ശിലാകൃഷ്ണേ സമേ സ്യാതാം തസ്യാദ്ധം വിശ്വഭേഷജം । തസ്യാദ്ധം മരിചഞ്ചൈവ തസ്യാദ്ധന്തു ഹരീതകീ. (൫൭) ഭംഗസാരേണ സംപേഷ്യ വത്തിം കുയ്യാൽ പടോദരേ । രയാ ധൂമം പിബേദാത്തോ ഭക്ഷ്യാ താംബൂലചൎവ്വണം * (൫൮) കൃത്വാ ത്രിവാരം മതിമാൻ കാസശ്വാസനിവൃത്തയേ । അജാപയശ്ചാനു പിബേൽ പക്വമഷ്ടഗുണേംഭസി.

മനോല തിപ്പലി ഇവ രണ്ടും സമം. അതിൽ പകുതി ചുക്ക്. അതിൽ പകുതി കുരുമുളക്. അതിൽ പകുതി കടുക്ക. ഇവയെല്ലാം കൂട്ടി കഞ്ഞുണ്ണിനീരിലരിച്ച ശീലയിൽ തിരിതിരയ്ക്കുക. വെററില മുറുക്കിയതിന്നുശേഷം ഇതുകൊണ്ടു പുക വലിക്കണം. ഇങ്ങിനെ മൂന്നുദിവസം ചെയ്യാൽ കാസശ്വാസങ്ങൾ ശമിക്കും.

* ഏണീഗണ്ഡവിപാണ്ഡുനാഗലതിയംപർണ്ണം സപൂഗീഫലാ സൌധക്ഷാരപരാഗലേശശബളം കർപ്പൂരപാളൃൽബണം । യോംഗോയം മദനപ്രഭാവവിഭവസ്സംബൂലനാമാ മുഖശ്രീകാന്തിപ്രഭവഃ സുസൌരഭനിധിഃ പീയൂഷയൂഷോൽഗമഃ, എന്നു താംബൂലവിധി.

ധൂമപാനം ചെയ്യാൽ പിന്നെ എട്ടിരട്ടി വെള്ളംചേൎത്തു കുറുക്കി പാലോളമാക്കിയ ആട്ടിൻപാൽ ദീപനത്തിന്നു തക്കവണ്ണം സേവിക്കുകയും വേണം.

൧൯. തഥാ ക്ഷൌദ്രയുതം നൂതനം നവനീതം സിതായുതം। ദ്രാക്ഷാമരിചവൈദേഹീഖണ്ഡം മധുവിമിശ്രിതം.

തേനും പുതിയ വെണ്ണയും പഞ്ചസാരയും കൂട്ടിക്കുഴച്ചു നക്കുക. മുന്തിരിങ്ങ കുരുമുളക് തിപ്പലി കൽക്കണ്ടം ഇവ തേനിൽ കുഴച്ചു നക്കുക. കാസശ്വാസങ്ങൾ ശമിക്കും.

൨൦. പലാശോദുംബരഫലം മരിചൈസ്സഹ ഭക്ഷിതം । കാസം ഹരേത്ത്രിഭിർവ്വാരൈഃ കായക്ലേശകരം നിശി.

പ്ലാശിൻകായ അത്തിപ്പഴം കുരുമുളക് ഇവ ചേൎത്തു ഭക്ഷിക്കുക. രാത്രിസമയത്തിൽ അധികമായി ക്ലേശിപ്പിക്കുന്നതായ കാസത്തെ ശമിപ്പിക്കും.

൨൧. ശ്വാസായാസവിനാശാൎത്ഥമാശയേൽ കദളീഫലം । ശൃതം മൂത്രേഥവാ ഭ്രഷ്ടമഥവാംഗാരപാചിതം.

ഗോമൂത്രത്തിൽ വേവിച്ചതോ വറത്തതോ കനലിൽ പാകം ചെയ്തതോ ആയ കദളിപ്പഴം ഭക്ഷിക്കുക. ഏക്കം നിമിത്തമുള്ള വിഷമം തീരും.

൨൨. കണോഷണനിശാപഥ്യാഗുഡഗോസ്തനജം രജഃ । ലീഢം തൈലേന കാസാനാം ശ്വാസാനാഞ്ച നിവൃത്തയേ.

തിപ്പലി കുരുമുളക് വരട്ടുമഞ്ഞൾ കടുക്ക ശക്കര മുന്തിരിങ്ങ ഇവ എണ്ണയിൽ പൊടിച്ചു ചേൎത്തു ലേഹമാക്കി ഭക്ഷിക്കുക. കാസശ്വാസങ്ങൾ ശമിക്കും.

൨൩. നിൎഗ്ഗുണ്ഡീസ്വരസേ ശൃതം തിലഭവം ഭൃംഗാരചൂൎണ്ണാന്വിതേ പാത്രേ നിഃസ്രുതമന്വഹം ദിനമുഖേ തന്മാത്രയാ യഃ പിബേൽ । കാസശ്വാസമശേഷമഗ്നിതനുതാം ശീഘ്രം ജയേന്മാസതോ യക്ഷ്മാണഞ്ച സമസ്തരോഗനിലയം രാമോ യഥാ രാവണം.

കരുനൊച്ചിനീരും എണ്ണയും കൂട്ടിക്കാച്ചുക. അരിക്കുന്ന പാത്രത്തിൽ ഏലമങ്ങപ്പൂ പൊടിച്ചിടണം. ഈ തൈലം മാത്രയെ അനുസരിച്ചു രാവിലെ സേവിക്കുക. ഒരു മാസകാലംകൊണ്ടു കാ

സം എക്കം അഗ്നിമാന്ദ്യം അനേകരോഗങ്ങളോടുകൂടിച്ചേൎന്നിരിക്കുന്ന ക്ഷയരോഗം ഇവയെ എല്ലാം ശമിപ്പിക്കും.

൨൧. കുണ്ഡല്യുത്തമകന്യകാമധുകരവ്യാഘ്ര്യക്കനിൎഗ്ഗുണ്ഡികാ കാസഘ്നീവൃഷകണ്ടകീഫലരസേ ക്ഷീരേ ക്രമാൽ ഭാവിതാ । കൃഷ്ണാ ക്ഷൌദ്രസമന്വിതാ ദിനമുഖേ ലീഢാ ജയേദ്ദുസ്ഥിതം കാസം ശ്വാസമരോചകം ക്ഷയമപി പ്രാജ്ഞോ യഥാ പാതകം.

ചിററമൃത് പുവ്വാങ്കുറുന്തല കഞ്ഞുണ്ണി ചെറുവഴുതിന എരിക്ക് കരുനെച്ചി പൊന്നാന്തകര ആടലോടകം മാങ്ങനാറി ഇവ ഇടിച്ചുപിഴിഞ്ഞ നീരിലും പാലിലും ക്രമേണ വെവ്വേറെ ഭാവനം ചെയ്തുണക്കിയ തിപ്പലി തേനിൽചേൎത്തു രാവിലെ സേവിക്കുക. ചുമ എക്കം അരുചി ക്ഷയം ഇവ ശമിക്കും.

൨൨. പരിണതതരകൈഡൎയ്യാച്ഛകലീകൃത്യാജ്യകുംഭേപുടദഗ്ധാൽ । തൈലം നിഃസ്രുതമസ്യതി കാസം ശ്വാസം പ്രമേഹഞ്ച.

കുമിഴിൻകാതൽ വെട്ടിനുറുക്കി നെയ്പുരട്ടിയ കുടത്തിലിട്ടു ശീലമണ്ണുചെയ്തു തീക്കത്തിച്ചു തൈലമെടുക്കുക. ആ തൈലം കാസം ശ്വാസം പ്രമേഹം ഇവയെ ശമിപ്പിക്കും.

൨൩. ശ്വേതോദുംബര*പല്ലവം ശകലിതം ദുഗ്ദ്ധേ ഗവാം പാചിതം കിഞ്ചിച്ഛോധിതമാഗധം ദിനമുഖേ പീതം പയസ്യാദൃശം കാസശ്വാസമശേഷമാശു ശമയേദ്രാഢപ്രസൂനാന്വിതം ക്ഷീരം തദ്വിദം ദ്വയഞ്ച ഭിഷജാം കീൎത്തിപ്രദം കീൎത്തിതം.

അത്തിയുടെ തളിർ നുറുക്കി പാലിലിട്ടു കുറുക്കി ആ പാലിൽ കുറച്ചു തിപ്പലിപ്പൊടി ചേൎത്തു സേവിക്കുക. മലങ്കാരപ്പൂവിട്ടു പാൽ കുറുക്കിയും ഈവിധംതന്നെ സേവിക്കാം. ഈ രണ്ടു യോഗവും കാസശ്വാസഹരവും വൈദ്യന്മാൎക്കു യശസ്സുണ്ടാക്കുന്നതുമാണെന്നു പറയപ്പെട്ടിരിക്കുന്നു.

൨൪. മധുകരരസകംസേ മാണിമന്ഥാഷ്ടവില്വം മരിചതിലജന്തുഘ്നീസൎപ്പിഷാമഞ്ജലീ ദ്വേ । ശുഭതരദിനലഗ്നേ സാധു സംയോജ്യ പക്വം ശ്വസനകസനശാന്ത്യൈ ഭക്ഷയേൽ ഭോജനേന.

ചിലർ 'കാകോദുംബരപല്ലവം' എന്നു പഠിക്കുന്നു. കാകോദുംബരം = കാട്ടത്തി.

നാലിടങ്ങഴി കണ്ടുണ്ണിനീരിൽ എട്ടുപലം ഇന്തുപ്പുകലക്കി അതിൽ കുരുമുളക് എണ്ണ ചുക്ക് നെയ്യ് ഇവ നന്നാലുപലവും ചേൎത്തു സുമുഹൂൎത്തത്തിൽ പാകംചെയ്യുക. ഇതു ചോററിൽകൂട്ടി ഉണ്ടാൽ കാസശ്വാസങ്ങൾ ശമിക്കും.

൨൭. സാദ്ധ്യേ ശ്വാസേ ദോഷകാലാഗ്നിസത്വാൻ സമ്യഗ്വീക്ഷ്യ പ്രാതരേവ പ്രപീതം। കൃഷ്ണാശുണ്ഠീസൈന്ധവക്ഷൌദ്രയുക്തം രാഹ്രച്ഛ്വിഷ്ടോൽഭൂതസാരം പ്രശസ്യം.

സാദ്ധ്യാസാദ്ധ്യലക്ഷണങ്ങളെ സൂക്ഷ്മം നോക്കി അറിഞ്ഞ് സാദ്ധ്യമായ ഏക്കത്തിൽ ദോഷകോപം കാലം അഗ്നിബലം ശരീരബലം ഇവയെ ആലോചിച്ച് തന്നെത്രൂപമായ വിധത്തിൽ തിപ്പലി ചുക്ക് ഇന്തുപ്പ് തേൻ ഇവയോടുകൂടെ ഉള്ളിനീർ പുലച്ചെ സേവിക്കുന്നതു വളരെ വിശേഷമാകുന്നു.

൨൮. ശുണ്ഠീകണാസിതാധാത്രീരേണുഃ ക്ഷൌദ്രേണ മിശ്രിതഃ। ഹിക്കാം ഹന്തി സമാലീഢഃ സക്ഷൌദ്രം പിഞ്ഛഭസ്മ വാ.

ചുക്ക് തിപ്പലി പഞ്ചസാര നെല്ലിക്ക ഇവ പൊടിച്ചു തേനിൽ കുഴച്ചു സേവിക്കുക. ഇക്കിട്ടം ശമിക്കം. മയിൽപീലി ചുട്ടഭസ്മം തേനിൽ ചാലിച്ചു നക്കുന്നതും കൊള്ളാം.

൨൯. കപിത്ഥപത്രാണി വിമൎദ്ദിതാനി ഹിക്കാസു ജിഘ്രേദഥവാക്തപത്രം। മൽപിണ്ഡമത്യന്തസുശീതതോയൈസ്സിക്തം തുടിവാളകവാരിണാകതം.

വല്ലാമരത്തിന്റെ ഇല തിരുമ്മി നാററുക. ഇക്കിൾ ശമിക്കും. അല്ലെങ്കിൽ വെയിലത്തു കിടന്നു ചുട്ടുപഴുത്ത മൺകട്ട വളരെ തണുത്ത വെള്ളത്തിൽ മുക്കുമ്പോളുണ്ടാകുന്ന ഗന്ധത്തെ നാററുക. ഏലത്തരിയും ഇരുവേലിയും ഇട്ടു വെച്ച വെള്ളത്തിലായാലും കൊള്ളാം. ഇതും ഹിദ്ധ്മയെ ശമിപ്പിക്കുന്നതാകുന്നു.

൩൦. ഹിക്കായാമതിവൃദ്ധായാം ഭ്രുവോൎമ്മദ്ധ്യേ നിഷേചയേൽ। ശീതളേനാംബുനാ ശീഘ്രം ധൂമം വാ ഗുൽഗുലോഃ പിബേൽ.

ഇക്കിട്ട് അധികമായി വൎദ്ധിച്ചാൽ പിരികക്കൊടിയുടെ മദ്ധ്യത്തിൽ തണുത്ത വെള്ളംകൊണ്ടു പെട്ടന്നൊറിയുക. ഗുൽഗുലുകൊണ്ടുള്ള ധൂമപാനവും ഹിതമാകുന്നു.

൧൨. അവിചാരിതസന്ത്രാസോ വാചാ ബുദ്ധേൎവ്വിചാലനം । ഹിദ്ധ്മായാമന്നജാതായാം സദ്യശ്ശമനകാരി തൽ

രൂക്ഷതീക്ഷ്ണാദികളായ അന്നപാനങ്ങൾ നിമിത്തമുണ്ടാകുന്ന ഹിക്കയിൽ പെട്ടന്ന് ഓൎക്കാതിരിക്കുമ്പോൾ ഞെട്ടിക്കുകയും ഓൎക്കാത്ത സംഗതി പറഞ്ഞു ബുദ്ധിയെ പരിഭ്രമിപ്പിക്കുകയും ചെയ്യുന്നതു സദ്യസ്സിദ്ധികരമാകുന്നു.

ഇതി വൈദ്യമനോരമായാം

തൃതീയഃ പടലഃ.



## അഥ ചതുൎത്ഥഃ പടലഃ.

### അരോചകശ്ശൂലച്ഛൎദ്ദിതൃഷ്ണാധികാരഃ.

൧. ആജം മാംസരസക്ഷീരം ഗണ്ഡീരം ശോഷിണാം ഹിതം । ബലാശ്വഗന്ധാ ലാക്ഷാദ്യം തൈലമഭ്യഞ്ജനേ ഹിതം.

ആട്ടിൻമാംസരസവും ആട്ടിൻപാലും മാങ്ങനാറിയും ശോഷികൾക്കു ഹിതമാകുന്നു. ബലാശ്വഗന്ധാദി തൈലവും ലാക്ഷാദി തൈലവും തേച്ചു കുളിക്കുന്നതും നന്ന്. ബലാശ്വഗന്ധാദി തൈലം—ബലാശ്വഗന്ധാലാക്ഷാണാം കഷായേ പാദശേഷിതേ । തൈലപ്രസ്ഥം പചേദ്ധീമാൻ ദധിമസ്തുചതുൎഗ്ഗുണം । രാസ്നാചന്ദനമഞ്ജിഷ്ഠാദൂൎവ്വാമധുകചോരകൈഃ । ശാരിബോശീരജലദകുഷ്ഠാഗരുസുരദ്രുമൈഃ । ഹരിദ്രാകുമുദാകൌന്തീശതാഹ്വാപത്മകേസരൈഃ । കല്ഹാരസംയുതൈരേഭിഃ കാൎഷികൈശ്ച സുപേഷിതൈഃ । ശനൈൎമൃദ്വഗ്നിനാ പക്ത്വാ ഗാളയേദ്രാജനേ ശുഭേ । പ്രശസ്തേ തിഥിനക്ഷത്രേ തത്തൈലം ശീലയേന്നരഃ । തേന സൎവ്വജ്വരോന്മാദക്ഷയകാസാദയോ ഗദാഃ । നശ്യന്തി വിവിധാശ്ചൈവ വാതരോഗാ ന സംശയഃ । അശക്തിഭ്യാം വിഹിതം തൈലമേതൽ പുഷ്ടികരം പരം=കുറുന്തോട്ടിവേര് അമുക്കുരം കൂടി പലം ൧൨. പന്ത്രണ്ടിടങ്ങഴി വെള്ളത്തിൽ കഷായംവെച്ചു നാലൊന്നാക്കി പിഴിഞ്ഞരിച്ച്, ൪ പലം കോലരക്കു നാലിടങ്ങഴി വെള്ളത്തിൽ കഷായംവെച്ചു നാഴിയാക്കി ഊററിക്കൂട്ടി എ

ണ്ണ നാഴി ൪. തൈർവെള്ളം നാഴി എന്നു. കൂട്ടി കൽക്കത്തിന്ന്—അരത്ത ചന്ദനം മഞ്ചട്ടി കറക എരട്ടിമധുരം കച്ചൂരിക്കിഴങ്ങ് നന്നാറി രാമച്ചം മുത്തങ്ങ കൊട്ടം അകിൽ ദേവതാരം വരട്ടുമഞ്ഞൾ ആമ്പൽകിഴങ്ങ് അരേണുകം ശതകുപ്പ താമരയല്ലി ഇവ മുമ്മൂന്നുകഴഞ്ച് അരച്ചുകലക്കി അരക്കു പാകത്തിൽ കാച്ചി അരിക്കുക. ജ്വരാദികൾ ശമിക്കും.

ലാക്ഷാദിതൈലം—ലാക്ഷാരസസമം തൈലം തൈലാന്മസ്തു ചതുർഗ്ഗുണം । അശ്വഗന്ധാനിശാദാരുകൌന്തീകുഷ്ഠാബ്ദചന്ദനൈഃ । സമൂർവ്വാരോഹിണീരാസ്നാശതാഹ്വാമധുകൈസ്സമൈഃ । സിദ്ധം ലാക്ഷാദികം നാമ തൈലമഭ്യഞ്ജനാദിദം । സർവ്വജ്വരക്ഷയോന്മാദശ്വാസാപസ്മാരപാപ്മജിൽ । യക്ഷരാക്ഷസഭൂതഘ്നം ഗർഭിണീനാഞ്ച ശസ്യതേ=കോലരക്കു കഷായവും എണ്ണയും സമം. എണ്ണയിൽ നാലിരട്ടി തൈർവെള്ളം. അമുക്കുരം വരട്ടുമഞ്ഞൾ ദേവതാരം അരേണുകം കൊട്ടം മുത്തങ്ങ ചന്ദനം പെരുങ്കുരുമ്പ കടുകരോഹിണി അരത്ത ശതകുപ്പ എരട്ടിമധുരം ഇവ കല്ക്കം. സർവ്വജ്വരാദികൾ ശമിക്കും. ഗർഭിണികൾക്കു വിശേഷം.

൨. അശ്വഗന്ധാരജോ ലിഹ്യാൽ ഗുളേന ഹവിഷാഥവാ । പയസാ വാ പിബേൽ ശസ്തക്ഷതക്ഷീണോ രസാശനഃ.

ആയുധം തട്ടി മുറിയേററവനും എന്തെങ്കിലും സംഗതികൊണ്ടു ക്ഷീണിച്ചവനും അമുക്കുരംപൊടിച്ച പൊടി, ശക്കര നെയ്യ് പാൽ ഇവയിലേതെങ്കിലും ഒന്നിൽ ചേർത്തു ഭക്ഷിക്കുക. മാംസരസം അനുപാനമായിരിക്കണം.

൩. പക്വാ സംസ്കാരസംഭ്രഷ്ടോ ബൃഹതീപക്വസഞ്ചയഃ । ദദ്ധി പ്രകഥിതേ പശ്ചാൽ ക്ഷിപ്തഃ പത്ഥ്യോ ഹ്യരോചകേ.

പഴുത്ത വഴുതിനിങ്ങ വേവിച്ചു വറുത്ത് പിന്നെ തിളച്ചു തൈരിലിട്ടു കറിയാക്കി ഉപയോഗിക്കുന്നത് അരോചകത്തിന്നു ഹിതമാകുന്നു.

൪. പ്രസേകശമനീ പത്ഥ്യാ ഭുക്തസ്യോപരി ചർവ്വിതാ । പ്രാഗ് ഭക്തം നിംബകുസുമം പടോലീ ഝരസീ തഥാ.

ഊൺകഴിഞ്ഞ ഉടനെ കടുക്ക വായിലിട്ട കടിച്ച ചവയ്ക്കുക. ഉണ്ണുന്നതിന്നുമുമ്പെ വേപ്പിൻപൂവ് വായിലിട്ട കടിച്ച ചവയ്ക്കുക. കയ്പൻ പടോലമോ കിലുകിലുപ്പനോ മേൽപ്രകാരം കടിച്ച ചവയ്ക്കുക. പ്രസേകം ശമിക്കും. പ്രസേകം=വായിൽ വെള്ളം പൊടിഞ്ഞുകൊണ്ടിരിക്കുക.

൫. ദ്രോണാതപങ്ങ്നാഗകുസുമഗുളശുണ്ഠീം ക്രമാധികാം। പ്രസേകശൂലക്രിമിമാനദ്യാത്തേഷാം നിവൃത്തയേ.

തുമ്പപ്പൂവ് ഒരു ഭാഗം. ഏലമങ്ങത്തൊലി രണ്ടുഭാഗം. നാഗപ്പൂവ് മൂന്നുഭാഗം. ശക്കര നാലുഭാഗം. ചുക്ക് അഞ്ചുഭാഗം. ഇങ്ങിനെ ചേൎത്തുണ്ടാക്കിയതു പ്രസേകം ശൂലം ക്രിമിരോഗം ഇവയെ ശമിപ്പിക്കും.

൬. പ്രസേകകാസാരുചികണ്ഠരുഗ്ധകഫാമദോഷശ്വാസനാഭിഭൃതഃ। ലിഹ്യാൽ ഗുളാർദ്രം തിലമേകമേവ സനാഗരം നാഗരികോരസഞ്ജ്ഞഃ.

എള്ളും ചുക്കുപൊടിയും കൂടി ശക്കരയിൽ ചേൎത്ത ഭക്ഷിച്ചാൽ പ്രസേകാദികൾ ശമിക്കും. 'ചുക്കിലിരട്ടി വറുത്ത തിലം തദ്വിഗുണഞ്ച ഉറച്ചഗുളം। കൂട്ടിയുരുട്ടീട്ടദിനം തിങ്കിലവൻ കുരയാ ചുമയാ' എന്നു പ്രമാണാന്തരം. ചുക്ക് ഒരു ഭാഗം. എള്ള വറുത്തതു രണ്ടുഭാഗം. ശക്കര നാലുഭാഗം ഇങ്ങിനെ ക്രമം. ഇതിന്ന ഗുളശുണ്ഠി എന്നാണ് പേർ.

൭. പ്രയാന്തി തൽ ഭക്ഷയതാം പ്രഭാതേ കുബേരനേത്രാപ്രഭവം പ്രവാളം। നൃണാം ശമം ഛർദ്ദിരുചിപ്രസേകാസ്സസൈന്ധവം നാഗരരാമഠം വാ.

കഴിഞ്ഞിത്തളിര് ഇന്തുപ്പുകൂട്ടി രാവിലെ ഭക്ഷിക്കുക. ഇന്തുപ്പും ചുക്കും കായവുംകൂട്ടി ഭക്ഷിക്കുക. ഛർദ്ദി അരോചകം പ്രസേകം ഇവ ശമിക്കും.

൮. കിഞ്ചിൽ ഭൃഷ്ടാ മൃത്തികാംഗ്രീഷ്മതപ്താം ശീതേ തോയേ മജ്ജയിത്വാ പ്രസാദ്യ। ശീതേ ക്ഷൌദ്രം തുല്യമാലോഡ്യ പീത്വാ തൃഷ്ണാം ഛർദ്ദിഞ്ചാശു തന്ന്യക്കരോതി.

വെയിൽക്കൊണ്ടു ചുട്ടുകിടക്കുന്ന മൺകട്ട വറുത്തു തണുത്ത വെള്ളത്തിലിട്ടു തെളിഞ്ഞാൽ ആ വെള്ളം ഊററിയെടുത്ത് ആറി സമം തേനും ചേർത്തു സേവിക്കുക. ദാഹവും ഛർദ്ദിയും മാറും. പുററമണ്ണു വറുത്തു വെള്ളമൊഴിച്ചും ഈവിധം സേവിക്കാം.

൯. വിജയാ ഹവിഷാ സുഭർജ്ജിതാ സസിതാ മാക്ഷികയോഗപേഷിതാ । വമിശൂലഗദാരുചിക്രിമിപ്രതിഹന്ത്രീ പരമൌഷധം ഹി സാ.

കഞ്ചാവു നെയ്യിൽവറുത്തു പഞ്ചസാരയും ചേർത്തു തേനിൽ അരച്ചു ലേഹമാക്കി സേവിക്കുക. ഛർദ്ദി വയററിൽവേദന അരോചകം കൃമിരോഗം ഇവയെ ശമിപ്പിക്കും. ഇതൊരു സിദ്ധൌഷധമാണ്.

൧൦. മുൽഗവിദളൈർവ്വിപക്വൈഃ കേരീക്ഷീരേണ ഭക്ഷിതൈർബ്ബഹുശഃ । ഛർദ്ദിന്നശ്യതി സഹസാ തദ്യോസ്തുല്യാംബുഭിഃ പീതൈഃ.

ചെറുപയററിൻപരിപ്പ് സമം തേങ്ങാപ്പാലും രണ്ടുംകൂടിയേടത്തോളംവെള്ളവുംചേർത്തു വേവിച്ചു ഭക്ഷിക്കുക. ഛർദ്ദി നാശിക്കും.

൧൧. ഏലാലവംഗവല്ലലതമാലദളജം രജോ മധുവിമിശ്രം । ലീഢം വമിം നിഹന്ത്യാദപിലവരാവ്യോഷചൂർണ്ണം വാ.

ഏലത്തരി ഏലമങ്ങത്തൊലി പച്ചില ഇവ പൊടിച്ചു പൊടി തേനിൽ കുഴച്ചു നക്കുക. കുവളത്തിൻെറവേര് ത്രിഫല* ചുക്ക് മുളക് തിപ്പലി ഇവയുടെ പൊടി തേനിൽ ചാലിച്ചുമാം. ഛർദ്ദി ശമിക്കും.

൧൨. ദഗ്ദ്ധാ വരാടികാഗേഹമംഗാരാഭം തദംഭസി । നിർവ്വാപിതം തതഃ പീതം തജ്ജലം നാശയേദ്വമിം.

കവിടി തീയ്യിലിട്ടു ചുട്ട് തീക്കനൽനിറമായാൽ എടുത്തു വെള്ളത്തിൽ മുക്കുക. ആ വെള്ളം കുടിച്ചാൽ ഛർദ്ദി നില്ക്കും.

൧൩. അതീവ ഭൃഷ്ടം ലവണം തിലോത്ഥേ പ്രക്ഷിപ്യ തേ

* 'പത്ഥ്യാവിഭീതധാത്രീണാം ഫലൈഃ സ്യാത്ത്രിഫലാസമൈഃ ഫലത്രികഞ്ച ത്രിഫലാ സാ വരാ ച പ്രകീർത്തിതാ' എന്നു പ്രമാണം. കടുക്ക നെല്ലിക്ക താന്നിക്ക ഇവ സമം ചേർന്നാൽ ത്രിഫലയായി. അതുതന്നെ വരാം.

നോത്ഥിതമാശു തൈലം । ആദായ ലിപ്താപാ ഹൃദയേ തദ്ഗദ്ധ്വപം ഗു ഞ്ജാദളാന്യപ്യ ഹൃൽഗദാൽത്തഃ.

ഉപ്പു നല്ലവണ്ണം വറുത്ത് എണ്ണയിൽ ചൊരിയുക. ആ എണ്ണ മാറിൽ പുരട്ടി മീതെ കുന്നിയില പതിക്കണം. ഹൃദ്രോഗം ശമിക്കും.

൫൪. അംസയോരപി മൂലേ തു രുഗ് ഭവേദ്യദി വേഗിനീ ।
നിശാശംബൂകസംയുക്താ പ്രലേപാച്ഛമയേദ്രുജം.

കക്ഷത്തിൽ കലശലായ വേദനയുണ്ടെങ്കിൽ മഞ്ഞളും ഞവണ്ണുംകൂടി അരച്ചു പുരട്ടുക. വേഗം മാറും.

൫൫. ന്യഗ്രോധശൃംഗോൽപലകന്ദമൂൽഗമാഷൈഃ ശൃതം തോയമതീവ ശീതം । ക്ഷൌദ്രാന്വിതം പീതമപാകരോതി തൃഷ്ണാമപസ്മാപ്തജലാഭിലാഷാം.

പേരാൽവേട് ചെങ്ങഴിനീർക്കിഴങ്ങ് ചെറുപയറ് ഇവയിട്ടു തിളപ്പിച്ചു ചൂടാറിയ വെള്ളത്തിൽ തേനും ചേൎത്തു കുടിക്കുക. ദാഹം എത്ര കലശലായിരുന്നാലും മാറും.

൫൬. തൃഷ്ണാരോഗോതിവൃദ്ധോന്യൈരൌഷധൈര്യേന്ന ശാമ്യതി । ആതൃപ്തേസ്തൈലപാനേന പ്രശാമ്യതി ന സംശയഃ.

തൃഷ്ണാരോഗം അതികലശലായി മററു മരുന്നുകൊണ്ടൊന്നും ഭേദപ്പെടാതിരിക്കുന്നപക്ഷം തൃപ്തിവരുന്നതുവരെ നല്ലെണ്ണ കുടിപ്പാൻ കൊടുക്കുക. ശമിക്കും നിശ്ചയം. ഇങ്ങിനെ കൊടുക്കുന്നത് രോഗി അറിയാതെ വേണം. എണ്ണയാണെന്നു നടിക്കാതെ വെള്ളമാണെന്നുള്ള നിലയിൽ കൊടുക്കുകയും 'എന്താണ് ഈ വെള്ളത്തിന്ന് ഒരു എണ്ണസ്വാദം' എന്നു ചോദിച്ചാൽ തൽക്ഷണം കിണ്ടി കയ്യിൽനിന്നു വാങ്ങി മറച്ചുവെക്കണമെന്നും പറഞ്ഞുകേൾക്കുന്നു. അറിഞ്ഞാൽ അജീൎണ്ണരോഗമുണ്ടാകുമത്രെ.

൫൭. ആർദ്രപൂഗഫലചൎവ്വണാതുരം സേവ്യന വല്ലകശകലേന ചൎവ്വയേൽ । തന്മദം ഹരതി തത്ക്ഷണാ കൃതം സ്വാഭിമാനമിവ വേദവി..

പച്ചയടയ്ക്ക തിന്നു ചൊരുക്കിയാൽ ആ അടയ്ക്കയുടെ തോ

ട്ട കടിച്ച് ചവയ്ക്കുക. എന്നാൽ ആ ചൊരുക്കൽ മാറും. ഇതിൽ കട്ടവിലുത്തെ പാദം 'വേദവിത്തമഃ' എന്നായിരിക്കണം.

൧൮. താംബൂലേ സതി ഭക്ഷിതേ ഭവതി ചേൽ കാസം നചിതം വിസ്താരം നിഷ്ഠീവേന സഹൈവ തച്ഛിരമംബപാ ഘ്രായ ശീഘ്രം പിബേൽ । ആഹോസ്വിദവിവൃതാസ്യവാൻ പവനമാശേവോൽഗിരേന്നാസികാം രുദ്ധ്വാ പാർശ്വഗതോ ജനഃ പരിമൃജേൽ പാർശ്വദ്വയം വാ സമം.

മുറുക്കിയ ഉടനെ ചുമ വന്നു കണ്ണിൽക്കിടച്ച് തട്ടി തുമ്മുകയൊ തുപ്പുകയൊ ചെയ്തു എങ്കിൽ വേഗം തണുത്ത വെള്ളംകൊണ്ടു കലുക്കഴിഞ്ഞ് തണുത്ത വെള്ളം കുടിക്കുക. അല്ലെങ്കിൽ മൂക്കരണ്ടും അടച്ചുപിടിച്ച് വായ തുറന്ന് അതേമാർഗ്ഗത്തിൽക്കൂടെ ശ്വാസത്തെ വേഗം വേഗം വിടുക. അതല്ലെങ്കിൽ അടുത്തുള്ളവർ രണ്ടുവാരിഭാഗവും കൂപ്പം തലോടുക.

൧൯. പിത്തജ്വരൽകമ്പതൃൺമൂർഛാഭ്രമാദീൻ ഘ്നന്തി ദാരുണാൻ । നാളികേരാംബുനാ പീതാഃ സകണാഃ സമശർക്കരാഃ.

ഇളനീർ വെള്ളത്തിൽ പഞ്ചസാരയും മലർപ്പൊടിയും ചേർത്തു കഴിക്കുക. പിത്തരോഗം ജ്വരൽകമ്പം ദാഹം മോഹാലസ്യം തലതിരിച്ചൽ ഇവ ശമിക്കും.

ഇതി വൈദ്യമനോരമായാം
ചതുർത്ഥഃ പടലഃ

## അഥ പഞ്ചമഃ പടലഃ

### അശോദാവത്താധികാരഃ.

൧. സിതാസിതാവിശ്വഭവാശ്ചൂർണ്ണാഃ പത്ഥ്യാരജസ്സമാഃ ഗുളപ്രലീഢാ ഗുദജാൻ ഘ്നന്തി ശ്ലേഷ്മമരുത്ഭവാൻ.

കുവ്വപ്പൊടി പഞ്ചസാര ചുക്കുപ്പൊടി ഇവ മൂന്നും കൂടിയേടത്തോളം കടുക്കപ്പൊടി. ഇവയെല്ലാം കൂട്ടി ശക്കരയിൽചേർത്തു ലേഹമാക്കി ഭക്ഷിക്കുക. കഫവാതജമായ മൂലക്കുരു ശമിക്കും.

൨. മാസമേകമനന്നാശീ സൂരണം ഭക്ഷയേൽ സുഖം । ത ക്രാനുപാനമാശ്വശ്ശോ നിർമ്മൂലോന്മൂലനോൽസുകഃ.

ഒരുമാസം മുഴവൻ അന്നം ഭക്ഷിക്കാതെ മോര് അനുപാന മായിട്ടു ചേനതന്നെ വെച്ചുതിന്നുകഴിക്കണം. മൂലക്കുരു നിശ്ശേഷം ശമിക്കും. 'വനസൂരണകന്ദസ്തു വിശേഷാദർശസാം ഹിതഃ' എ ന്നു ഹൃദയപ്രിയത്തിൽ പറഞ്ഞിട്ടുള്ളതുകൊണ്ട് കാട്ടുചേനയാ ണ് അധികം നല്ലതെന്നു സിദ്ധം. കാട്ടുചേന മൂന്നു പ്രാവശ്യം വെച്ചൂററുകയും പിന്നെ തൈരു ചേർക്കുകയും ചെയ്യാൽ ചൊറി യുന്നതല്ല.

൩. സച്ഛിന്നം നിഷ്പീഡിതം സ്നുഹ്യാഃ പത്രം പായൌ നി ധാപയേൽ । ദുർന്നാമക്രിമികണ്ഡൂതിശോഫരുക്ശാന്തികൃൽ പരം.

കള്ളിയില വാട്ടി ചതച്ച് ഗുദത്തിൽ വെക്കുക. മൂലക്കുരു ക്രിമിക്കടി നീര് വേദന ഇവയെല്ലാം മാറും.

൪. കിംശുകബീജപരാഗൈല്ലശുനപുനർഭപ്രവാളസം യുക്തൈഃ । പോട്ടളകസ്വിലജാതഃ സേവിദാദർശാംസി നാശയതി.

മുരിക്കിൻകുരു പൊടിച്ച പൊടി വെള്ളുള്ളി വെളുത്ത ത മിഴാമയുടെ തളിര് ഇവ അരച്ച് എണ്ണചേർത്തു പൊട്ടിസ്സവെ ച്ച കെട്ടുക. അർശസ്സു മാറും.

൫. കാളശാകമരിചാമ്ലസൈന്ധവൈർഭ്രഷ്ടഷഷ്ടികഹിതോ ഷ്ണഭോജനഃ । തൈലയുക്തമരിശഃകൃമീൻ ജയേദ്രുച്യമഗ്നിജന നം സരഞ്ച തൽ.

നവരനെല്ലിൻെറ അരി വറുത്തു ചോറുണ്ടാക്കി ആ ചോ റ് കരുവേപ്പില കുരുമുളക് വുളിച്ച മോര് ഇന്തുപ്പ് ഇവ കൂട്ടി സുഖോഷ്ണമായ പാകത്തിൽ ഭക്ഷിക്കുക. ഇതിൽ എണ്ണയും ചേ ക്കാം. മൂലക്കുരുവും കൃമിരോഗവും ശമിക്കും. ഈ പത്ഥ്യഭക്ഷണം രുച്യവും അഗ്നിബലമുണ്ടാക്കുന്നതും മലശോധനയെ ചെയ്യുന്ന തുമാകുന്നു.

൬. ഹംസ്യ കൈഡര്യദളസ്യ ചാപി രജഃ സുസൂക്ഷ്മം മ ധുനാവലീഢം । ഗുദാങ്കുരോന്മൂലവിനാശനായ പര്യാപ്തമിത്യാഹ ഭിഷഗ്വരിഷ്ഠഃ.

കുടകച്ചുണ്ടിയും കരുവേപ്പിലയും അരച്ചുണക്കിപ്പൊടിച്ച പൊടി തേനിൽ കുഴച്ചു സേവിക്കുക. മൂലക്കുരു ശമിക്കും.

൨. പത്ഥ്യാരസോനയോഃഭാഗോ ഭാഗൌ ദ്വൌ വജ്രവല്ലി കാൽ । ഈഷല്ലവണതൈലാക്ത മേതദശാംസി നാശയേൽ.

കടുക്ക വെള്ളുള്ളികൂടി ഒരുഭാഗം. ചങ്ങലമ്പരണ്ട രണ്ടു ഭാഗം. അല്പം ഇന്തുപ്പും എണ്ണയും ചേൎക്കുക. ഇതു് അൎശോരോഗത്തെ നശിപ്പിക്കും.

൩. മയൂരവല്ലകിഞ്ജല്കവരിവാശൃതം ജലം । രക്താൎശസാം പ്രശമനം സ്യാൽ പലാണ്ഡുരിവാശിതഃ.

വലിയ കടലാടിവേരു് പാച്ചോററിത്തൊലി താമരയല്ലി ശതാവരി ആടലോടകം. ഇവ കഷായം. ഇതു രക്താൎശസ്സുകളെ ശമിപ്പിക്കും. ചുകന്ന ഉള്ളി തനിച്ചു തിന്നുന്നതും രക്താൎശസ്സിന്നു വളരെ ഹിതമാകുന്നു.

അഭയാത്രിവൃൽകുലത്ഥൈഃ ശൃതമുദകം പിപ്പലീരജോയുക്തം ।
ചിത്രാതൈലവിമിശ്രം പീതമുദാവൎത്തമസ്യതി ത്രിദിനാൽ.

കടുക്ക ത്രികോല്പക്കൊന്ന മുതിരപ്പരിപ്പു് ഇവ കഷായംവെച്ചു് തിപ്പലിപ്പൊടിയും നാഗന്തിതൈലവും മേല്പടി ചേൎത്തു സേവിക്കുക. ഉദാവൎത്തം ശമിക്കും.

ഇതി വൈദ്യമനോരമായാം
പഞ്ചമഃ പടലഃ.

## അഥ ഷഷ്ഠഃ പടലഃ

### അതിസാരഗ്രഹണീവിഷൂചികാധികാരഃ.

൧. പാഠാനാഗരദുസ്പൎശപിലപാഗ്നിവൃഷാബ്ദസംശൃതഃ കഷായഃ । ആമാതിസാരമസ്യേൽ സ്രാവം സകഫം സശൂലഞ്ച.

പാടക്കിഴങ്ങു് ചുക്കു് കൊടുത്തൂവ്വവേരു് കുവളവേരു് കൊടുവേലിക്കിഴങ്ങു് ആടലോടകവേരു് മുത്തങ്ങ ഇവകൊണ്ടുള്ള കഷായം ആമാതിസാരം വേദനയോടുകൂടിയ കഫാതിസാരം ഇവയെ നശിപ്പിക്കും.

൨. പല്ലവം ചവികായാശ്ച ശ്വേതപൂലാസസംഭവം । പല്ലവം ക്ഷീരിവൃക്ഷസ്യ പിഷ്ട്വാ തൈലേന പായയേൽ. (സ)സർവ്വാതിസാരാൻ സഹസാ ജയേദന്യൈഃ കിമൌഷധൈഃ തഥാഹി ഫേനം ക്ഷൌദ്രേണ തുല്യകാരസ്കരത്വചം.

കാട്ടുമുളകിൻതളിര് ശ്വേതപുലാസത്തിൻതളിര് (?) നാല്പാമരത്തളിര് ഇവ എണ്ണയിൽ അരച്ചുസേവിക്കുക. സകലവിധ അതിസാരവും ശമിക്കും. അതുപോലെതന്നെ അവീൻ സമം കാഞ്ഞിരത്തൊലിയുടെ മൊരിയുംചേത്തു തേനിലരച്ചു സേവിക്കുക. (മാത്ര വായുഗുളികാപ്രമാണം) ഈ ഗുളിക പ്രമേഹത്തിന്നു കൈകണ്ട മരുന്നാണ്.

൪. ഐരാവത്യുഗ്രപൂലാസധാതകീത്വക്ശൃതം ജലം । സുശീതം ക്ഷൌദ്രസംയുക്തം സർവ്വാതീസാരനാശനം.

ആലിലക്കല്ലുവ്വഞ്ഞി അല്ലവൂലാസം (?)താതിരിപ്പൂവ് എലമങ്ങത്തൊലി ഇവകൊണ്ടുള്ള കഷായം ആറി തേൻ മേപ്പടി ചേത്തു സേവിക്കുക. എല്ലാവിധ അതിസാരവും ശമിക്കും.

൫. ഐരാവതീപത്രസുശാളുകാനി ക്ഷുണ്ണാനി നിഷ്പീഡ്യ രസഃ പ്രപീതഃ । വലാസരക്തപ്രസവാതിസാരം വിനാശയേദ്വിത്രിദിനാൽ പ്രയുക്തം.

ആലിലക്കല്ലുവ്വഞ്ഞിയിലയും (കല്ലാലിൻ ഇലയും) താമരക്കിഴങ്ങുംകൂടെ ചതച്ചുപിഴിഞ്ഞ നീർ സേവിക്കുക. കഫരക്താതിസാരം പ്രസവാതിസാരം ഇവ ശമിക്കും.

൬. ചിഞ്ചാബീജത്വചം വിശ്വം സൈന്ധവം ദീപ്യകം തഥാ। പിബേദാമേന തക്രേണ സോതിസാരം ജയേൽ ക്ഷണാൽ.

വുളികുരുത്തോട് ചുക്ക് ഇന്തുപ്പ് അയമോദകം ഇവ അരച്ചു പച്ചമോരിൽ സേവിക്കുക. അതിസാരശമനം.

൭. യക്ഷലോചനമജ്ജാനം കാഞ്ചികേന പിബേൽ പ്രഗേ । സ ശ്ലേഷ്മപിത്താതിസാരം കോഷ്ഠശൂലം ജയേൽ ധ്രുവം.

കഴഞ്ചിക്കുരുപ്പരിപ്പു കാടിയിൽ അരച്ചു പുലച്ചെ സേവിക്കുക. കഫപിത്താതിസാരവും വയറുകടിയും ശമിക്കും.

വ്യ. രസോ നിഹന്ത്യതിസാരമാമ്രത്വക്പുടപാകജഃ । തൈലേന യുക്തോ രക്താഢ്യം സവലാസം സനിസ്രവം.

മാവിൻതൊലി (അമ്പഴത്തൊലി) മണ്ണിൽ പൊതിഞ്ഞു ചുട്ട് പിഴിഞ്ഞെടുത്ത നീര് എണ്ണയും ചേർത്തു സേവിക്കുക. രക്താതിസാരവും കഫാതിസാരവും രണ്ടും ചേർന്ന അശ്സ്സും ശമിക്കും.

൯. ബദര്യ്യാഃ പല്ലവം ത്വഗ്വാ പിബേദ്രക്താതിസാരവാൻ തുണ്ഡീകദംബത്വക്ക്വാഥം പിബേദ്രാത്രൌ ദിനത്രയം.

ലന്തയുടെ തളിരോ തൊലിയോ അരച്ചു സേവിക്കുക. ചുക്കും കടമ്പിൻതൊലിയുംകൂടി കഷായംവെച്ചു മൂന്നുദിവസം സേവിക്കുക. രക്താതിസാരം ശമിക്കും.

൧൦. മുസ്താം സംക്ഷുദ്യ ശുദ്ധാമഥ പയസി ദ്രഢം മർദ്ദയിത്വാ സുപൂതാം പക്ത്വാ പാദാവശിഷ്ടാം മൃദുതരശിഖിനാ ശീതളീകൃത്യ പശ്ചാൽ । പീത്വാ ക്ഷൌദ്രാന്വിതാം താം ജയതി സകലരക്താന്വിതാമാമശൂലാം വിഷ്ണോഃ പൂജേവ സദ്യശ്ശമയതി ദുരിതം പൂർവ്വജന്മാർജ്ജിതം തു.

മുത്തങ്ങ മൊരികളഞ്ഞു ചതച്ച് വെള്ളത്തിലിട്ട് മർദ്ദിച്ച് അരിച്ചുകുറുക്കി നാലൊന്നാക്കി ആറി തേൻ ചേർത്തു സേവിക്കുക. ആമദോഷവും വയറുകടിയുമുള്ളതായ കഫരക്താതിസാരം ശമിക്കും.

൧൧. ജംബ്വാമ്രക്ഷീരിദ്രുമാമ്രാതളകകുഭകരഞ്ജാജിനാന്യേകശശ്ച കല്ഹാരോ വില്വാജമോജാഘനതരകണ്ഡൂതികൃന്മൂലയുക്തഃ । ശീതീഭൂതഃ പ്രപീതോ മധുരമധുയുതോ നാശയത്യാശു നൃണാം രക്താതീസാരദുസ്സാമകരുജമഖിലാം തൽക്ഷണാദേവ നൂനം.

ഞാവൽത്തൊലി നാല്പാമരത്തൊലി അമ്പഴത്തൊലി പയ്യാനിത്തൊലി നീർമരുതിൻതൊലി ഉങ്ങിൻതൊലി കൂവളവേര് അയമോദകം മുത്തങ്ങ കൊട്ടത്തൂവവേര് ഇവകൊണ്ടുള്ള കഷായം ആറി തേൻ മേപ്പടിചേർത്തു സേവിക്കുക. രക്താതിസാരവും മൂലക്കുരുവും ശമിക്കും.

൧൨. ലികുചഫലസ്വരസപലം മാഗപയഃ പലമപി പ്രഗേ പീതം । ജയതി സരക്തശ്ലേഷ്മം പ്രവാഹണം ഗ്രഹദോഷ ജാതഞ്ച.

പഴുത്ത അയനിച്ചക്ക പിഴിഞ്ഞ നീര് ഉഴക്ക്. സമം ആ

ട്ടിൻപാലും ചേൎത്തു രാവിലെ സേവിക്കുക. മുക്കലുള്ളതായ കഫ രക്താതിസാരം ശമിക്കും.

൧൭. പൂൎവ്വേദ്യുരാനീതസുരക്ഷിതം ജലം പ്രഭാതകാലേ പ്ര പിബേൽ സതൈലം । ചിരന്തനം ദ്രാക് ശമയേൽ സുഘോരം പ്രവാഹണം രക്തകഫാനുചിതഞ്ച.

തലേദിവസം കോരി സൂക്ഷിച്ചുവെച്ച വെള്ളം പിറേറന്നു രാവിലെ എടുത്ത് അല്പം എണ്ണചേൎത്തു സേവിക്കുക. വളരെ പഴക്കംചെന്നതും ഭയങ്കരവും രക്തകഫാതിസാരസഹിതവുമാ യ പ്രവാഹണത്തെ (മുക്കലിനെ) ശമിപ്പിക്കും.

൧൮. ആജേ പയസി പാകാന്തേ പത്ഥ്യാചൂൎണ്ണം ക്ഷിപേൽ പുനഃ । ദധി ജാതം പിബേൽ പ്രാതസ്തൽ പ്രവാഹണപീഡിതഃ.

ആട്ടിൻപാൽ കാച്ചി പാകമാകുമ്പോൾ അതിൽ കടുക്ക പ്പൊടിയിടുക. പിന്നെ അതു തൈരായാൽ ആ തൈര് കാലത്തു സേവിക്കണം. എന്നാൽ പ്രവാഹിക ശമിക്കും.

൧൯. തഥാ പക്വാന്നബാഷ്പേണ സ്വിന്നാ തേനൈവ ഭ ക്ഷിതാ । സതൈലാ ബിംബിസിംഹന്യാൽ സരക്താം ക്ഷുദ്രഗു ഢികാം.

ചെറിയ കിണികിണിപ്പാല വെന്ത ചോററിന്നുമീതെ കാ ട്ടി വാട്ടിപ്പിഴിഞ്ഞ നീര് എണ്ണയും ചേൎത്തു ചോററിൽക്കൂട്ടി ഉണ്ണു ക. രക്താതിസാരവും മുക്കലും ശമിക്കും.

൨൦. മാണിമന്ഥമരിചാഭയാജ്ഝടാ യക്ഷനേത്രസമഭാഗസ മ്മിതാഃ । തക്രതൈലഘൃതമാത്രയാന്വിതാ നാശയന്തി സഹസാ പ്രവാഹണം.

ഇന്തുപ്പ് കുരുമുളക് കടുക്ക കിഴാനെല്ലി ഇവയെല്ലാം കൂടി യേടത്തോളം കഴഞ്ചിക്കുരുപ്പരിപ്പ്. മോര് എണ്ണ നെയ്യ് ഇവ യിൽ മാത്രയെ നോക്കിച്ചേൎത്തു സേവിക്കുക. മുക്കൽ ക്ഷണത്തിൽ ശമിക്കും.

൨൧. കൃഷ്ണാശുണ്ഠീശമീവീരതരുപത്രൈസ്തു കല്ക്കിതൈഃ । വി ലേപ്യപൂപഃ കല്ക്കൈസ്സുതൈലഃ ശോണിതം ജയേൽ.

തിപ്പലി ചുക്ക് വഹ്നിയില നീർമരുതില ഇവയെല്ലാമരച്ച

കഞ്ഞിവെച്ചു കുടിക്കുക. അല്ലെങ്കിൽ ഇവകൊണ്ടുതന്നെ എണ്ണയിൽ അപ്പമുണ്ടാക്കിത്തിന്നുക. രക്താതിസാരം ശമിക്കും.

൪൮. കേദാരസീമോത്ഭവമൂഷികസ്യ മാംസം ഗതാന്ത്രം പയസി പ്രപിഷ്ടം । തൈലം പചേത്തദ്വിധിനാ പ്രലിമ്പേൽ പിബേൽ ഗുദഭ്രംശവിനാശനായ.

വരമ്പത്തുള്ള മൂഷികനെ പിടിച്ചു കുടലുനീക്കി മാംസമെടുത്തു വെള്ളത്തിൽ അരച്ചുചേർത്തു വിധിപ്രകാരം എണ്ണ കാച്ചുക. ഈ എണ്ണ ഗുദത്തിൽ പുരട്ടുകയും സേവിക്കുകയും ചെയ്താൽ ഗുദഭ്രംശം മാറും.

൪൯. ഗോകണ്ണതണ്ഡ്മുസ്താനമസ്തുരീധാതകീകുടജസിദ്ധം ജ്വരാതിസാരമുഗ്രം ജലം ജയേൽ പഞ്ചഷൈർദ്ദിവസൈഃ.

പെരുങ്കുരുമ്പത്തൊലി മുത്തങ്ങ മുക്കുററി താതിരിപ്പൂവ് കുടകപ്പാലവേരിന്മേൽതൊലി ഇവകൊണ്ടുള്ള കഷായം അഞ്ചാറു ദിവസം സേവിച്ചാൽ ജ്വരാതിസാരം (പനിയുടെ മദ്ധ്യത്തിലുണ്ടാകുന്ന അതിസാരം) ശമിക്കും.

൫൦. പയഃപ്രസ്ഥേ സമ്യങ്നവമുദകമാസിച്യ ജലദാൻ ശതദ്വന്ദ്വാൻ ക്ഷുണ്ണാനപി സപദി നിക്ഷിപ്യ വിപചേൽ । പയശ്ശിഷ്ടേ ത്യക്ത്വാ ജലദശകലാനി പ്രതിപചേദ്ദധി ത്വജ്ജാതം ദധിജഠരരോഗാപനയേൽ.

ഒരിടങ്ങഴി പാലിൽ നാലിരട്ടി ദിവ്യജലം ചേർത്ത് ൫൦൦ മുത്തങ്ങ മൊരികളഞ്ഞു ചതച്ചിട്ടു കുറുക്കി പാലോളമാക്കി മുത്തങ്ങ കളഞ്ഞ് ഉറവീഴ്ത്തി തൈരാക്കുക. ആ തൈര് വയററിലുണ്ടാകുന്ന സകലരോഗങ്ങൾക്കും കൊള്ളാം.

൫൧. തഥാ ഘോസ്മിൻ ദുസ്പൃക്ശൃതമുദകമാസിച്യ ശനകൈർമ്മഥിത്വാ തൽസ്നേഹം മഥിതമപി പഥ്യൗഷധയുതം । സദാ പാനേ പാനേ കരചരണയോശ്ശോഫജിതമിദം തദതീസാരം ഹന്യാൽ ബഹുവിധരുജാകാരമചിരാൽ.

മുൻയോഗത്തിൽ പറഞ്ഞപ്രകാരം തൈരുണ്ടാക്കി ആ തൈരിൽ കൊട്ടത്തൂവ്വവേരുകഷായം ചേർത്തു കടഞ്ഞു നെയ്യെടുക്കുക. ആ നെയ്യും ആ മോരും മററു വിധിക്കപ്പെട്ട ഔഷധങ്ങളും

ചേൎത്ത് തനിയെ സേവിക്കുകയും ചോററിൽ കൂട്ടി ഉണ്ണുകയും ചെയ്യാം. ആ നെയ്യ് കൈകാലുകളിൽ പുരട്ടുവാനും കൊള്ളാം. അതിസാരം ശമിക്കും.

൨൨. തക്രദ്രോണേ സശുക്തേ ലവണദശപലൈൎവിംശപത്ഥ്യാസമാംശൈ ശ്ചത്വാരിംശൽപ്രകുഞ്ചം ഘൃതമഥ തിലജഞ്ചാഷ്ടസംയോജ്യ പശ്ചാൽ । പക്ത്വാ പാകേഷ്ടചൂൎണ്ണ * ത്രിഫലമപി സമായോജ്യ ധാന്യേ സ്ഥിതാന്തൽ ഖാദേദഗ്നേഃ പ്രദീപ്തിം ജനയതി ജയതി പ്ലീഹഗുന്മോദരാദീൻ.

പതിനാറിടങ്ങഴി മോരിൽ അത്ര കാടിയും ചേൎത്ത് ഇന്തുപ്പ് ചുക്കുപൊടി കടുക്കപ്പൊടി ഇവ മൂന്നും പത്തുപലം വീതം. നെയ്യ് പലം ൪൦. എണ്ണ പലം ൮. കൂട്ടിക്കാച്ചി അരിച്ച് മൂന്നപലം അഷ്ടചൂൎണ്ണം ചേൎത്തു ധാന്യസ്ഥം ചെയ്യുക. ഇത് അഗ്നിദീപ്തികരവും പ്ലീഹഗുന്മോദരാദി രോഗങ്ങളെ ശമിപ്പിക്കുന്നതുമാകുന്നു. കാച്ചി അരിക്കേണ്ട എന്നും ഒരു പക്ഷമുണ്ട്. കല്ക്കനും അതിൽ ചേൎന്നുകിടക്കട്ടെ.

൨൩. പുരാണശാല്യഭാവേ തു ശാലീൻ സപ്താച്ഛിഷാ സഹ പചേദോഷധിഭിൎവ്വാന്യൈൎല്ലഘിമാനം ഭജന്തി തേ.

പുന്നെല്ലു ഉള്ളു. പഴനെല്ലില്ലാ എങ്കിൽ പുന്നെല്ലു കൊട്ടവേലിക്കിഴങ്ങോ അതുപോലെ ദീപനകരങ്ങളായ മററ് ഏതെങ്കിലും ഔഷധങ്ങളൊ കൂട്ടി പുഴുങ്ങുക. എന്നാൽ അതു കുത്തിയുണ്ടാവുന്ന അരി ലഘുവായിരിക്കും.

൨൪. അവിരുദ്ധോപദംശേന പക്വമന്നേന മാത്രയാ । ഭക്ഷിതം മരിചം പൂൎവ്വം ഭൃഷ്ടം ദുൎജ്ജരതാം ജയേൽ.

കുരുമുളക വറുത്തു പിന്നെ വേവിച്ച് ചോററിൽകൂട്ടി ഉണ്ണുക. ഇവിടെ വിരുദ്ധങ്ങളായ മററു കറികൾ ഉണ്ടായിരിക്കരുത്. ഈവിധം ചെയ്യാൽ ദഹനക്ഷയം തീരും.

൨൫. കാളശാക വിജയാമഹൌഷധൈസ്സാധിതം രസയുഗാക്ഷിഭാഗശഃ । വാരി വാരയതി ശൂലതൃഡ്ജ്വരാൻ പേശിനീമപി വിഷൂചികാം ക്രമാൽ.

* 'ഊഷണത്രയസിന്ധുത്ഥൈസ്സാജമോജദ്വിജീരകൈഃ । ഹിംഗുതുല്യൈരേഭിരാഹുരഷ്ടചൂൎണ്ണം മനീഷിണഃ' എന്ന് ഒരുതരം അഷ്ടചൂൎണ്ണവിധി.

കറിവേപ്പില കഴഞ്ച് ൩. കടുക്ക കഴഞ്ച് ൪. ചുക്ക കഴഞ്ച ൨. ഈ കഷായം ശൂലവേദന ദാഹം പനി പേശിനീരോഗം വിഷൂചിക ഇവയെ ശമിപ്പിക്കും.

൨൩. തണ്ഡുലോദകപിഷ്ടേന താലമൂലേന ലേപനം । നാഭൌ പ്രകല്പിതം സദ്യോ ജയത്യേവ വിഷൂചികാം.

കരിമ്പനവേർ അരിക്കാടിയിലരച്ച നാഭിപ്രദേശത്തു പുരട്ടിയാൽ വിഷൂചിക ക്ഷണത്തിൽ ശമിക്കും.

൨൯. ആമേ വിദഗ്ദ്ധേ വിഷ്ടബ്ധേ വിഷൂച്യാഞ്ച വമേൽ ദ്രുതം। അശക്തശ്ചേൽ പിബേൽ കോഷ്ണസലിലെസ്സപ്പ്ഗന്ധികാം.

ആമദോഷം വിദഗ്ദ്ധം വിഷ്ടബ്ധം (ഇതു രണ്ടും അജീർണ്ണരോഗഭേദങ്ങളാണ്) വിഷൂചിക ഇവയിൽ വമനൌഷധങ്ങൾ സേവിച്ച ഛർദ്ദിപ്പിക്കുന്നതു നന്നായിരിക്കും. അതിന്നു കഴിവില്ലെങ്കിൽ ചിററരത്ത അരച്ച കാഞ്ഞ വെള്ളത്തിൽ കലക്കി സേവിച്ചാലും മതി.

൨൭. മാണിമന്ഥജീരകാജമോജമാഗധൌഷധൈർവ്വർദ്ധിതൈഃ ക്രമേണ തൈസ്സമം ഹരീതകീരജഃ । പാചനം വിരേചനം പ്രദീപനം പ്രരോചനം പായുകീലനാശനം ഹുതാശനാഹ്വയന്തുതൽ.

ഇന്തുപ്പ കഴഞ്ച് ൧. ജീരകം കഴഞ്ച് ൨. അയമോദകം കഴഞ്ച് ൩. തിപ്പലി കഴഞ്ച് ൪. ചുക്ക കഴഞ്ച് ൫. കടുക്ക കഴഞ്ച് ൧൫. ഈ പൊടി പാചനവും വിരേചനവും ദീപനവും രുചികരവും മൂലക്കുരുവിന്നു നല്ലതുമാകുന്നു. ഇതിന്നു ഹുതാശനചൂർണ്ണമെന്നാണ് പേർ.

൨൮. നിഷ്കം പൌനൎന്നവം പത്രം തസ്യാൎദ്ധം ശതാഹ്വയാ । സിന്ധൂത്ഥം രക്തലശുനം ശുണ്ഠീം ഹരിതമഞ്ജരീം (൨൮) മരിചാംശ്ച പൃഥക് പാദാൻ ചൂർണ്ണമേതത്തു മസ്തുനാ । പിഷ്ട്വാ പ്രാശക്തമശ്നീയാദിച്ഛൻ വഹ്നേബലം മഹൽ.

തമിഴാമയില പലം ൧. ചെമ്മരത്തൊലി കഴഞ്ച് ൩. ഇന്തുപ്പ് ചുകന്ന ഉള്ളി ചുക്ക രാമത്തുളസിക്കതിര് കുരുമുളക് ഇവ മുമ്മൂന്നുകഴഞ്ച്. ഇവ അരച്ച ഉണ്ണുന്നതിന്നുമുമ്പെ തൈരുവെള്ളത്തിൽ സേവിക്കുക. അഗ്നിബലം വർദ്ധിക്കും.

൩൦. കാളശാകസഹാശുണ്ഠീ രസാംഭോധ്യക്ഷിരോഗശഃ । കാഥയിത്വാ തദല്പാല്പം വിഷൂച്യാം പായയേൽത്വഷി.

വിഷൂചികയുള്ളപ്പോൾ ദാഹം കലശലായി എങ്കിൽ കറിവേപ്പില കഴഞ്ച് ൩. മാരിലവേര് കഴഞ്ച് ൪. ചുക്കു കഴഞ്ച് ൨. ഈ കഷായം പലവട്ടമായി സേവിക്കുന്നതു നല്ലതാകുന്നു.

൩൧. ശ്വേതപർണ്ണാസമൂലേന സവിശ്വേന ശൃതം ജലം। അജീർണ്ണം ശമയേത്തൂർണ്ണം കർണ്ണഃ കാശ്യമിവാർത്ഥിനാം.

വെളുത്ത തുളസിവേരും ചുക്കുംകൂടെ കഷായംവെച്ചു സേവിക്കുക. അജീർണ്ണം ക്ഷണത്തിൽ ശമിക്കും.

൩൨. യക്ഷാക്ഷ്യാസ്ഥരുണാഗ്രകാണ്ഡമണ്ഡരഃ ഷരിതാ ജലേ പാചയേത്താസാം തദ്വിഗുണേ തദംഭസി ഗതേ പ്രസ്ഥേന യുക്തം പടോഃ। ദുഗ്ദ്ധപ്രസ്ഥമജസ്യ തേന വിപചേത്തസ്മിൻ രസോനോഷണം തൈലാജ്യഞ്ച പലദ്വയം പ്രതിവപേത്തദ്ദീപനം സ്യാൽ പരം.

കഴഞ്ചിത്തുമ്പ പലം ൪. നാലിടങ്ങഴിവെള്ളത്തിൽ കഷായം വെച്ചു രണ്ടിടങ്ങഴിയാക്കി പിഴിഞ്ഞരിച്ച് ൧ന്ന പലം ഇന്തുപ്പ് അതിൽ കലക്കി ഒരിടങ്ങഴി ആട്ടിൻപാലും ചേൎത്തു പിന്നെ ഈരണ്ടു പലം വെള്ളുള്ളിയും കുരുമുളകും അരച്ചുകലക്കി കുറുക്കി പാകമായാൽ എണ്ണയും നെയ്യും ഉരിവീതം അതിൽ പകന്ന് ഇളക്കി ചേൎത്തു സൂക്ഷിക്കുക. ഇത് അത്യന്തം അഗ്നിദീപനമാകുന്നു.

൩൩. അളക്കുസുമാഞ്ജലില്ലുത്തനമാനികാ സൈന്ധവാൽ പലാഷ്ടകമഥാഷ്ടനാനലപുനൎന്നവാനാം പലം। സനാഗരകുബേരദൃക് സുരഭിജിഹ്വികാനാം പിചൂ തിലോത്ഥഘൃതഷൾപലം പയസി പാചിതം മന്ദ്യാഹൃൽ.

വെളുത്ത എരിക്കിന്റെ പൂവ് പലം൪. വെള്ളുള്ളി പലം ൮. ഇന്തുപ്പ് പലം ൮. കുരുമുളക് കൊടുവേലിക്കിഴങ്ങ് തമിഴാമവേര് ഇവ ഓരോ പലം. ചുക്ക് കഴഞ്ചിക്കുരുപ്പരിപ്പ് കൊഴുപ്പ ഇവ ആറാറു കഴഞ്ച്. എണ്ണ നെയ്യ് ഇവ ആറാറു പലം. സമം പാലും ചേൎത്തു കാച്ചുക. അഗ്നിമാന്ദ്യഹരം.

൩൪. പരമൂരുവൂഗതൈലപേഷിതൈഃ പൃഥഗാദ്യൈരപി ചൂൎണ്ണിതൈസ്സഹ। പരിലോഡ്യ പിബേത്തു മാത്രയാ ദിവസാദൌ പ്രബലാഗ്നിമാൻ ഭവേൽ.

മുൻപറഞ്ഞ മരുന്നുകൾതന്നെ ആവണക്കെണ്ണയിൽ അരച്ചു കലക്കിച്ചേർത്തു മാത്രയെ അനുസരിച്ചു സേവിക്കുക. അഗ്നിബലം ധാരാളമുണ്ടാകും.

൩൭. കാളശാകവിജയാമഹൌഷധൈസ്സാധിതം ജലമജീർണ്ണനാശനം। പുണ്ഡരീകനയനാംഘ്രിപങ്കജക്ഷാളനോദകമിവാശു കിൽബിഷം.

കരുവേപ്പില കടുക്ക ചുക്ക (൩-ം ൪-ം ൨-ം കഴഞ്ച്) ഇവകൊണ്ടുള്ള കഷായം അജീർണ്ണരോഗത്തെ ശമിപ്പിക്കും.

൩൮. അർദ്ധാവശിഷ്ടം ജലമാഢകാർദ്ധം മഹൌഷധം കേവലമേവ പീതം। പ്രദീപയേജ്ജാഠരപാവകം ദ്രാക് തദ്ദീപ്തികൃത്ഭിഃ കിമുതാന്യഭേഷജൈഃ.

ചുക്ക തനിച്ചു കഷായംവെച്ചു സേവിക്കുക.

൩൯. പയ്യുഷിതാന്നം ഭുക്ത്വാ മാഹിഷദദ്ധ്നാ ശീതളാംബു പിബേൽ। അത്യഗ്നിം ജയതി നരോ ലക്ഷ്മീരസസിദ്ധമന്നഞ്ച.

വെള്ളച്ചോറ് എരുമത്തൈരുകൂട്ടി ഉണ്ട് തണുത്തവെള്ളം അനുപാനം ചെയ്യുക. അത്യഗ്നി ശമിക്കും. തിരുതാളിക്കഷായത്തിൽവെച്ച ചോറായാലും തരക്കേടില്ല.

ഇതി വൈദ്യമനോരമായാം
ഷഷ്ഠഃ പടലഃ



## അഥ സപ്തമഃ പടലഃ.

### മൂത്രകൃച്ഛ്രപ്രമേഹസോമരോഗാധികാരഃ.

൧. ചിരജലധരഭാണ്ഡാൽഭൃതപങ്കം ഗൃഹീത്വാ ജഠരവൃഷണനാഭൌ നിക്ഷിപേന്മൂത്രകൃച്ഛ്രീ। തപനകിരണതാപോൽഭൃതമൂത്രോഷ്ണവാതേപ്യതിഹിമസികതാനാം രാശിമത്ര പ്രദദ്യാൽ.

വളരെ ദിവസം വെള്ളം നിറച്ചുവെച്ച പാത്രത്തിന്റെ അടിയിൽ ഊറിയ ചളിയെടുത്തു വയററത്തും വൃഷണത്തിന്മേലും നാഭിയിലും ഇടുക. മൂത്രകൃച്ഛ്രം ശമിക്കും. വെയിൽ അധികം

കൊണ്ടഉനിമിത്തമുണ്ടാകുന്ന മൂത്രകൃച്ഛ്റം ഉഷ്ണവാതം ഇവകളിൽ തണുത്ത മണൽ കിഴികെട്ടി മേല്പറഞ്ഞ സ്ഥലങ്ങളിൽ വെക്കുക.

൨. യഷ്ട്യാഹ്വൈലോഗ്വാരുബീജേക്ഷുകാണ്ഡൈഃ ശീതകഷായഃ നാളികേരാംബുജന്മാ । പൈത്തം കൃച്ഛ്റം ദാഹതൃഷ്ണോഷ്ണവാതം രക്തസ്രാവം മൂത്രസാദം ഹിനസ്തി.

എരട്ടിമധുരം ഏലത്തരി വെള്ളരിക്കക്കുരു കരിമ്പ് ഇവ ചതച്ച് ഇളന്നീർവെള്ളത്തിലിട്ട ശീതകഷായമായി സേവിക്കുക. പിത്തജമായ മൂത്രകൃച്ഛ്റം ചുട്ടുനീറൽ ദാഹം ഉഷ്ണവാതം രക്തസ്രാവം മൂത്രസാദം ഇവ ശമിക്കും.

൩. സ്ഥലശൃംഗാടമൂലൈർവ്വാ കല്ക്കഃ കേരീഫലാംബുനാ പീതഃ । കൃച്ഛ്റം മൂത്രസ്യ ജയേൽ ക്ലേശമിവൈശോ നമസ്കാരഃ.

ചെറിയ ഞെരിഞ്ഞിൽ അരച്ച നാളികേരവെള്ളത്തിൽ സേവിക്കുക. മൂത്രകൃച്ഛ്റം ശമിക്കും.

൪. മൂത്രകൃച്ഛ്റം ജയേൽ പീതാ ക്ഷീരേണ ശിഖരീശിഫാ । അജാക്ഷീരേണ സംപേഷ്യ പീതാ നീലജടാ തഥാ.

വലിയ കടലാടിവേർ പാലിലരച്ച സേവിക്കുക. ശതാവരിക്കിഴങ്ങ് ആട്ടിൻപാലിലരച്ച സേവിക്കുക. മൂത്രകൃച്ഛ്റം ശമിക്കും.

൫. കേതകീസ്വരസേ സിദ്ധം തൽപ്രരോഹാഗ്രകല്കിതം । സപ്പിഃ പീതം ദിനസ്യാദൌ മൂത്രകൃച്ഛ്റം ജയേൽ ധ്രുവം.

കൈതത്തല ഇടിച്ചുപിഴിഞ്ഞ നീരിൽ കൈതവേട്ട കല്ക്കമായി കാച്ചിയ നെയ്യ് രാവിലെ സേവിക്കുക. മൂത്രകൃച്ഛ്റം ശമനം.

൬. ജലേന നാളികേരസ്യ പിബേൽ പ്രാതഃ പ്രസാരണീം । മൂത്രകൃച്ഛ്റവിനാശായ ശക്കരാപാതനായ ച.

നാളികേരജലത്തിൽ പ്രസാരണി അരച്ച രാവിലെ സേവിക്കുക. മൂത്രകൃച്ഛ്റം ശമിക്കും. കല്ലടപ്പും മാറും.

൭. പ്രഭാതേ പയസാ പീതം ക്ഷുദ്രപച്ഛപല്ലവം । മൂത്രകൃച്ഛ്റം ജയേദ്യദ്വൽ പാപം ഭാരതകീത്തനം.

പാവുട്ടത്തളിരരച്ച പാലിൽചേത്ത രാവിലെ സേവിക്കുക. മൂത്രകൃച്ഛ്റം ശമിക്കും.

൮. വൃഷ്യദളസ്യ സ്വരസഃ സശക്കരഃ പ്രാതരേവ പരിപീതഃ । കൃച്ഛ്റം മൂത്രസ്യ ജയേൽ സ്രാവമസഹ്യം ച സഹസൈവ.

കുമ്പളത്തിന്നില പിഴിഞ്ഞ നീർ പഞ്ചസാരചേൎത്തു കാല
ത്തുതന്നെ സേവിക്കുക. മൂത്രകൃച്ഛ്രം മൂത്രസ്രാവം ഇവ ശമിക്കും.

൯. ക്ഷുദ്രകരമൎദ്ദമൂലം പയസാ പീതം പ്രഭാതകാലേഷു ।
നിരുണദ്ധി മൂത്രകൃച്ഛ്രം സന്തമസം ഭാനുബിംബമിവ.

ചെറുകൂാമരത്തിൻവേർ പാലിലരച്ചു സേവിക്കുക. മൂത്രകൃ
ച്ഛ്രം ശമിക്കും.

൧൦. ജ്വരേഷു മൂത്രകൃച്ഛ്രം ചേൽ കുമാരീസ്വരസം പി
ബേൽ । കനീയഃ പഞ്ചമൂലം വാ ഗ്രാഹ്യമേതച്ചികിത്സിതം.

പനിയുടെ ഉപദ്രവരോഗമായിട്ടു മൂത്രകൃച്ഛ്രമുണ്ടായിഎങ്കിൽ
കററവാഴനീർ സേവിച്ചാൽ മതി. ചെറുപഞ്ചമൂലകഷായവും
കൊള്ളാം. ഇതു ശുദ്ധമാകുന്നു. 'ശാലിപൎണ്ണീ പൃശ്നിപൎണ്ണീ ബൃഹ
തീ കണ്ടകാരികാ । ഗോക്ഷുരഃ പഞ്ചഭിശ്ചൈതൈഃ പഞ്ചമൂലമി
ദം ലഘു' എന്നിങ്ങിനെ ഗ്രന്ഥാന്തരത്തിൽ ചെറുപഞ്ചമൂലത്തെ
ക്കുറിച്ചു വിവരിച്ചിരിക്കുന്നു.

൧൧. ക്വാഥോ വരണമൂലസ്യ തൽകല്ക്കേന സമന്വിതഃ ।
പീതോ നിപാതയേത്സദ്യഃ ശൎക്കരാമശ്മരീമപി.

നീർമാതളവേർ കഷായം. അതുതന്നെ അരച്ചു മേമ്പടി. ക
ല്ലടപ്പും അശ്മരിയും ശമിക്കും.

൧൨. യൂഥീമൂലകുലത്ഥാഭ്യാം ശൃതഃ ക്വാഥോ ജയത്യലം । ശ
ൎക്കരാം മൂത്രകൃച്ഛ്രഞ്ച ഗ്രാഹ്യമേതച്ചികിത്സിതം.

കുറുമൊഴിവേരും മുതിരപ്പരിപ്പുംകൂടി വെച്ചു കഷായം കല്ലട
പ്പിന്നും മൂത്രകൃച്ഛ്രത്തിന്നും വിശേഷം.

൧൩. നാഭേരധസ്താദ്ധാന്യാമ്ലസേകോ ജയതി നിശ്ചിതം ।
മൂത്രകൃച്ഛ്രം ശരീരേഷു സേകസ്ത്വേനാംഗദാഹഹാ.

നാഭിയുടെ താഴെ വെപ്പുകാടികൊണ്ടു ധാരയിടുക. മൂത്രകൃ
ച്ഛ്രം ശമിക്കും. ഇതുകൊണ്ടുതന്നെ മേലാസകലം ധാരചെ
യ്യാൽ ശരീരത്തിലുള്ള ചുട്ടുനീററൽ ശമിക്കും.

൧൪. ചമ്പകശിഫാകഷായഃ പീതോ നിരുണദ്ധി മൂത്രമവ
ശഗതം । നീചതലപതിതമംഭശ്ചതുരജനോൽപാദിതോ യഥാ
സേതുഃ.

ചമ്പകമൊട്ടുകൊണ്ടുള്ള കഷായം അവശപ്രവൃത്തമൂത്രത്തെ

ശമിപ്പിക്കും. മൂത്രം അറിയാതെ പോകുക. മൂത്രവേഗം വന്നാൽ ഒട്ടും നിൎത്തുവാൻ ശക്തിയില്ലായ്ക ഇതുതന്നെ അവശപ്രവൃത്തമൂത്രമെന്നു പറയുന്നത്.

൧൫. നിസ്തുഷീകൃതമുൽഗാനാം കഷായോ മൂത്രദോഷഹാ ।
ഗജതാലശിഫാകഷായസ്സൎവ്വമൂത്രവികാരഹാ.

ചെറുപയററിൻപരിപ്പുകഷായവും ആനപ്പനവേരുകൊണ്ടുള്ള കഷായവും മൂത്രദോഷങ്ങളെ ശമിപ്പിക്കും.

൧൬. ഉൎവ്വാരുകാസ്ഥി ശൈവാലമാഖുവിൾകുക്കുടാണ്ഡകം।
കുല്യാചൂൎണ്ണസ്യ ലേപോയം മൂത്രകൃച്ശ്രമപോഹതി.

വെള്ളരിക്കാക്കുരു കൊത്തച്ചണ്ടി എലിക്കാഷ്ഠം കോഴിമുട്ട കുപ്പിപ്പൊടി ഇവ അരച്ചു നാഭിക്കു താഴെ പുരട്ടുക. മൂത്രകൃച്ഛ്റം ശമിക്കും.

൧൭. കാൎപ്പാസമൂലനിഷ്കഷായസ്സദ്യോ മൂത്രം പ്രവൎത്തയേൽ ।
ശിലാജതുവിമിശ്രശ്ചേൽ ഭിഷഗ്ഭിഃ കിം പ്രയോജനം.

പരുത്തിവേർകഷായം. കന്മദം മേപ്പൊടി. മൂത്രത്തിന്റെ സകല തടസ്ഥങ്ങളും തീരും.

൧൮. മൂത്രകൃച്ശ്രേഷു സൎവ്വേഷു പൂജിതഃ സ്യാച്ഛിലാജതുഃ
(ഉത്തരാൎദ്ധം കാണ്മാനില്ല).

മൂത്രകൃച്ശ്രരോഗങ്ങളിൽ കന്മദം ബഹുവിശേഷമാണ്.

൧൯. പ്രാതരേവ രജനീ സുഭക്ഷിതാ മേഹവിംശതിവിനാശിനീ ധ്രുവം । ആകുലീമുകുളചാദസംയുതാ കിം പുനൎമ്മധുമതീ സുചൂൎണ്ണിതാ.

പതിവായി കാലത്ത് മഞ്ഞൾ സേവിച്ചാൽ അത് ഇരിപതുതരം പ്രമേഹത്തേയും തീൎച്ചയായും ശമിപ്പിക്കും. മഞ്ഞളിൽ നാലിലൊന്ന് ആവിരക്കുനന്നും ചേൎത്ത് ഉണക്കിപ്പൊടിച്ചു തേനിൽ കുഴച്ചു സേവിച്ചാൽ പിന്നെ പറയേണ്ടതുണ്ടോ.

൨൦. ധാത്രീരാത്രിരസം സാൎദ്ധം മധുനാ യോ നിഷേവതേ ।
ജഹാതി മേഹിനം മേഹോ വിനീതമിവ ചാപലഃ.

പച്ചനെല്ലിക്കയും പച്ചമഞ്ഞളും ചതച്ചുപിഴിഞ്ഞ നീര് സമം തേൻചേൎത്തു സേവിച്ചാൽ വിനയമുള്ളവനെ ആപത്തുകളെന്നപോലെ പ്രമേഹം വിട്ടൊഴിയും.

൨൧. അശ്വത്ഥബീജം ഹരിണസ്യ ശൃംഗം തക്രേണ പീതം മധുനാ സഹൈവ । പ്രമേഹരോഗം സകലം നിഹന്തി ദശാനനം ദാശരഥിര്യഥൈവ.

അരയാലിൻവിത്തും കലങ്കൊമ്പുംകൂടി തേനിലരച്ച മോരിൽ കലക്കി സേവിച്ചാൽ അതു ശ്രീരാമൻ രാവണനെ എന്നപോലെ പ്രമേഹരോഗത്തെ നിശ്ശേഷം ഹനിക്കും.

൨൨. പുഷ്പബോധിജലവൈരിശാകിനീ നഗ്നജിജ്ജനിതബീജമംബുദം । ഭൂസരിത്സുതയുതം സുചൂർണ്ണിതം മേഹവിംശതിഹരം ഹ്യുദീരിതാ.

എരിക്കിൻവേർ ഇരുവേലി ഏകനായകം ചെറുചീരവേർ അരയാലിൻവിത്ത് മുത്തങ്ങ ഞാഞ്ഞൂൽ ഇവ സമം പൊടിച്ച് മോരിൽ കലക്കി സേവിക്കുക. ൨൦ തരം പ്രമേഹവും ശമിക്കും. നഗ്നജിജ്ജനിതബീജം — നഗ്നജിത്ത് എന്ന പേരായി കോസല രാജ്യത്തിൽ ഒരു രാജാവുണ്ടായിരുന്നു എന്നും അദ്ദേഹത്തിന്നു സത്യാ എന്ന പേരായി ഒരു പുത്രിയുണ്ടായിരുന്നു എന്നും ഭാഗവതത്തിൽ പറഞ്ഞിട്ടുണ്ട്. സത്യയുടെ പുല്ലിംഗം സത്യഃ എന്നാണ്. സത്യശബ്ദം അരയാലിന്റെ പര്യായവുമാണ്. 'പിപ്പലഃ കേശവാവാസശ്ചലപത്രഃ പവിത്രകഃ । മംഗല്യഃ ശ്യാമളോശ്വത്ഥോ ബോധിവൃക്ഷോ ഗജാശനഃ । ശ്രീമാൻ ക്ഷീരദ്രുമോ വിപ്രഃ സുഭദ്രഃ ശ്യാമളച്ഛദഃ । പിപ്പലോ ഗുഹ്യപത്രസ്തു സേവ്യസ്സത്യഃ ശുചിദ്രുമഃ' എന്ന് ഓഷധിനിഘണ്ടു.

൨൩. കൃഷ്ണാരിമേദപൂലാസജംബൂദുംബരകിംശുകം । ധാതകീലോധ്രവിദുലമേഷശൃംഗ്യസ്ഥികോരകാഃ (൨൪) ആഭൃകുല്യശാം ഭ്രിനകംനി പാഠാ രാത്രിശ്ച ചൂർണ്ണിതം । മധുനാ മാത്രയാ ലീഢം പ്രമേഹാന്നാശയേദ് ധ്രുവം.

കരിവേലം പഞ്ഞിക്കുരു ഞാവൽതൊലി അത്തിതൊലി കരിമരുക്കിൻതൊലി താതിരിപ്പൂവ് പാച്ചോററിത്തൊലി ആററുവഞ്ഞിത്തൊലി ആട്ടുകൊട്ടപ്പാല കടലാടി ആവീരക്കുരു അമുക്കുരം ചോനകപ്പുല്ല് പാടക്കിഴങ്ങ് വരട്ടുമഞ്ഞൾ ഇവ സമം പൊടിച്ച് തേനിൽ കുഴച്ചു സേവിക്കുക. പ്രമേഹം ക്ഷണത്തിൽ ശമിക്കും.

൨൫. ഗ്രാഹം ഗജേന്ദ്രോ വിഷ്ണോശ്ച പ്രസാദേന യഥാ പുരം । തദ്വൽ ക്ഷൌദ്രാന്വിതാ ദാർവീ പീതധാമലകീരസഃ.

മരമഞ്ഞത്തൊലി തേനിലരച്ചു സേവിക്കുക. പച്ചനെല്ലിക്കനീർ തേനുംചേൎത്തു കഴിക്കുക. പ്രമേഹം ശമിക്കും.

൧൬. സാഗരാങ്കോലപൃശ്നിസാരേണ പക്വശൃതം ജലം। രാത്രൌ പിബേൽ പ്രമേഹാണാം പ്രണാശായ സമാക്ഷികം.

സമുദ്രപ്പച്ച അങ്കോലക്കുരു പഞ്ഞിക്കുരു മുളന്തൂമ്പ് ഇവ സമം കഷായംവെച്ച് ആറി തേൻ മേല്പ്പടിചേൎത്തു രാത്രി സേവിക്കുക. പ്രമേഹം ശമിക്കും.

൧൭. ആകുലീനളദകിങ്കിണിബീജാൽ ഭൂതചൂൎണ്ണമഥ തക്രമധുഭ്യാം। പീതമാശു മധുമേഹനിഹന്തൃ ഷിം പുരാഃ കഫസമുത്ഥവമേഹാൻ.

ആവീരക്കുരു രാമച്ചത്തിൻവേര് ആററുഞൊവൽക്കുരു ഇവ സമംപൊടിച്ചു മോരും തേനുംകൂട്ടി സേവിക്കുക. മധുമേഹം ശമിക്കും. പിന്നെ കഫപ്രമേഹത്തെക്കുറിച്ചു പറയേണ്ടതുണ്ടോ.

൧൮. നിശാദ്രചയാരഗ്വധകിംശുകൈശ്ച കൈഡൎയ്യജംബൂകതകാരിമേദൈഃ। വരാങ്ഘ്രികോരൈഃ ശൃതമംബു ശീതം ക്ഷൌദ്രാന്വിതം മേഹഗണം നിഹന്യാൽ.

പാട്ടമഞ്ഞൾ മരമഞ്ഞത്തൊലി കൊന്നവേരിന്മേൽതൊലി കരിമുരുക്കിൻതൊലി കറിവേപ്പിൻതൊലി ഞാവൽത്തൊലി തേററാമ്പരൽ കരിവേലം ത്രിഫല കടൽനുര ഇവ സമം കഷായം വെച്ച് ആറി തേൻ മേല്പ്പടിചേൎത്തു സേവിക്കുക. പ്രമേഹമെല്ലാം ശമിക്കും.

൧൯. നന്ദ്യാവൎത്തദളൈഃ പിഷ്ടൈരിഷ്ടതണ്ഡുലസംയുതൈഃ। തൈലേ വിപാചിതോപൂപോ മേഹവിംശതിനാശനഃ.

നന്ത്യാർവട്ടത്തിൻെറ ഇല കുറച്ചുണങ്ങല്ലരികൂട്ടി അരച്ച് എണ്ണയിൽ പലഹാരമുണ്ടാക്കിത്തിന്നുക. ൨൦ തരം പ്രമേഹവും നശിക്കും.

൨൦. ഉദുംബരക്ഷീരസുപിഷ്ടപിഞ്ചാ വിനിൎമ്മിതോ നിഷ്കസമാനപിണ്ഡഃ। സശ്ശുക്ലഗുഞ്ജോ മധുതക്രപീതഃ പ്രമേഹമാതങ്ഗവിനാശസിംഹഃ.

പുളിങ്കുരുപ്പരിപ്പ് അല്പം വെളുത്ത കുന്നിക്കുരുപ്പരിപ്പുംകൂട്ടി അ

ത്തിവെള്ളത്തിലരച്ച് മൂന്നുകഴഞ്ച് തേനും മോരുംകൂട്ടി അതിൽ കലക്കി സേവിക്കുക. ഇതു പ്രമേഹമാകുന്ന ആനയെ കൊല്ലുന്ന സിംഹമാകുന്നു. നിഷ്കശബ്ദത്തിന്നു കർഷം (മുക്കഴഞ്ച്) എന്നുള്ള അർത്ഥം മേദിനിയിൽ പറയപ്പെട്ടിരിക്കുന്നു.

൩൧. ആകുല്യബ്ദഫലത്രയദാർവിരജനീജംബാർജ്ജുനക്ഷീരിജത്വക്പാഠാകതകാഗ്നിമന്ഥഖദിരാംബഷ്ഠാസനേന്ദ്രദ്രുമൈഃ। കല്കോ വാരിധികോരകിംശുകസമൈർവൈരേഭിഃ കൃതശ്ശീതളസ്സക്ഷൌദ്രോദ്ദ്രിജതുത്ഥചൂർണ്ണസഹിതസ്സർവ്വപ്രമേഹാപഹഃ.

ആവിരം മുത്തങ്ങ ത്രിഫല മഞ്ഞൾ മരമഞ്ഞൾഞാവൽത്തൊലി നീർമരുതിൻതൊലി നാല്പാമരത്തൊലി പാടക്കിഴങ്ങ് തേററാമ്പരൽ മുഞ്ഞവേർ കരിങ്ങാലിക്കാതൽ വെളുത്ത അമ്പഴത്തിൻതൊലി വേങ്ങാക്കാതൽ ദേവതാരം കടൽനുര കരിമുരുക്കിൻതൊലി ഇവ സമം കഷായംവെച്ച് ആറി ശേഷം കന്മദവും മേല്പടിചേർത്തു സേവിക്കുക. സർവ്വപ്രമേഹങ്ങളും ശമിക്കും.

൩൨. കതകഖദിരധാത്രീവൈരിദാർവ്വീസമംഗാ വിഡ്ഗലരജനിപാഠാചൂതബീജാഭയാബ്ദൈഃ। പ്രസവരസസനാഥം തോയമേഭിഃ പ്രസിദ്ധം ഹരതി സകലമേഹാൻ സപ്തരാത്രപ്രയോഗാൽ.

തേററാമ്പരൽ കരിങ്ങാലിക്കാതൽ നെല്ലിക്ക ഏകനായകം മരമഞ്ഞൾത്തൊലി പടർച്ചുണ്ടവേർ കാനാഞ്ഞി വരട്ടുമഞ്ഞൾ പാടക്കിഴങ്ങ് മാങ്ങയണ്ടി കടുക്ക മുത്തങ്ങ ഇവ കഷായം. തേൻ മേല്പടി. ഏഴുദിവസം സേവിച്ചാൽ സകല മേഹവും ശമിക്കും.

൩൩. ഔദുംബരാംഘ്രിസ്രുതമാത്തു നീരമാദായ ധാന്യേ നിഖനേത്ത്രിരാത്രം। തന്മാക്ഷികാഢ്യം പ്രപിബേൽ പ്രഭാതേ യദി പ്രമേഹാൽ പരിമോക്തുകാമഃ.

അത്തിവേർ മുറിച്ച് അതിന്റെ അഗ്രത്തിൽ ഒരു കുടം വെച്ച് അതിൽ വാർന്നുകിട്ടുന്ന നീർ ഒരു പാത്രത്തിലാക്കി അടച്ച് മൂന്നുദിവസം ധാന്യസ്ഥം ചെയ്തതിന്റെശേഷം അതിൽനിന്നു കുറേശ്ശ എടുത്ത് തേനുംചേർത്തു രാവിലെ സേവിക്കുക. പ്രമേഹം ശമിക്കും.

൩൪. നീരാരിവൈരികതകത്രിഫലാഫലാമ്ലബീജത്വചാകുമുദകേസരകാന്തശീതൈഃ। രാത്രിദ്വയേന വിളസാരകഷായമു

ഭ്രൂച്ച മൌദുംബരാംഭസി സിതാസഹിതാ സുപിഷ്ടാ (൩൫)ഏഷാ തു സിദ്ധഗുളികാ പ്രമേഹകുലനാശിനീ । യശസ്കരീ ച ഭിഷജാം സർവ്വമൂത്രവികാരജിൽ.

നീരുരിവേർ ഏകനായകവേർ തേററാമ്പരൽ ത്രിഫല പുളിങ്കുരത്തൊലി ആമ്പലരി അയസ്കാന്തം ചന്ദനം മഞ്ഞൾ മരമഞ്ഞൾ വിഡ്ഡംഗം പശ കാവിമണ്ണ് പഞ്ചസാര ഇവ സമം അത്തിനീരിലരച്ചു ഗുളികയാക്കി സേവിക്കുക. പ്രമേഹം ശമിക്കും. ഇതിന്നു സിദ്ധഗുളികാ എന്നാണ് പേർ. ഇവടങ്ങളിൽ നടപ്പുള്ള നീത്ര്യാദിഗുളികയും ഇതും ഒന്നുതന്നെ.

൩൬. യസ്യ യസ്യ പ്രമേഹസ്യ ശമനം പ്രാശയേത് ഭിഷക് । തസ്യ തസ്യ ജലാൽ കല്ക്കസ്തം തം മേഹം നിരസ്യതി.

പ്രമേഹത്തിന്നുള്ള മരുന്നുകൾ ഏതായാലും അവ അരച്ചു സേവിക്കുന്നതാണ് അധികം നല്ലത്.

൩൭. കമലരജശ്ചിഞ്ചാഫലവല്കമേഹാഖ്യംബോധിബീജാനാം । ദ്വിഗുണനയഥോത്തരമാനാം ചൂർണ്ണം മേഹാപഹം സമധു.

താമരയല്ലി ഭാഗം ൧. പുളിങ്കുരത്തൊലി ഭാഗം ൨. ഏകനായകം ഭാഗം ൪. കടൽനര ഭാഗം ൮. ഇവ പൊടിച്ചു തേനിൽ കുഴച്ചു മാത്രാനുസരണം സേവിക്കുക. പ്രമേഹശമനം.

൩൮. അഷ്ടാഭിർവ്വാസരൈർവ്വാരികാസിതൈർവ്രീഹിഭിഃ കൃതാൻ । പൃഥുകാൻ ഭക്ഷയേൽ സായം സദ്യോമേഹനിവൃത്തയേ.

എട്ടുദിവസംമുഴവൻ വെള്ളത്തിൽ കെട്ടിത്താഴ്ത്തിയ നെല്ലു കൊണ്ടുണ്ടാക്കിയ അവിൽ രാത്രി തിന്നുക. പ്രമേഹം ക്ഷണത്തിൽ ശമിക്കും.

൩൯. അങ്കോലാമ്ലാശ്മന്തകഭല്ലാതകാമലകമുനിതരുക്ഷീരിവൃക്ഷപ്രിയംഗുജംബൂകാളാരിമേദതചചലുളിതജലേ സാധിതം തൈലമേതൽ। തൽ ഗുഞ്ജാവിലചമുഞ്ജാതകരജനിയുഗൈഃ കല്കിതം മേഹജാലം ഹന്യാൽ ഗംഗാധരാംഘ്രിസ്മരണമിവ മഹാപാതകം സദ്യ ഏവ.

അങ്കോലത്തൊലി പുളിന്തൊലി പെരുമരുതിൻതൊലി പ്ലാശിൻതൊലി നാല്പാമരത്തൊലി ഞാഴൽതൊലി ഞാവൽതൊ

ലി കരിവേലപ്പട്ട ഇവ കഷായംവെച്ച് അതിൽ കുന്നിക്കുരു കൂവളകവേർ മുഞ്ഞപ്പുല്ല് മഞ്ഞൾ മരമഞ്ഞൾ ഇവ കല്ക്കമായി കാച്ചിയ എണ്ണ ശീലിച്ചാൽ ശിവഭജനംകൊണ്ടു പാപമെന്നപോലെ പ്രമേഹമാസകലം നശിക്കും.

൭൦. സുപക്വതൃഷ്ണകദളീഫലം ഭക്ഷയതാം നൃണാം । ന ഭവേൽ സോമരോഗശ്ച മൂത്രകൃച്ഛ്രഞ്ച പിത്തജം.

മൂത്തുപഴുത്ത കാളിപ്പഴം പതിവായി ശീലിച്ചാൽ സോമരോഗവും പിത്തജമായ മൂത്രകൃച്ഛ്രവുമുണ്ടാകയില്ല.

൭൧. കൂപാരാമപ്രപാവാപീനിർമ്മാണം ദീനരക്ഷണം । പേയോത്സവവിധാനഞ്ച മേഹാമയവിനാശനം.

കിണറും കുളവും കുഴിപ്പിക്കുക നടക്കാവുവെച്ചു പിടിപ്പിക്കുക തണ്ണീർപന്തൽ സ്ഥാപിക്കുക സാധുക്കളെ രക്ഷിക്കുക കഞ്ഞിപകച്ചു ഇവയെല്ലാം ഉത്തമമായ മേഹചികിത്സയാകുന്നു.

ഇതി വൈദ്യമനോരമായാം

സപ്തമഃ പടലഃ.



## അഥാഷ്ടമഃ പടലഃ.

### വിദ്രധി_വൃദ്ധി_ഗ്രന്ഥി_ശൂലാധികാരഃ.

൧. കരഞ്ജബീജവിശേഷാഗ്രാഃ കരഞ്ജകഷായഭാവിതാഃ പീതാഃ പ്രഭാതേ നിശ്ശേഷം ഘ്നന്ത്യാഭ്യന്തരവിദ്രധിം.

ഉങ്ങിൻകുരു ചുക്ക് വയമ്പ് ഇവ സമം ഉങ്ങിൻതൊലി കഷായത്തിലരച്ചു സേവിക്കുക. ആഭ്യന്തരവിദ്രധി ശമിക്കും.

൨. നീരുജം ബഹളപല്ലകമേകം പ്രാതരേവ പരിമൃദ്യ രസം തം । യഃ പിബേത്സമധു വിദ്രധിരോഗീ സപ്തഭിസ്സ ദിവസൈസ്സുഖമീയാൽ.

പുനർമുരിങ്ങത്തളിരൊന്നുമാത്രം ചതച്ചു പിഴിഞ്ഞുനീരെടുത്ത് ആ നീരും തേനുംകൂടെ രാവിലെ സേവിക്കുക. വിദ്രധി ശമിക്കും.

൩. കരഞ്ജാസ്ഥീനി സംചേഷ്യ വിതുഷീകൃത്യ ചൂർണ്ണയേൽ । സ്നംശദളസ്വരസേനൈവ മൃദിതാ രവിസന്നിധൌ.(൪)
തൈലംഗൃഹീതാ തത്തൈലം ബാഹ്യാന്തരുപയോജയേൽ ।
അന്തർവിദ്രധിമാശേവ നാശയേൽ ബാഹ്യജം തഥാ.

ഉങ്ങിൻകുരുപ്പരിപ്പ് ഉമികളഞ്ഞ് പൊടിച്ച് കള്ളിനില പിഴിഞ്ഞ നീരിൽ മർദ്ദിച്ചു വെയിലത്തുവെച്ചു വററിച്ചു എണ്ണ എടുക്കുക. ഈ തൈലം അകത്തും പുറത്തും പരിമാറുക. രണ്ടുതരം വിദ്രധിയും ശമിക്കും.

൪. വരണാദിഗണസ്യത്ര പരിഷേകേവഗാഹനേ । പാനേ ച തൈലപചനേ പ്രദേഹേ ച പ്രശസ്യതേ.

വിദ്രധിയുള്ളപ്പോൾ ധാരയ്ക്കും അവഗാഹത്തിന്നും സേവിപ്പാനും എണ്ണ കാച്ചുവാനും അരച്ചു പുരട്ടുവാനും വരണാദിഗണം വിശേഷമാകുന്നു. ഇനി ആ വരണാദിഗണത്തെ വിവരിക്കുന്നു:—'വരണസൈര്യകയുഗ്മശതാവരീ ഗഹനമോരടവില്വവിഷാണികാഃ । ദ്വിബൃഹതീദ്വികരഞ്ജജയാദ്വയം ബഹളപല്ലവദർഭരുജാകരാഃ । വരണാദിഃ കഫം മേദോ മന്ദാഗ്നിതാം നിയച്ഛതി। ആഢ്യവാതം ശിരഃശൂലം ഗുന്മഞ്ചാന്തസ്സവിദ്രധിം'=നീർമാതളത്തിൻവേർ കരിങ്കുറിഞ്ഞിവേർ വെങ്കുറിഞ്ഞിവേർ ശതാവരിക്കിഴങ്ങ് കൊടുവേലിക്കിഴങ്ങ് ചെറുകുരുമ്പവേർ കൂവളവേർ ആട്ടുകൊട്ടപ്പാലവേർ ചെറുവഴുതിനവേർ വെള്ളോട്ടുവഴുതിനവേർ ഉങ്ങിൻതൊലി ആവൽതൊലി മുഞ്ഞവേർ കടുക്ക പുനർമുരിങ്ങത്തളിര് ദർഭവേർ ചേക്കുരു. ഈ വരണാദിഗണം കഫം മേദസ്സ് അഗ്നിമാന്ദ്യം ആഢ്യവാതം തലവേദന ആന്തരമായ ഗുന്മൻ വിദ്രധി ഇവയെ നശിപ്പിക്കും.

൫. നിംബതാഗമൃതാവിശാനിശാവാശാഫലത്രയൈഃ । വ്യാഘ്രീപടോലസംയുക്തൈന്നിഷ്പാഥഃ പിടകാപഹഃ.

വേപ്പിൻതൊലി ചിററമൃത് ചുക്ക് വരട്ടുമഞ്ഞൾ ആടലോടകവേർ ത്രിഫല ചെറുവഴുതിനവേർ പടോലവള്ളി. ഈ നിംബാദികഷായം സകലവിധ കുരുക്കൾക്കും കൊള്ളാം.

൬. അപക്വം വിദ്രധിം ശോഫമിവോപക്രമയേൽ ഭിഷക് । പക്വന്തു പാടയേൽ ഭിന്നം വ്രണവത്സമുപാചരേൽ.

വിദ്രധിക്കു പാകംവരുന്നതുവരെ നീരിന്നുള്ള ചികിത്സ ചെയ്യണം. അതു പഴുത്താൽ കീറാം. അങ്ങിനെ കീറിയതിന്നുശേഷം, അല്ലെങ്കിൽ താനെ പൊട്ടിയതിന്നുശേഷം വ്രണത്തിന്നുള്ള ചികിത്സയാണ് ചെയ്യേണ്ടത്.

൪൮. ആരയാ ശ്രവസി രന്ധ്രമാപരേദന്ത്യപാൎശ്വമവലോക്യ വൈദ്യബുദ്ധിമാൻ । ആന്ത്രവൃദ്ധിശമനായ കിംശുകതൈലക്ഷായമപി പായയേൽ പ്ലീതം॥

ഇനി വൃദ്ധിചികിത്സയെ വിവരിക്കുന്നു:—ബുദ്ധിമാനായ വൈദ്യൻ ഏതുഭാഗത്താണ് ആന്ത്രവൃദ്ധി എന്നറിഞ്ഞ് അതിൻെറ മറുപുറത്തെ മേക്കാതു തുളയ്ക്കണം. കുട്ടികൾക്കു വൃദ്ധിരോഗമുണ്ടായാൽ കരിമുരുക്കിൻതൊലികൊണ്ടുള്ള കഷായംകൊടുക്കുക.

൪൯. ലശുനബൃഹതീരംഭാമൃതാഭയാഹപുഷയക്ഷാഗ്നികഷായൈഃ । സഹപുനൎന്നവമോരടശിഗ്രുഭിജ്ജയതി വൃദ്ധ്യുദരാണി നിതാം ജലം.

വെളുത്തുള്ളി ചെറുവഴുതിനവേർ ഉഴിഞ്ഞ കടുക്ക അടയ്ക്കാമണിയൻവേർ കഴഞ്ചിക്കുരുപ്പരിപ്പ് കൊട്ടുവേലിക്കിഴങ്ങ് തിപ്പലിച്ചക്ക് തമിഴാമവേർ പെരുങ്കുരുമ്പവേർ മുരിങ്ങത്തൊലി ഇവകൊണ്ടുള്ള കഷായം വൃദ്ധിഹരം.



൫൦. ആഖേടവിശല്യലശുനസഹസ്രാക്ഷലതാഭയാഃ। സൈരണ്ഡമൂലഹപുഷാസ്സൈരണ്ഡസ്നേഹസൈന്ധവാഃ..............

വെട്ടടുകിൻവേർ ചുക്ക് വെള്ളുള്ളി ഉഴിഞ്ഞ കടുക്ക ആവണക്കിൻവേർ അടയ്ക്കാമണിയൻവേർ ഇവ കഷായം. ആവണക്കെണ്ണയും ഇന്തുപ്പും മേമ്പൊടി. വൃദ്ധിശമനം.

൫൧. സൈന്ധവേന്ദ്രലതാപത്രം യക്ഷദ്രുശ്ബീജചൂൎണ്ണം। തക്രേണ പീതാ സഹസാ വൃദ്ധിം ശൂലഞ്ച നാശയേൽ.

ഇന്തുപ്പ് ഉഴിഞ്ഞയില കഴഞ്ചിക്കുരുപ്പരിപ്പ് പാവുട്ടത്തളിര് ഇവ സമം അരച്ചു കാച്ചിയ മോരിൽ കലക്കി സേവിക്കുക. വൃദ്ധിയും ശൂലവേദനയും ശമിക്കും.

൫൨. ഊഷണേന്ദ്രലതാശുണ്ഠീരസോനൈരണ്ഡജം തഥാ । തുംഗതൈലവിലിപ്തേന രവിപത്രേണ ബന്ധനം.

കുരുമുളക് ഉഴിഞ്ഞ ചുക്ക് വെള്ളുള്ളി ആവണക്കെണ്ണ ഇവയും വൃദ്ധിഹരമാകുന്നു. വെളിച്ചെണ്ണ പുരട്ടിയ ഏരിക്കിലകൊണ്ടു വൃദ്ധി വെച്ചുകെട്ടുന്നതും നല്ലതാണ്.

൩൨. ആന്ത്രവൃദ്ധിജനിതം വിനാശയേച്ഛൂലമിന്ദ്രയവപത്രജോ രസഃ । തൈലചന്ദ്രസഹിതോ യഥാ തഥാ കാമമീശനയനാശ്രുശുക്ഷണിഃ.

കുടകപ്പാലയുടെ ഇല പിഴിഞ്ഞ നീരും എണ്ണയും ചേൎത്ത് അതിൽ ചൂടൻകർപ്പൂരം പൊടിച്ചിട്ട് ഉരസിച്ചേൎത്തു പുരട്ടിയാൽ വൃദ്ധിനിമിത്തമുള്ള വേദന ശമിക്കും.

൩൩. പീതബബ്ബൂരനിര്യാസഃ പീതോ വൃദ്ധിം വിനാശയേൽ। വൃദ്ധിനം പീതദാരൂണാം കല്ക്കം മൂത്രേണ പായയേൽ.

മഞ്ഞക്കടമ്പിലയും ചെറുതേക്കിലയും വാട്ടിപ്പിഴിഞ്ഞ നീർ സേവിക്കുക. വൃദ്ധിഹരം. ദേവതാരം അരച്ചു ഗോമൂത്രത്തിൽ കലക്കി സേവിക്കുന്നതും നന്ന്.

൩൪. വൃക്ഷാലിംഗിതലതയാ വഹ്നിസന്നാംഗയാഥ സമുദിതയാ । ഉൽപാദിതോ രസോ യസ്സൈസേവ്യോ വൃദ്ധിശൂലഹരണായ.

തുടിയൻവള്ളി വാട്ടിപ്പിഴിഞ്ഞ നീരിൽ ഇന്തുപ്പു ചേൎത്തു സേവിക്കുക. വൃദ്ധിവേദന ശമിക്കും.

൩൫. ലശുനൈരണ്ഡയക്ഷാക്ഷീവഷാഭ്രഹവുഷൈഷധൈഃ। കഥിതം ഹിംഗുമദ്വൃദ്ധിഗുന്മാനാഹോദരാപഹം.

വെള്ളുള്ളി ആവണക്കിൻവേർ കഴഞ്ചിക്കുരുപ്പരിപ്പ് തമിഴാമവേർ അടയ്ക്കാമണിയൻവേർ ചുക്ക് ഇവ കഷായം. കായം മേൽപ്പൊടി. വൃദ്ധി ഗുന്മൻ മേൽവയറുവീപ്പ് മഹോദരം ഇവ ശമിക്കും.

൩൬. ക്ഷുദ്രകരവന്ദവരണാനലസുവർണ്ണം ദുഗ്ദ്ധസഹിതം പിബതി യോ ജയതി ശൂലം । ആന്ത്രജനിതം ലശുനനാഗരകുബേരാക്ഷീന്ദ്രലതികാശൃതജലഞ്ച നിശി പീതം.

ചെറുകൊല്ലാവ് നീർമാതളം കൊട്ടവേലിക്കിഴങ്ങ് കൊന്നവേരിന്മേൽ തൊലി ഇവ പാലിലരച്ചു സേവിക്കുക. ആന്ത്രശൂലം ശമിക്കും. വെള്ളുള്ളി ചുക്ക് കഴഞ്ചിവേര് ഉഴിഞ്ഞ ഇവകൊണ്ടുള്ള കഷായം രാത്രി സേവിക്കുക. ശൂലഹരം.

൧൭. വർഷാഭൂകണമൂലവഹ്നിചവികാവ്യോഷോത്തമാനാം രജഃ പ്രത്യേകം കുഡബം ഭവേദഥ പടോഃ സ്യാൽ കുണ്ഡലീച ല്ലവാൽ । പ്രത്യേകം ഛാഗജലാനിതം ച സഹിതം പാകം പുന സ്സൽ പയഃ കംസാഭ്യാം ച സമസ്തഗുന്മഹരണം സ്യാദഗ്നിദീപനം.

തമിഴാമവേർ കാട്ടുതിപ്പലിവേർ കൊടുവേലിക്കിഴങ്ങ് കാട്ടു മുളകിൻവേർ ചുക്ക് മുളക് തിപ്പലി ത്രിഫല ഇവ പൊടിച്ച പൊടി നാഴിവീതം. ഇന്തുപ്പ കലക്കിയ വെള്ളം കൊന്നത്തളിർ ഇടിച്ചുപിഴിഞ്ഞ നീർ ഇവ രണ്ടും നന്നാലിടങ്ങഴിവീതം. ആ ട്ടിൻമൂത്രം ആട്ടിൻപാൽ ഇവയെല്ലാംകൂട്ടി കുറുക്കി ലേഹമാക്കി ഉപയോഗിക്കുക. കടൽനുരയും കായവുംകൂടെ ചേർക്കണം. ഇതു സകലവിധഗുന്മനേയും ശമിപ്പിക്കും.

൧൮. സൈന്ധവാമലകരജോനവനീതഗുടീ ജയേൽ । പി ത്തഗുന്മവികാരാണാം ദോഷാണാം സംഹതിം ഭൃശം.

ഇന്തുപ്പ് നെല്ലിക്കാപ്പൊടി ഇവ സമം വെണ്ണനെയ്യിൽചേ ർത്തു സേവിക്കുക. പിത്തഗുന്മൻ ശമിക്കും.

൨൦. പിണ്യാകസൈന്ധവപുനർന്നവചൂർണ്ണഭാസപത്സാരാജ മൂത്രപയസാം സമഭാഗഭാജാം । ഹിംഗൂഷണാജ്യസഹിതാ ഗുടി കാഗ്നിതപ്താ ഗുന്മോദരാഗ്നിസദനാരുചിശൂലഹന്ത്രീ.

പിണ്ണാക്ക് ഇന്തുപ്പ് തമിഴാമവേർ അരച്ചുണക്കി പൊടി ച്ചത് എരിക്കിൻവേർ ഉണക്കിപ്പൊടിച്ചത് ആട്ടിൻമൂത്രം ആ ട്ടിൻപാൽ കായം മുളക് നെയ്യ് ഇവ സമം കുറുക്കി ഗുളികയാ ക്കി സേവിക്കുക. ഗുന്മൻ മഹോദരം അഗ്നിമന്ദ്യം അരോചകം ശൂലവേദന ഇവയെ ശമിപ്പിക്കും.

൨൧. അഭ്രകഗന്ധകതുത്ഥൈസ്ത്ര്യൂഷണകാന്തയുതൈഃ കൃ തചൂർണ്ണം । പാചനദീപനരോചനമേതൽ ഗുന്മവികാരമപോ ഹതി സദ്യഃ.

അഭ്രം ഗന്ധകം തുത്ത് ചുക്കുമുളകുതിപ്പലി അയസ്കാന്തം ഇവ പൊടിച്ച പൊടി പാചനവും ദീപനവും രുചികരവും ഗു ന്മഹരവുമാകുന്നു.

൨൨. ഷാഷ്ടികം ഛാഗമൂത്രേണ പിഷ്ടേണേന പചേത്തതഃ ഗൃഹീതാൻ തണ്ഡുലാൻ ജഗ്ദ്ധാ ഗുന്മീഛാഗപയഃ പിബേൽ.

നവരനെല്ല് ഇരട്ടി ആട്ടിൻമൂത്രത്തിൽ വേവിച്ച് ഉണക്കിക്കുത്തിയ അരി ആട്ടിൽപാൽ അനുപാനമായി ഭക്ഷിക്കുക. ഗുന്മഹരം. ഈ അരിവെച്ച ചോറാണെന്നും പക്ഷമുണ്ട്.

൨൩. വൈശ്വാനരം തിലജഗോഘൃതദുഗ്ദ്ധഭക്തഃ ഹ്യസ്ഥിന്‍ പചേന്മൃഗദൃശാം കരലാളിതാംഗം। തദ്ദേശസംഭവമതിഃ ... ലധൂപം ഗോസർപ്പിഷാ സഹ പിബേൽ കഫവാതഗുന്മീ.

എള്ളെണ്ണ പശുവിൻനെയ്യ് പശുവിൻപാൽ അരി ഇവയെല്ലാംകൂടി അടുപ്പത്തുവെച്ച് സുന്ദരിയായ സ്ത്രീ തിളപ്പിക്കുന്ന സമയം അതിൽനിന്നു പുറപ്പെടുന്ന പുക വലിക്കുക. പിന്നാലെ പശുവിൻനെയ് സേവിക്കുകയും വേണം. കഫവാതജമായ ഗുന്മൻ ശമിക്കും.

൨൪. ... ... ... ...

കപാഫോ ഗുന്മോദരാനാഹശൂലോദാവർത്തവൃദ്ധിഹാ.

കഴഞ്ചി ... കഴഞ്ച് ൪. ചുക്ക് കഴഞ്ച് ൨. വെള്ളുള്ളി കഴഞ്ച് ൩. ഈ കഷായം ഗുന്മൻ മഹോദരം ആനാഹം ശൂലം ഉദാവർത്തം വൃദ്ധി ഇവയെ നശിപ്പിക്കും.

൨൫. ... ... ഗുന്മഹരം ... । വൃക്ഷാമ്ലചത്രാ ... ഫലപ്രദഃ.

തുമ്പയില ചതച്ചു പിഴിഞ്ഞ നീരും പുളിയിലനീരും ഗുന്മഹര ...

൨൬. ... സൈന്ധവപാദേന യുതം നാഗരചൂർണ്ണം സഹൌദനം ഘൃതഞ്ചാപി । ഭുഞ്ജാനഃ പഞ്ചദിനം പ്രഹന്തി ഗുന്മം ക്ഷണേനൈവ.

ചുക്കുപൊടി നാലിലൊന്ന് ഇന്തുപ്പും ചേർത്തു ചോറ്റിൽ കൂട്ടി നെയ്യോടുകൂടെ കുഴച്ചുണ്ണുക. അഞ്ചുദിവസംകൊണ്ടു ഗുന്മൻ ക്ഷണത്തിൽ ശമിക്കും.

൨൭. കാളശാകലവണൌഷധാന്വിതം നക്തഭക്തമഥ സർപ്പിഷാന്വിതം ; മൂലമസ്യ ... പുനർന്നവോത്ഭവം ഗുന്മതോദമഹരേണ നിശ്ചിതം.

രാത്രി ഉണ്ണുമ്പോൾ കറിവേപ്പിലയും ഉപ്പും ചുക്കും അരച്ചു കൂട്ടി ഉണ്ണുക. നെയ്യും ചേൎക്കണം. ഇതിൽ കറിവേപ്പിലയുടെ സ്ഥാനത്തു തമിഴാമവേരായാലും തരക്കേടില്ല. ഗുന്മന്നിമിത്തമുള്ള കുത്തിനോവു ക്ഷണത്തിൽ ശമിക്കും.

൨൮. അൎക്കപത്രം സലവണമന്തൎദ്ധൂമം വിപാചിതം । ഭസ്മ സഞ്ജായതേ തത്തു ഗുന്മശൂലഹരം പരം.

എരിക്കില ഇന്തുപ്പുംകൂട്ടി കുടത്തിലിട്ടു ശീലമണ്ണുചെയ്തു തീക്കത്തിച്ചു ഭസ്മമാക്കുക. ഈ ഭസ്മം ഗുന്മശൂലഹരമാണ്.

൨൯. തിന്ത്രിണീവല്ക്കലം ദഗ്ദ്ധം പുടപാകേന കേവലം । തൽഭസ്മ തക്രേണ പിബേൽ ഗുന്മശൂലനിവൃത്തയേ.

പുളിമരത്തൊലി മേൽപ്രകാരം ഭസ്മമാക്കി മോരിൽ കലക്കി സേവിക്കുക. ഗുന്മവേദന ശമിക്കും.

൩൦. ആരണ്യതുളസീപത്രം കുട്ടനീകുട്ടിതം ഭിഷൿ । പായയേൽ ഗുന്മിനം സദ്യസ്സന്മാനമധിഗച്ഛതി.

കാട്ടുതുളസിയില പിഴിഞ്ഞ നീർ ഗുന്മരോഗിക്കു കൊടുക്കുക. വൈദ്യനു സമ്മാനം കിട്ടും.

൩൧. കിട്ടം ഗോമൂത്രസംശുദ്ധം ചൂൎണ്ണിതം ഗുളസംയുതം । ഘൃതേന ലേഹ്യതാം പ്രാപ്തം സദ്യോ ഗുന്മമപോഹതി.

പുരാണകിട്ടം വളരെ പ്രാവശ്യം ഗോമൂത്രത്തിൽ കാച്ചി മുക്കി ശുദ്ധിവരുത്തിപ്പൊടിച്ച പൊടിയും ശൎക്കരയും നെയ്യുംകൂട്ടി ലേഹമാക്കി ഭക്ഷിക്കുക. ഗുന്മഹരം.

൩൨. സൈന്ധവേന സമായുക്തം ഹിംഗു ഭംഗ്യാ സുഭൎജ്ജിതം । ഹരീതകീരജോയുക്തം യുക്തം ശൂലഭിഷഗ്ജിതം.

ഇന്തുപ്പും കായവുംകൂട്ടി വറുത്തു പൊടിച്ചു കടുക്കപ്പൊടിയും ചേൎത്തു സേവിക്കുക. ശൂലഹരം.

൩൩. അയസ്കാന്തമയശ്ചൂൎണ്ണമഭ്രാമലരജാംസി ച । ഭല്ലാതകരജോയുക്തം ഗുന്മമഷ്ടവിധം ജയേൽ.

അയസ്കാന്തം ഇരിമ്പുപൊടി പുരാണകിട്ടപ്പൊടി ചേൎക്കുരു പൊടിച്ചതു് ഇവയെല്ലാം കൂട്ടിച്ചേൎത്തു സേവിക്കുക. എട്ടുവിധം ഗുന്മനും ശമിക്കും.

൩൪. സൈന്ധവം സ്നുഹിമദ്ധ്യസ്ഥം ദഗ്ധമംഗാരവഹ്നിനാ । സലിലേന കവോഷ്ണേന പിബേച്ഛൂലനിപീഡിതഃ.

കള്ളിത്തല തുരന്ന് അതിൽ ഇന്തുപ്പുനിറച്ച കണലിൽ ചുട്ടു ഭസ്മമാക്കുക. ഈ ഭസ്മം കാഞ്ഞവെള്ളത്തിൽ കലക്കി ശൂലവേദനക്കാരൻ സേവിക്കട്ടെ.

൩൫. നാഗരശോഭാഞ്ജനയോഃ കഷായഃ ശൂലം വിനാശയേത്രിദിനാൽ । മുനിതരുവല്കകഷായസ്സദപൽബഹുരാമഠപ്രതീവാപഃ.

ചുക്കും മുരിങ്ങത്തൊലിയും കൂടിയ കഷായം മൂന്നുദിവസം കൊണ്ടു ശൂലവേദനയെ ശമിപ്പിക്കും. പ്ലാശിൻതൊലിക്കഷായം ഇന്തുപ്പു മേപ്പൊടിയായി സേവിക്കുന്നതും കൊള്ളാം.

൩൬. കേവലവാതസമുത്ഥേ ശൂലേ മഹതി പ്രലേപയേന്മതിമാൻ । തുംഗദ്രുമതരുണജലേ രസോനകല്കം വയോ ബലം വീക്ഷ്യ.

കേവലവാതജമാണ് ശൂലമെങ്കിൽ ഇളന്നീർവെള്ളത്തിൽ വെള്ളുള്ളി അരച്ച വയറ്റത്തു പുരട്ടുക. ഇതു പ്രായവും ശരീരബലവും നോക്കിയേ ചെയ്യാവൂ.

൩൭. ശൂലം തദാശു ശമയേദ്വിണ്മൂത്രേ ച്യാവയേന്നിയതം। സുന്ത്യനിഘൃഷ്ടം മരിചം നസി നിഹിതം നാശയേച്ഛൂലം.

മുൻപറഞ്ഞ പ്രലേപം വസ്തിപ്രദേശത്താണെങ്കിൽ ശൂലവേദന ശമിക്കുന്നതിന്നു പുറമെ മലമൂത്രങ്ങൾ ഒഴിഞ്ഞുപോകുകൂടെ ചെയ്യും. കുരുമുളക് മുലപ്പാലിലരച്ചു നസ്യംചെയ്ക. ശൂലവേദന ശമിക്കും.

൩൮. ഗുളമരിചവിഹിതകല്കഃ ഛാഗജലൈഃ പീത ആശുനാശയതി । ശൂലം ബഹുവിധരൂപം ദേവീ മായാവിനം യഥാ സുംഭം.

ശർക്കരയും കുരുമുളകുംകൂടെ അരച്ച് ആട്ടിൻമൂത്രത്തിൽ കലക്കി സേവിക്കുക. അനേകവിധ ശൂലവേദന ശമിക്കും.

൩൯. കൃമയഃ കംബളരൂപാഃ ശൂലം പ്രാവർത്തയേയുരതിമാത്രം । ശൂലചികിത്സാ തസ്മിൻ നിഷ്ഫലതാം യാതി കാഭിഷക് പ്രോക്താ.(൪൦)പലമാത്രമസൃക് തത്ര ജീവിതോ വൃഷഭസ്യ യൽ । ഭിഷക്തമഃ സുഖോഷ്ണന്തു പായയേദാതുരം കൃതീ. (൪൧) മത്താസൃ

ദരന്നീം കൃമയഃ പ്രയാന്തി ബഹിരാതുരാഃ। ശൂലഞ്ച ശമനം യാതി ചിത്രാ വൈദ്യകലാ ഭുവി.

ചിലേടത്തു ശൂലവേദന യാതൊരു ചികിത്സകൊണ്ടും സു ഖപ്പെടാതിരിക്കും. കരിമ്പടപ്പുഴുവിന്റെ ആകൃതിയിൽ ചില കൃമികൾ വയററിൽകിടന്നു വേദനയുണ്ടാക്കമാറുണ്ട്. അവിടെ മററ ചികിത്സകളൊന്നും ഫലിക്കില്ല. ഒരു കാളയെ കൊല്ലാതെ അതിന്റെ ഉഴക്കു ചോരയെടുത്ത് ആരും അറിയാതെ മിടുക്ക നായ വൈദ്യൻ ശൂലരോഗിയെ സേവിപ്പിക്കുക. കൃമികൾ രക്ത സമ്പക്കംനിമിത്തം മദിച്ചു വിരേശപ്പെട്ടു പുറത്തു ചാടും. അ പ്പോൾ വേദനയും ശമിക്കും. ഇതു സിദ്ധോപദേശമാണ്.

ഇതി വൈദ്യമനോരമായാം

അഷ്ടമഃ പടലഃ.



## അഥ നവമഃ പടലഃ.

### മഹോദര_പാണ്ഡുരോഗാധികാരഃ.

൧. ദുഗ്ദ്ധസ്നുക്ക്ഷീരപക്വേ ദധിജനിതമഹോരാത്രത സ്തന്മഥിത്വാ സാരം ഹൃത്വാ പിബേത്തന്മഥിതമുദരരോഗീ വി രേകായ മർത്ത്യഃ । തത്സർപ്പിർദ്ദുഗ്ദ്ധമൂത്രച്ഛഗണരസദധിസ_ർണ്ണദു ഗ്ദ്ധൈശ്ച യുക്തം പക്ത്വാ പാകേ സുജാതേ ഗളിതമുദരശാന്ത്യൈ പിബേദല്പമല്പം.

പശുവിൻപാലും കള്ളിപ്പാലും കൂട്ടികാച്ചി ഉറവീഴ്ത്തി ഒരു രാപ്പകൽ ഇരുന്നതിന്റെ ശേഷം അതു കടഞ്ഞു വെണ്ണ നീക്കി ആ മോര് സേവിച്ചു വയറിളക്കുക. പാൽ ഗോമൂത്രം ആട്ടിൻ മൂത്രം തൈർ കള്ളിപ്പാൽ ഇവയോടു ചേർത്ത് ആ നൈതന്നെ പാകത്തിലരിച്ച് അത് അല്പാല്പം സേവിക്കുക. മഹോദരം ശ മിക്കും.

൨. പീത്വാ ധാരോഷ്ണം പ്രാതരേവാഗ്നിമദ്ധ്യേ ക്ഷീരം തോ യാഢ്യം സാധു പക്ത്വാ സുഖോഷ്ണം । സായം പഥ്യായാഃ കഷായ പഃ പക്ഷമിത്ഥം കൃത്വാ രിക്തശ്ചോദരീ സ്യാച്ഛ്രുതായുഃ.

രാവിലെ കറന്ന ചൂടോടെ പാലിൽ വെള്ളമൊഴിച്ച കാച്ചി സുഖോഷ്ണപാകത്തിൽ സേവിക്കുക. രാത്രി കടുക്കക്കഷായവും സേവിക്കണം. ഇങ്ങിനെ ഒരുപക്ഷം കഴിഞ്ഞാൽ മഹോദരിക്കു വിരേകംവന്നു വയറൊട്ടി സുഖപ്പെടുകയും അവൻ നൂറുകൊല്ലം ജീവിക്കുകയും ചെയ്യും.

൬. മജ്ജയിതപാ സ്നുഹീക്ഷീരേ പിപ്പലീനാം സഹസ്രകം । സംശോഷ്യ്വൈവം സപ്തവാരമേകൈകാം ക്രമവദ്ധിതാം । പക്ത്വി സംഖ്യാപരിമിതാം ക്രമന്യുനാം ക്രമോത്തരാം (൪) ഏവം സഹസ്രേ സമ്പൂർണ്ണേ നിത്യം ക്ഷീരാന്നഭക്ഷണഃ । രിക്തോദരഃ സുന്ദരാംഗോ ജായതേ നാത്ര സംശയഃ.

ഒരായിരം തിപ്പലി എണ്ണിയെടുത്ത് അതു മുങ്ങത്തക്കവിധം കള്ളിപ്പാൽ ഒരു പാത്രത്തിലൊഴിച്ചു തിപ്പലി അതിലിട്ടു വെയിലത്തുവെച്ച് ഉണക്കുക. ഇങ്ങിനെ ഏഴുപ്രാവശ്യം ചെയ്യണം. പിന്നെ അതിൽനിന്ന് ഇന്ന് ഒരു തിപ്പലി നാളെ രണ്ടു തിപ്പലി ഇങ്ങിനെ പത്തുവരെ വദ്ധിപ്പിച്ചു കാഞ്ഞവെള്ളത്തിലരച്ചു കലക്കി സേവിക്കുക. പത്തു തികഞ്ഞാൽ പിന്നെ ഓരോന്നായി കുറച്ച് ഒന്നിലെത്തിക്കുക. വീണ്ടും ക്രമത്തിൽ വദ്ധിപ്പിക്കുക, ക്രമത്തിൽ താഴ്ത്തുക. ഇതു സേവിക്കുന്നകാലത്തു പാലും അരിയും കൂട്ടി വേവിച്ചുണ്ടാക്കിയ പായസമേ ഭക്ഷിക്കാവു. തിപ്പലി അവസാനിക്കുമ്പോഴേക്കു മഹോദരവും ശമിക്കും.

൭. ദശമൂലപഞ്ചകോലത്രിഫലാദന്തീത്രിവൃൽസിദ്ധം । തോയമശേഷം ക്ഷപയേജ്ജഠരാണ്യപി ജാതപാഥാംസി.

ദശമൂലം പഞ്ചകോലം ത്രിഫല നാഗദന്തിവേർ ത്രികോല്പക്കൊന്ന ഇവകൊണ്ടുള്ള കഷായം വെള്ളംനിറഞ്ഞ മഹോദരത്തെക്കൂടെ ശമിപ്പിക്കും.

൮. പിപ്പലീ നാഗരം ദന്തീ ഭാഗാശ്ചൈ വിളം സ്മൃതം । സർവ്വഭാഗദ്വിഗുണികാ പത്ഥ്യാ ചൈതൽസുചൂർണ്ണിതം. (൦) പ്രഗേ പ്രഗേ കോഷ്ണജലേന പീതം വിരേചനം മാസമുപാസിതം സൽ । സർവോദരാനാഹകമുഷ്കവൃദ്ധിശോഫാദികം മൂലത ഉച്ഛിനത്തി.

തിപ്പലി ചുക്ക് നാഗദന്തിവേർ ഇവ ഓരേ ഭാഗം. വിളയുപ്പ്

അര ഭാഗം. എല്ലാം കൂടിയതിലിരട്ടി കടുക്ക. ഒക്കെ കൂട്ടി പൊടിച്ച പൊടി കാഞ്ഞവെള്ളത്തിൽ കലക്കി രാവിലെ സേവിക്കുക. ഒരു മാസകാലംകൊണ്ടു സകലവിധമഹോദരം മേൽവയറുവീക്കം വൃദ്ധിരോഗം ശോഫം ഇവ നിശ്ശേഷം ശമിക്കും.

വ. സപ്തകൃത്വഃ സ്നുഹീക്ഷീരേ ഭാവിതം പിപ്പലീരജഃ । ഗോമൂത്രേ കോഷ്ണതോയേ വാ പീതം ജഠരനാശനം.

തിപ്പലി പൊടിച്ചപൊടി ഏഴുപ്രാവശ്യം കള്ളിപ്പാലിലിട്ടു വെച്ചുണക്കുക. ഇതു ഗോമൂത്രത്തിലൊ കാഞ്ഞവെള്ളത്തിലൊ സേവിക്കുക. ഉദരഹരം.

ൻ. സിന്ധൂത്ഥം ജീരകം ദീപ്യം പിപ്പലീമരിചൌഷധം । പഥ്യാ ചൈതൽ ക്രമാദ്വൃദ്ധം ചൂർണ്ണമുഷ്ണോദകപ്ലുതം. (൯൦) തക്രേണാജ്യേന വാ സേവ്യമുദരാണാം പ്രശാന്തയേ കേതകീദലഭസ്മാപി സഗുളം മരിചം തഥാ.

ഇന്തുപ്പു് ജീരകം അയമോദകം തിപ്പലി കുരുമുളക് ചുക്ക് കടുക്ക ഇവ ഏഴും ക്രമവൃദ്ധമായെടുക്കുക, ഇന്തുപ്പു് ഒരുഭാഗം ജീരകം രണ്ടുഭാഗം ഇത്യാദി. എല്ലാം കൂട്ടിപ്പൊടിച്ച പൊടി കാഞ്ഞവെള്ളത്തിലൊ മോരിലൊ നെയ്യിൽകുഴച്ചൊ സേവിക്കുക. മഹോദരം ശമിക്കും. കൈതയോല ചുട്ട ഭസ്മം കുരുമുളക് ശക്കര ഇവയും നന്ന്.

---

൧൧. തേകരാജരസൈഃ സുഭാവിതലോഹയുക്തവരാരജസ്തുല്യഭാഗവടപ്ലവോദ്ഭവഭസ്മ ചാപ്യഭയാരജഃ । ഷാഡ്ബവോത്ഥരസേനപേഷിതമക്ഷമാത്രവിനിർമ്മിതം പിണ്ഡമസ്യതി പാണ്ഡുരോഗമുദശ്വിതാ സഹ സേവിതം.

ത്രിഫലപ്പൊടി കഞ്ഞുണ്ണിനീരുചേർത്ത് ഇരിമ്പുപാത്രത്തിലിട്ടുവെക്കുക. അത്രതന്നെ പേരാൽതൊലി ചുട്ടഭസ്മവും കടുക്കപ്പൊടിയുംകൂട്ടി കഞ്ഞുണ്ണിനീരിലരച്ചു താന്നിക്കാപ്രമാണം ഗുളികയുരുട്ടി കാരേ ഗുളിക മോരിൽകലക്കി സേവിക്കുക. പാണ്ഡുരോഗം ശമിക്കും.

൧൨. നവായസപ്രതീവാപം ലിഹന്മൂത്രശൃതം ഗുളം । പാണ്ഡുരോഗാതുരോ മർത്ത്യഃ സുഖീ സ്യാന്മധുമിശ്രിതം.

ഗോമൂത്രത്തിൽ ശക്കരകലക്കി നവായസവും ചേർത്തു കുറുക്കി

ലേഹമാക്കി ആറി തേൻചേൎത്തുവെക്കുക. ഈ ലേഹം സേവി ച്ചാൽ പാണ്ഡുരോഗി സുഖപ്പെടും.

൫൩. അയോമലരജഃപഥ്യാ ഗൃഷ്ടിമൂത്രേണ പേഷിതേ । തൈലയുക്തേ പിബേൽ പ്രാതഃ പാണ്ഡുരോഗാപനുത്തയേ.

പുരാണകിട്ടം ശുദ്ധിചെയ്തു പൊടിച്ച് സമം കടുക്കയുംചേ ൎത്ത് കടിഞ്ഞൽപെററ പശുവിന്റെ മൂത്രത്തിലരച്ച് എണ്ണചേ ൎത്തു രാവിലെ സേവിക്കുക. പാണ്ഡുരോഗം ശമിക്കും.

൫൪. വ്യോഷാഗ്നിവേല്ലത്രിഫലാമുസ്തൈസ്തുല്യമയോരജഃ । ചൂൎണ്ണിതം തക്രമധ്വാജ്യകോഷ്ണാംഭോഭിഃ പ്രയോജിതം. (൫൫) കാ മിലാപാണ്ഡുഹൃദ്രോഗകുഷ്ഠാൎശോമേഹനാശനം । നവായസമിദം നാമ്നാ പിത്തവ്യാധിനിബൎഹണം.

ചുക്ക് മുളക് തിപ്പലി കൊടുവേലിക്കിഴങ്ങ് വിഴാലരി ത്രിഫ ല മുത്തങ്ങ ഇവ എല്ലാം കൂടിയേടത്തോളം ഉരുക്കുപൊടിച്ച പൊടി ശുദ്ധിചെയ്ത് ചെറുനാരങ്ങനീരിലും ഞാറത്തൊലിക്ക ഷായത്തിലും അരച്ചുണക്കി പൊടിച്ച്, കാച്ചിയ മോര് തേൻ നെയ്യ് കാഞ്ഞവെള്ളം ഇവയിലൊന്നിൽ സേവിക്കുക. കാമില പാണ്ഡുരോഗം ഹൃദ്രോഗം കുഷ്ഠം അൎശസ്സ് പ്രമേഹം ഇവ ശമി ക്കും. നവായസമെന്നു പേരായ ഈ പൊടി സകലവിധപിത്ത രോഗങ്ങൾക്കും കൊള്ളാം.

൫൬. ജംബീരസാരസേ പിഷ്ടാ കുജംബൃമൂലതസ്തചം । അയഃപാത്രേ സമാലിമ്പേദ്യാവൽ കൃഷ്ണതാമാപ്നുയാൽ (൫൭) ത ച്ചൂൎണ്ണം തക്രജംബീരസാരസാഭ്യാം ഗുളേന വാ । പീതമാസം പാണ്ഡുരോഗീ നീരോഗീ സ്യാദസംശയം.

ഞാറവേരിന്മേൽതൊലി ചെറുനാരങ്ങനീരിലരച്ച് ഇരി മ്പിന്മേൽ തേച്ചുണക്കുക. പിന്നേയും മേൽപ്രകാരം അരച്ചുണക്കു ക. കറുത്തനിറമായിത്തീരും. ഇതു പൊടിച്ച് മോരും ചെറുനാര ങ്ങനീരും കൂട്ടിയതിലൊ ശക്കര ചേൎത്തൊ സേവിക്കുക. ഒരു മാ സംകൊണ്ടു പാണ്ഡുരോഗം ശമിക്കും നിശ്ചയം.

൫൮. വാശാഗുളൂചീത്രിഫലാകടുകീഭൂനിംബനിംബജഃ । കാഥഃ ക്ഷൌദ്രയുതോ ഹന്തി പാണ്ഡുപിത്താസ്രകാമിലാഃ.

ആടലോടകവേർ ചിററമൃത് ത്രിഫല ഏലത്തരി കിരിയാത്ത വേപ്പിൻതൊലി ഇവ സമം കഷായം പാണ്ഡുരോഗം രക്തപിത്തം കാമില ഇവയെ ശമിപ്പിക്കും.

൯. പുനൎന്നവാനിംബപടോലശുണ്ഠീതിക്താമൃതാദാൎവ്വഭയാകഷായഃ । സൎവ്വാംഗശോഫജ്വരകാസശൂലശ്വാസാന്വിതം പാണ്ഡുഗദം നിഹന്തി.

തവിഴാമവേർ വേപ്പിൻതൊലി പടോലവള്ളി ചുക്ക് കിരിയാത്ത ചിററമൃത് മരമഞ്ഞത്തൊലി കടുക്ക ഇവകൊണ്ടുള്ള കഷായം ശോഫാദിയുക്തമായ പാണ്ഡുരോഗത്തെ ശമിപ്പിക്കും.

൧൦. ഈശ്വരപ്രതിമാശേഷം ചന്ദനം സസിതം പ്രഗേ നവനീതയുതം ലിഹ്യാൽ പാണ്ഡുരോഗാപനുത്തയേ.

ദേവനു ചാൎത്തിയ ചന്ദനപ്രസാദം വെണ്ണ നെയ്യും പഞ്ചസാരയുംചേൎത്തു രാവിലെ സേവിക്കുക. പാണ്ഡുരോഗം ശമിക്കും.

ഇതി വൈദ്യമനോരമായാം
നവമഃ പടലഃ.



## അഥ ദശമഃപടലഃ.
### കാമിലാധികാരഃ.

൧. ശംഖം വിഘൃഷ്യ സഹസാ പ്രാതഃ പീതഞ്ച സപ്താഹാൽ । അപഹരതി കാമിലാൎത്തിം ബാണോ രാമസ്യ താടകാം യദ്വൽ.

ശംഖ് അരച്ച് ഏഴുദിവസം മുട്ടാതെ രാവിലെ സേവിക്കുക. രാമബാണം താടകയെ എന്നപോലെ കാമിലാരോഗത്തെ ക്ഷണത്തിൽ ശമിപ്പിക്കും.

൨. നിംബപ്രസൂനം കൃമിജിൽ പാഠാ മൂൎവ്വാജ്ഝടാ തഥാ ഏകൈകമഥവാ സൎവ്വം പഞ്ചാക്ഷരമിദം ത്തമം.

വേപ്പിൻപൂവ് വിഴാലരി പാടക്കിഴങ്ങ് പെരുങ്കുരമ്പവേർ കിഴാനെല്ലി ഇവ ഓരോന്നായിട്ടോ എല്ലാംകൂടിയോ ഉപയോഗിക്കുക. കാമിലക്കു വിശേഷം.

൩. പിഷ്ട്വാ ചൂതാങ്കുരം സമ്യങ്നാളികേരജലേ പിബേൽ । ത്രിവൃച്ചൂർണ്ണം ത്രൈഫലേന കഷായേണ പിബേച്ച വാ.

മാവിൻതളിരരച്ച് ഇളനീർവെള്ളത്തിൽ സേവിക്കുക. ത്രിഫലകഷായത്തിൽ ത്രികോല്പക്കൊന്നപ്പൊടി ചേർത്തു സേവിക്കുന്നതും നന്ന്.

൪. പുനൎന്നവാമൂലകല്കം പിബേൽ കേരജലേഥവാ । ദ്രാക്ഷാമൃതേക്ഷുകാണ്ഡാനാം കഷായശ്ച പരമോ ഹിതഃ.

തമിഴാമവേരരച്ച് ഇളനീർവെള്ളത്തിൽ സേവിക്കുക. മുന്തിരിങ്ങ ചിററമൃത് കരിമ്പ് ഇവകൊണ്ടുള്ള കഷായവും കാമിലക്കു വിശേഷം.

൫. ഇക്ഷുകാണ്ഡരസക്ഷൌദ്രശൎക്കരാസഹിതം രജഃ । കൃഷ്ണലോഹോത്ഭവം ലിഹ്യാൽ കാമിലാരോഗശാന്തയേ.

ഇരിമ്പുപൊടി ശുദ്ധിചെയ്ത് കരിമ്പിൻനീർ തേൻ പഞ്ചസാര ഇവ ചേർത്തു സേവിക്കുക. കാമിലക്കു വളരെ നന്ന്.

൬. ഗായത്രീമധുകദ്രാക്ഷാതോയനിംബാടരൂഷകൈഃ । കണാമൃതശൃതഃ ക്വാഥോ ഗായത്രീവ പരം ഹിതഃ.

കരിങ്ങാലിക്കാതൽ എരട്ടിമധുരം മുന്തിരിങ്ങ ഇരുവേലി വേപ്പിൻതൊലി ആടലോടകവേർ തിപ്പലി ചിററമൃത് ഇവകൊണ്ടുള്ള കഷായം ഗായത്രിജപംപോലെ നല്ലതാകുന്നു.

൭. മധുനാ നിശയാ ധാത്ര്യാ ക്ഷീരേണ വിമിശ്രിതഃ പ്രഗേ പീതഃ । സ്യാന്മണ്ഡൂകീസ്വരസഃകാമിലിനാം ഹിതകരോ നൂനം.

ബ്രഹ്മി ചതച്ചുപിഴിഞ്ഞ നീര്, തേനിലോ പച്ചമഞ്ഞൾനീരിലൊ പച്ചനെല്ലിക്കനീരിലോ പാലിലോ ചേർത്തു സേവിക്കുക. കാമിലക്കു വളരെ നന്നു്.

൮. വ്യോഷം ധാത്രീം രജനീം ലോഹഞ്ച സിതാജ്യമധുസമേതാനി । ഉപയുജ്യ കാമിലാൎത്തഃ സുഖീ ഭവേദാസരാരംഭേ.

ചുക്കു മുളകു തിപ്പലി നെല്ലിക്ക മഞ്ഞൾ ഉരുക്കുപൊടി ഇവ കൂട്ടിപ്പൊടിച്ച പൊടി പഞ്ചസാര നെയ്യ് തേൻ ഇവ ചേർത്തു രാവിലെ സേവിക്കുക. കാമില ശമിക്കും.

൯. അട്ടാകല്ലസഹിതസ്തക്രോ ജയതി കാമിലാം । രസോവാ ഭൃംഗരാജസ്യ നിഷിക്തോ ഭൂരി മൂർദ്ധനി.

കിഴാനെല്ലി അരച്ചു മോരിൽ സേവിക്കുക. കഞ്ഞുണ്ണിനീരു കൊണ്ടു തലയിൽ ധാരയിടുക. കാമില ശമിക്കും.

൧൦. കാമിലാർത്തസ്തു തരുണീം ഭുഞ്ജീത ത്രിദിനം പ്രഗേ । കാമിലായാഃ പ്രശാന്ത്യർത്ഥം വൈകുണ്ഠം വാ സമാശ്രയേൽ.

കറ്റവാഴനീർ രാവിലെ സേവിക്കുക. തുളസിനീർ സേവിക്കുന്നതും നന്ന്. 'വൈകുണ്ഠം വാ സമാശ്രയേൽ'=വിഷ്ണുഭഗവാനെ സേവിക്കുന്നതു കാമിലാരോഗശമനത്തിന്നു വിശേഷമാണെന്നുംകൂടെ അർത്ഥമുണ്ട്.

൧൧. കിമൌഷധഗണൈഃ കൃത്യൈസ്സകലമന്ത്രവാദൈശ്ച കിം ചിരം നനു ബത ജീവിതും യദി മഹാഭിലാഷോസ്തി വഃ । സുവർണ്ണവലയേന വാ രജതകേന താമ്രേണ വാ ദഹേത മണിബന്ധനേ സപദി കാമിലാരോഗിണഃ.

മരുന്നും മന്ത്രവാദവും ഒന്നും വേണ്ട. നിങ്ങൾക്കു ജീവിച്ചിരിക്കേണമെന്നാഗ്രഹമുണ്ടോ? ഉണ്ടെങ്കിൽ കാമിലാരോഗിയുടെ കൈപ്പടത്തിന്റെ മേലെ സ്വർണ്ണം വെള്ളി ചെമ്പ് ഇവയിലൊന്നുകൊണ്ടുണ്ടാക്കിയ കമ്പി പഴുപ്പിച്ചു പൊള്ളിക്കുക. 'ഔഷധൈന്ന ച ശാന്തിശ്ചേൽ കാമിലാർത്തസ്യ രോഗിണഃ । മണിബന്ധസ്യ പരിതോ ദഹേല്ലോഹശലാകയാ' എന്നു വേറെയും പ്രമാണമുണ്ട്.

൧൨. സുവഹാപത്രസ്വരസഃ കിഞ്ചിത്തൈലേന സഹ പീതഃ । കാമിലമാശു നിഹന്ത്യാദ്രാവണമിവ പുണ്ഡരീകാക്ഷഃ.

തൃച്ചടയില പിഴിഞ്ഞനീർ കുറച്ചു നല്ലെണ്ണയും ചേർത്തു സേവിച്ചാൽ അതു ശ്രീരാമൻ രാവണനെ എന്നപോലെ കാമിലയെ ക്ഷണത്തിൽ നശിപ്പിക്കും.

൧൩. ത്രൈഫലഗുളൂചീപിചുമന്ദദാവീതപഗജ്ഝടാഭിർവിധിനാ ശൃതം യൽ । പഥ്യാകഷായേ ഘൃതമാശു ഹന്യാത്തൽ കാമിലാം കാളനിശാസമാനാം.

ത്രിഫല ചിററമൃത് വേപ്പിൻതൊലി മരമഞ്ഞത്തൊലി കിഴാനെല്ലി ഇവ കല്ക്കമായി കടുക്കക്കഷായത്തിൽ കാച്ചിയ നെയ്യ് അതിഭയങ്കരമായ കാമിലയെ നശിപ്പിക്കും.

൧൫. ദ്രോണഞ്ച തിന്ത്രിണീപത്രമയസശ്ച തുഷോദകം । അഷ്ടഭാഗാവശിഷ്ടേ തു കഷായന്തൽ പരിസ്രുതം. (൧൬) ഗുളസ്യ ദ്വാദശപലം പുനരത്ര നിധാപയേൽ । ത്രികടു ത്രിഫലാ ചൈവ ജീരകദ്വയമേവ ച. (൧൭) സാജമോജവിഡംഗാനി സൈന്ധവം ചിത്രകം തഥാ । മണ്ഡൂരലോഹകുഡുബം മധുതൈലസമായുതം. (൧൮) ലേഹ്യം പാണിതലം പ്രാതഃ കാമിലാപാണ്ഡുനാശനം । ലേഹ്യശ്ചിഞ്ചാദികോ നാമ രഹസ്യം ഭിഷജാം പരം.

ഈ ചിഞ്ചാദിലേഹയോഗം മൂലത്തിൽ അളവുതൂക്കങ്ങളും മുഴുവനും കൃത്യമായി പറഞ്ഞിട്ടില്ലായ്കയാൽ വൃദ്ധവൈദ്യമതാനുസാരേണ അവയെ തിട്ടപ്പെടുത്തി വ്യാഖ്യാനിക്കാം.—പുളിയില ഇടിച്ചുപിഴിഞ്ഞ നീർ ഇടങ്ങഴി ൧൬. ഇരിമ്പുപൊടി പലം ൮. കാടിവെള്ളം ഇടങ്ങഴി ൨൪. കുറുക്കി മൂന്നിടങ്ങഴിയാക്കി ൧൨ പലം ശർക്കര അതിൽ കലക്കി, ചുക്ക മുളക തിപ്പലി ത്രിഫല ജീരകം കരിഞ്ജീരകം അയമോദകം വിഴാലരി ഇന്തുപ്പ് കൊടുവേലിക്കിഴങ്ങ് ഇവ നന്നാലുകഴഞ്ച്. പുരാണകിട്ടം ശുദ്ധിചെയ്തു പൊടിച്ചു നാഴി ൧. എല്ലാംകൂട്ടി വിധിപ്രകാരം ലേഹമാക്കി ആറി നാഴിവീതം എണ്ണയും തേനും ചേർത്ത് അതിൽനിന്നു മൂന്നുകഴഞ്ചുവീതം രാവിലെ സേവിക്കുക. കാമില മുതലായവ നശിക്കും.

ഇതി വൈദ്യമനോരമായാം
ദശമഃ പടലഃ.

---

## അഥൈകാദശഃ പടലഃ
### ശോഫവിസർപ്പമസൂരികാധികാരഃ.

൧. പത്ഥ്യാപുനർന്നവാനിശാകണാമൂലവഹ്നിവിശാംബു (ചിത്രാംബു) ജീരകസുരദ്രുമമാഗധീനാം । കഷായം പിബേച്ഛ്വയഥുദണ്ഡധരാത്തജീവോപ്യുത്തിഷ്ഠതേ ശിവസമാശ്രിതബാലതുല്യഃ.

കടുക്ക തമിഴാമവേർ മഞ്ഞൾ കാട്ടുതിപ്പലിവേർ കൊടുവേലിക്കിഴങ്ങ് ചുക്ക് ഇരുവേലി ജീരകം തേവതാരം തിപ്പലി ഇവ കൊണ്ടുള്ള കഷായം സേവിച്ചാൽ തൃപ്രങ്ങോട്ടപ്പനെ ആശ്രയി

ച്ച ഉണ്ണിയെപ്പോലെ ശോഫമാകുന്ന അന്തകനിൽനിന്ന മുക്ത
നായിത്തീരും നിശ്ചയം.

൩. ഗോമൂത്രസിദ്ധാം പത്ഥ്യാം യാ തൽസിദ്ധം വാ ഫലത്ര
യം । സപന്നക്ഷീരീത്രിവൃച്ഛ്യാമാഭദ്രദാരുമഹൌഷധം. (൩)ഗോമൂ
ത്രാഞ്ജലിനാ പിഷ്ടം ശൃതം തേനൈവ വാ പിബേൽ । വിര
ക്തഃ ശ്വയഥോർമ്മുക്തഃ സുഖീ ഭവതി മാനവഃ

കടുക്കയോ ത്രിഫലയോ ഗോമൂത്രത്തിൽ പുഴുങ്ങി വററിച്ച
കുരുക്കളഞ്ഞു കാഞ്ഞവെള്ളത്തിൽ അരച്ചുകലക്കി സേവിക്കുക.
മല എരുമ (പൊന്നാങ്ങാണി) ത്രികോല്പക്കൊന്ന നാല്ക്കോല്പക്കൊ
ന്ന ദേവതാരം ചുക്ക് ഇവ ഗോമൂത്രത്തിലരച്ചോ ഗോമൂത്രത്തിൽ
കഷായം വെച്ചോ സേവിക്കുക. വിരേകംവന്ന ശോഫംമാറി സു
ഖപ്പെടും.

൪. സ്ഥൂലതൂലം സംശുഷ്കം കാർപ്പാസം ഭസ്മസാൽകൃതം। ത
ൽഭസ്മദ്വിഗുണം ശാലിതണ്ഡുലം പയസോദനം. (൫) ഘൃതേന സ
ഹ ഭുഞ്ജീത സർവ്വശ്വയഥുനാശനം । ഭസ്മശ്രാണേതി വിഖ്യാതം പ
ണ്ഡുരോഗനിബർഹണം.

പരുത്തിഃവരുമുതൽ പഞ്ഞിവരെ സർവ്വാംഗം ചുട്ടു ഭസ്മമാ
ക്കി ആ ഭസ്മവും അരിയും സമമായെടുത്തു പാൽകഞ്ഞിയുണ്ടാ
ക്കി നെയ്യുംചേർത്തു സേവിക്കുക. ഈ ഭസ്മക്കഞ്ഞി ശോഫത്തേ
യും പാണ്ഡുരോഗത്തേയും ശമിപ്പിക്കും.

൫. പരിണതതുംബീലതയാ വിഹിതേ കഷായേ ശൃതാ വി
ലേപീ യാ । രാത്രൌ തയാ ച സിദ്ധഃ കഷായശ്ച ശ്വയഥുശ
ത്രുഘ്നൌ.

മൂത്തുപഴുത്ത ചുരവള്ളികൊണ്ടുണ്ടാക്കിയ കഷായത്തിൽ ക
ഞ്ഞിവെച്ചു രാവിലെയും ഈ കഷായം വൈകുന്നേരവും സേവി
ക്കുക. ശോഫം ശമിക്കും.

൬. ആർദ്രകേക്ഷുരദ്ദസ്യശ്ശാപത്ഥ്യാദാരുപുനർന്നവൈഃ । സവി
ശ്വവില്വൈഃ പന്നിഷ്ഠഃ കഷായഃ സർവ്വശ്വയഥുനാശനഃ.

ഇഞ്ചി ഞെരിഞ്ഞിൽ കൊടിത്തൂവ്വവേർ കടുക്ക ദേവതാരം
തമിഴാമവേർ ചുക്ക് കൂവളത്തിൻവേർ ഇവകൊണ്ടുള്ള കഷായം
സകലവിധ ശോഫത്തിന്നും നന്ന്.

൮. പുനൎന്നവാഭയാശുണ്ഠീകാളശാകൈഃ സമൈഃ ശൃതഃ।
കഷായഃ സായം പ്രഭാതേ ച പീതഃ ശോഫമപോഹതി.

തമിഴാമവേർ കടുക്ക ചുക്ക് കരിവേപ്പില ഇവ സമം കഷായംവെച്ച് കാലത്തും വൈകുന്നേരവും സേവിക്കുക. ശോഫം ശമിക്കും.

൯. പുനൎന്നവാനിംബപടോലശുണ്ഠീ തിക്താമൃതാദാൎവ്വ്യഭയാകഷായഃ। സൎവ്വാംഗശോഫജ്വരകാസശൂലശ്വാസാന്വിതം പാണ്ഡുഗദം നിഹന്തി.

തമിഴാമവേർ വേപ്പിൻതൊലി പടോലവള്ളി ചുക്ക് കിരിയാത്ത ചിററമൃത് മരമഞ്ഞതൊലി ഇവകൊണ്ടുള്ള കഷായം സേവിച്ചാൽ സൎവ്വാംഗം നീരെടുത്തുമുട്ടി പനിയും ചുമയും വേദനയും ഏക്കവും കൂടിയുള്ള പാണ്ഡുരോഗംപോലും ശമിക്കും.

൧൦. കൃഷ്ണാഗ്നിവില്വാഘനജീരകദേവദാരുപത്ഥ്യാപുനൎന്നവജടാമഗധാജ്ഝടാനാം। ചൂൎണ്ണം കവോഷ്ണസലിലൈരവലോഡ്യ പീതം നാതഃ പരം ശ്വയഥുരോഗഹരം നരാണാം.

തിപ്പലി കൊടുവേലിക്കിഴങ്ങ് കൂവളത്തിൻവേർ മുത്തങ്ങ ജീരകം ദേവതാരം കടുക്കതമിഴാമവേർ മാഞ്ചികാട്ടുതിപ്പലിവേർ കിഴുനെല്ലിവേർ ഇവ പൊടിച്ച് പൊടി കാഞ്ഞവെള്ളത്തിൽ കലക്കി സേവിക്കുക. ശോഫത്തിന്ന് ഇതിൽപരമായിട്ടൊരു മരുന്നില്ല.

൧൧. ആൎദ്രകസ്വരസപ്രസ്ഥം തദൎദ്ധഞ്ച ഗുളം സ്മൃതം।തദൎദ്ധം ബീജപൂരാമ്ലസ്വരസം ഗാളയേൽ പുനഃ (൧൨) മന്ദാഗ്നിനാ തച്ചിപചേദ്ദൎവ്വീലേപോ യഥാ ഭവേൽ। ത്രിജാതകം ത്രികടുകം ത്രിഫലായസമേവ ച. (൧൩) വിഡംഗം ചിത്രകം ചവ്യം കാളികാജീരകാണി ച। ഏതേഷാം കാൎഷികാൻ ഭാഗാൻ ചൂൎണ്ണീകൃത്വാ വിനിക്ഷിപേൽ. (൧൪) അഗ്നിദീപ്തികരഞ്ചൈതദരോചകഹരം പരം। ശോഫാൎശ്ശോനോദരാനാഹശ്വാസകാസാൎശ്ശസാംഹിതം.

ഇഞ്ചിനീരിടങ്ങഴി ൧. ശക്കരപലം ൮. ചെറുനാരങ്ങനീർ നാഴി ൧. മാതളനാരങ്ങനീർ നാഴി ൧. ഈവക നീരിൽ ശക്കര കലക്കി അരിച്ചുകുറുക്കി പാകമാകുമ്പോൾ അതിലിടുവാൻ പൊടിക്ക് ഏലത്തരി ഏലമങ്ങത്തൊലി പച്ചില ചുക്കു മുളകു തിപ്പലി ത്രിഫല ഉരുക്കുപൊടി വിഴാലരി കൊടുവേലിക്കിഴങ്ങ് കാ

ട്ടുമുളകിൻവേർ ജീരകം കരിഞ്ചീരകം പെരഞ്ചീരകം ഇവ മുമ്മൂന്നുകഴഞ്ച് ഉണക്കിപ്പൊടിച്ച ശീലപ്പൊടിയിട്ട് ഈ പൊടി അതിലിട്ടിളക്കി വാങ്ങി സൂക്ഷിക്കുക. ഇതാണ് ഇഞ്ചിലേഹമെന്നു പറയപ്പെടുന്നത്. ഇതു ദീപനവും രുച്യവുമാണ്. ശോഫം ആദ്ധ്മാനം മഹോദരം ആനാഹം ശ്വാസം കാസം അശ്സ്സുമുതലായ പലതിന്നും നന്ന്.

൧൫. ശോഫം ഹ്രീം ക്ലീം ശ്മാണ്ഡലതാൾ്രകാണാം രസം മധൌ ശോഫജയായ ലിഹ്യാൽ। ജപേച്ച പഞ്ചാക്ഷരമക്ഷരാണാം ലക്ഷം ഭയം ന സ്ഖലതി കദാചിച്ച.

ശതാവരി കുമ്പളവള്ളി ഇഞ്ചി ഇവ ചതച്ചുപിഴിഞ്ഞനീർ സമം തേൻചേർത്തു സേവിക്കുക. പഞ്ചാക്ഷരമന്ത്രം അക്ഷരലക്ഷം ജപിക്കുക. ശോഫഹരം. ഇതു രണ്ടുംകൂടി ചെയ്യാൽ ഒരിക്കലും പിഴക്കില്ല നിശ്ചയം.

൧൬. ആദിത്യരുദ്രവസുഭിശ്ച സമാനഭാഗം ചൂർണ്ണാൽ പലാശരജസാ ഗൃഹധൂമതശ്ച। ദശസ്യ ശംഖരജസശ്ച വിമിശ്യ ചൂർണ്ണം ക്ഷീരേണ ശോഫശമനായ പിബേദരേന്ദ്രഃ.

പ്ലാശിൽതൊലി ചുട്ട ഭസ്മം കഴഞ്ച് ൧൨. അടുക്കളരി കഴഞ്ച് ൧൧. ശംഖുചുട്ട ഭസ്മം കഴഞ്ച് ൧൦. എല്ലാം കൂട്ടിച്ചേർത്തു ഈ പൊടി മാത്രയെ അനുസരിച്ച പാലിൽ സേവിക്കുക. ശോഫം ശമിക്കും.

൧൭. ദ്വിപഞ്ചമൂലാർദ്രകപവ്യദാരുപുനർന്നവഗ്രന്ഥികശാനസിദ്ധേ। കഷായകംസേ വിപചേത പത്ഥ്യാശതം സമേതം തുലയാ ഗുളച്ച്യാഃ (൧൮) ചതുഷ്പലം തത്ര കടുത്രികസ്യ ത്രിജാതകസ്യ ത്രിപലഞ്ച കഷ്ടം। ക്ഷാരസ്യ ചൂർണ്ണം പ്രതിവാപ്യ ശീതേ മധുപ്രദദ്യാൽ കുഡബദ്വയഞ്ച. (൧൯) ഏകാഭയാ ഹന്തി നിഷേവ്യമാണാ ദ്വയം ത്രയം വാ വിധിവദ്വിചാര്യ്യ। വയോബലാദീൻ ജയതി പ്രവൃദ്ധം ശോഫം തഥാ പാണ്ഡുമഹോദരാദീൻ.

മഹാപഞ്ചമൂലം ലഘുപഞ്ചമൂലം (ദശമൂലമെന്നൎത്ഥം) ഇഞ്ചി കാട്ടുമുളകിൻവേർ ദേവതാരം തമിഴാമവേർ കാട്ടുതിപ്പലിവേർ കൊടുവേലിക്കിഴങ്ങ് ഇവ ഓരോപലം. ൧൬ ഇടങ്ങഴിവെള്ളത്തിൽ കഷായംവെച്ച നാലൊന്നാക്കി പിഴിഞ്ഞ് അതിൽ ഒരുതുലാം ചിററമൃത് ഇടിച്ചുപിഴിഞ്ഞരിച്ച് ൧൦൦ കടുക്കയുമിട്ടു ച

ക്ക മുളക് തിപ്പലിക്കൂടി പലം ൪. ഏലത്തരി ഏലമണത്തൊലി പച്ചില ഇവ സമം ൩. തുവച്ചിലക്കാരം കഴഞ്ച് ൩. ഇവയെല്ലാം പൊടിച്ച അതിലിട്ടു കുറക്കി വററിച്ച വാങ്ങി സൂക്ഷിക്കുക. വയോബലാദികളെ നോക്കി അതിൽനിന്നു ഒന്നൊ രണ്ടൊ മൂന്നൊ കടുക്കവീതം പ്രതിദിനം സേവിക്കുക. ശോഫം പാണ്ഡുരോഗം മഹോദരം മുതലായ പല രോഗങ്ങൾക്കും വളരെ വിശേഷമാണ്. ഇതാണ് ദശമൂലഹരീതകി.

൨൦. വ്യോഷദേവദ്രുവിജയാവൃശ്ചീവൈശ്വ പളോ ഹിതഃ സുരദ്രുകല്ക്കേന പെള സ്യക്രേ ശോഫഹരഃ പരം.

ചുക്ക് മുളക് തിപ്പലി ദേവതാരം കടുക്ക തമിഴാമവേർ. ഇവകൊണ്ടു മുക്കടി. ദേവതാരം അരച്ച മോരുംചേർത്ത മുക്കടി.ഇവ രണ്ടും ശോഫഹരമാകുന്നു.

൨൧. തിന്ത്രിണിപത്രസ്വരസേ വർഷാഭ്രജലകം സമാലോഡ്യ । അഭയാകല്ക്കം തൈലം തക്രയുതം ശോഫഹാരി വിപചേത.

പുളിയില ഇടിച്ചുപിഴിഞ്ഞ നീരിൽ തമിഴാമ സമൂലം ഇടിച്ചുപിഴിഞ്ഞൊഴിച്ച കടുക്ക കല്ക്കമായി എണ്ണയും മോരും സമംചേർത്തു കാച്ചി തേക്കുക. ശോഫഹരം.

൨൨. ഹരീതകീത്രിവൃന്മൂലകുലത്ഥൈഃ സാധു സാധിതഃ । കഷായസ്ത്വരണ്ഡതൈലാഢ്യഃ ശോഫ പാണ്ഡുരോഗഹഃ.

കടുക്ക ത്രികോല്പക്കൊന്ന മുതിര ഇവകൊണ്ടുള്ള കഷായത്തിൽ ആവണക്കെണ്ണ മേല്പ്പടിചേർത്തു സേവിക്കുക. ശോഫം പാണ്ഡുരോഗം മഹോദരം ഇവ ശമിക്കും.

൨൩. അളർക്കക്ഷുരകാർപ്പാസശരപുംഖശൃതം ജലം । ആപാദമസ്തകപ്രാപ്തമപ്യാശു ശോഫഘ്നം ജയേൽ.

എരുക്കിൻവേർ വയൽച്ചുള്ളി പരുത്തിസമൂലം കൊഴിഞ്ഞിൽ ഇവകൊണ്ടുള്ള കഷായം. നീരുള്ളേടത്തു ധാരചെയ്യുക. ശോഫം ശമിക്കും.

൨൪. ഇക്ഷുരക്ഷാരസലിലേ പക്വം ഭക്തം വിനാശയേൽ ശോഫം സർവാംഗസംഭൃതം ഗോമൂത്രണ ഘൃതാന്വിതം.

വയൽച്ചുള്ളി ചുട്ട ഭസ്മം കലക്കി അതിൽ ഗോമൂത്രവും ചേർത്ത് അരിവെച്ച നെയ്യുകൂട്ടി ഉണ്ണുക. ശോഫം ശമിക്കും.

൨൫. ഹരീതകീനാഗരരാത്രിസിദ്ധം ജലം ജ്വരോത്ഥശോ
യഥും നിഹന്ത്യാൽ । പീതം പ്രഭാതേ ഗുളഗോക്ഷുരാംഘ്രിവ്യാഘ്രീ
ബലാവിശാലാശൃതം പയശ്ച.

കടുക്ക ചുക്ക് വരട്ടുമഞ്ഞൾ ഇവകൊണ്ടുള്ള കഷായം പനി
നിമിത്തമുണ്ടാകുന്ന ശോഫത്തിന്നധികം നന്ന്. ഞെരിഞ്ഞിൽ
വേർ ചെറുവഴുതിനവേർ കുറുന്തോട്ടിവേർ ചുക്ക് ഇവയിട്ടു കു
റുക്കിയ പാൽ ശക്കരയും ചേൎത്തു രാവിലെ സേവിക്കുന്നതും നല്ല
താകുന്നു.

---

൨൬. നീലീദൂൎവ്വാവായസികാകമാചീനിഷ്ഠാവാഖ്യോസപസ്ഥി
കാനാം രസേഷു । ദൂൎവ്വാസൎപ്പിഷ്യേന കല്ക്കേന തേന സിദ്ധം തൈ
ലം സൎവ്വവിസൎപ്പജിൽ സ്യാൽ.

അമരിയില കറുക കാക്കത്തൊണ്ടിയില മണത്തക്കാളി അ
മരയില നീരാറൽ ഇവ ഇടിച്ചുപിഴിഞ്ഞ നീരിൽ എണ്ണ കാച്ചു
ക. ഇതിന്നു കൽക്കം ദൂൎവ്വാസൎപ്പിസ്സിന്നു പറഞ്ഞ കല്ക്കൻതന്നെ.
(൨൪-ാം ശ്ലോകം നോക്കുക) ഈ തൈലം സകലവിധ വിസ
ൎപ്പത്തെയും നശിപ്പിക്കും.

൨൭. പ്രാതഃ പയസാ പീത്വാ ലിപ്ത്വാ ച വിസൎപ്പകം ജയേ
ന്നീലീ । തൽസിദ്ധം വാ ക്ഷീരം സുംഭനിസുംഭൌ യഥാ ദുൎഗ്ഗാ.

അമരിനീരും പാലുംകൂട്ടി രാവിലെ സേവിക്കുക. അമരി
നീർതന്നെ മേൽ പുരട്ടുക. അമരിവേരിട്ടു പാൽകുറുക്കി സേവി
ക്കുക. ദുൎഗ്ഗാഭഗവതി സുംഭനിസുംഭന്മാരെ എന്നപോലെ ഈ നീ
ലീപ്രയോഗം വിസൎപ്പത്തെ നശിപ്പിക്കും.

൨൮. കൎപ്പൂരവല്ലീസുരസേ വാശാ ചിഞ്ചാഭവേപി ച ।
അശ്വഗന്ധാ സുഗന്ധാഹ്വാ വായസീ സൎപ്പഗന്ധികാ (൨൬)നീ
ലീഭൃമികദംബാനാം മൂലേ സിദ്ധം തിലോത്ഭവം । കക്ഷാവിദ്രധി
വീസൎപ്പഹരം സ്യാല്ലേപനേന തൽ.

കൎപ്പൂരത്തുളസിനീരിലൊ, ആടലോടകത്തിലയും പുളിയി
ലയും ഇടിച്ചുപിഴിഞ്ഞ നീരിലൊ അമുക്കുരം അരത്ത കാക്കത്തൊ
ണ്ടിക്കുരു ചിററരത്ത അമരിവേർ നീലക്കടമ്പിൻവേർ ഇവ ക

ല്ലമായി എണ്ണകാച്ചി ശീലിക്കുക. ഈ എണ്ണ പുരട്ടിയാൽ വിസ പ്പമെന്നു മാത്രമല്ല കക്ഷാവിദ്രധി (ഏകദേശം പ്ലേഗ്)തന്നെയും ശമിക്കും.

൩൦. ശതധൌതഘൃതം ലിമ്പേൽ ക്ഷീരിവൃക്ഷത്വഗംബുനാ। വിസപ്പകവിനാശായ ദാഹതൃൾമൂർച്ഛനായ ച.

നാല്പാമരക്കഷായത്തിൽ നൂറു വത്തിച്ചു കാച്ചിയ നെയ്യ് മേൽതേച്ചാൽ വിസപ്പവും ചുട്ടനീറലു തണ്ണീർദാഹവും ശമിക്കും.

൩൧. തൽക്ഷണപതിതൈഃ കരകൈഃ സികതാ സംരക്ഷിതാ മൂൎത്സ്നാ। ധാന്യാമ്ലേന വിലിപ്താ നാശയതി വിസപ്പകാൻ ക്രൂരാൻ.

പുതുമഴസമയത്ത് ആലിപ്പഴം വീണ ഉടനെ എടുത്ത് അതു കുറെ മണ്ണ് ഒരു പാത്രത്തിലാക്കി അതിലിട്ടു സൂക്ഷിച്ചുവെക്കുക. ആലിപ്പഴം അലിഞ്ഞുചേന്ന ആ മണ്ണെടുത്ത് വെപ്പുകാടിയിൽ കലക്കി മേൽ തേക്കുക. വിസപ്പം ശമിക്കും.

൩൨. പടോലദാവ്വീപിചുമന്ദതിക്താത്രായന്തികായഷ്ടിവൃഷാഭയോത്ഥം। ജലം വിസപ്പം വിനിഹന്തി ധാത്രീപടോലമുസ്തൈശ്ച ശൃതാംബു തദ്വൽ.

പടോലവള്ളി മരമഞ്ഞത്തൊലി വേപ്പിൻതൊലി കിരിയാത്ത ബ്രഹ്മി എരട്ടിമധുരം ആടലോടകവേർ കടുക്ക ഇവകൊണ്ടും, നെല്ലിക്ക പടോലവള്ളി മുത്തങ്ങ ഇവകൊണ്ടുമുള്ള കഷായം വിസപ്പത്തെ ശമിപ്പിക്കും.

൩൩. മുസ്താരിഷ്ടപടോലദാരുരജനീദ്രാക്ഷാബലാനാഗരൈസ്ത്രായന്ത്യൽപലധന്വയാഷധനികാഭൃനിംബാസേവ്യാംബുഭിഃ । ശ്രേഷ്ഠാനിംബകുലകൈശ്ച സംനൈസ്സിദ്ധാഃ കഷായാ മരുൽപിത്തശ്ലേഷ്മവിസപ്പദപ്പശമനാഃ പ്രോക്താസ്ത്രയസ്തേ ക്രമാൽ.

മുത്തങ്ങ വേപ്പിൻതൊലി പടോലവള്ളി ദേവതാരം വരട്ടമഞ്ഞൾ മുന്തിരിങ്ങ കുറുന്തോട്ടിവേർ ചുക്ക് ഇവകൊണ്ടുള്ള കഷായം വാതവിസപ്പത്തിന്നും, ബ്രഹ്മി ചെങ്ങഴിനീക്കിഴങ്ങ് കൊടിത്തൂവ്വവേർ കൊത്തമ്പാലരി കിരിയാത്ത രാമച്ചം ഇരുവേലി ഇവകൊണ്ടുള്ള കഷായം പിത്തവിസപ്പത്തിന്നും, ത്രിഫല വേപ്പിൻതൊലി പടോലവള്ളി തിപ്പലി ഇവകൊണ്ടുള്ള കഷായം കഫവിസപ്പത്തിന്നും നന്ന്.

൯൪. ഗോപാംഗനാംവാ യഷ്ട്യാഹ്വം ശീതേന പയസാ പിബേൽ । നവനീതം സിതായുക്തം ലിഹ്യാച്ചൈവാമൃതാർജ്ജഃ.

നറുനീണ്ടിയൊ എരട്ടിമധുരമൊ ആറിയ പാലിലരച്ചു സേവിക്കുക. വെണ്ണനെയ്യും പഞ്ചസാരയുംകൂട്ടി നക്കുക. ചിററമൃതിൻനീറ് പഞ്ചസാരകൂട്ടിസേവിക്കുക. എല്ലാം വിസൎപ്പത്തിന്നും നന്ന്.

൯൫. ഗോപാംഗനാകമലചന്ദനസേവ്യകുഷ്ഠം ക്ഷീരിദ്രുമാങ്കുരബിസോൽപലകന്ദമിശ്രം । ദൂൎവ്വാരസേ ജയതി സാധിതമാജ്യമാശുക്ഷീരേണ സാദ്ധമിഹ സൎവ്വവിസൎപ്പപീഡാം.

നന്നാറിക്കിഴങ്ങ് താമരക്കിഴങ്ങ് ചന്ദനം രാമച്ചം കൊട്ടം നാല്പാമരമൊട്ട് താമരവളയം ചെങ്ങഴിനീക്കിഴങ്ങ് ഇവ കല്ക്കമായി കറുക ഇടിച്ചുപിഴിഞ്ഞ നീരിൽ നെയ്യും സമം പാലുംകൂട്ടികാച്ചുക. ഈ നെയ്യ സേവിക്കുകയും മേൽ ധാരയിടുകയും ചെയ്യാൽ സകലവിധവിസൎപ്പവും ശമിക്കും. ഇതാണ് ദൂൎവ്വാസൎപ്പിസ്സ്.

൯൬. ത്രിഫലാചന്ദനോശീരകുഷ്ഠചോരാഗരുദ്രുമൈഃ । കല്ക്കിതൈഃ ക്ഷീരിവൃക്ഷത്വക്കഷായേ തിലജം പചേൽ. (൯൭) ക്ഷണദാപൎപ്പടീദൂൎവ്വാസ്വരസേന സമന്വിതേ । കണ്ഡൂവിസൎപ്പകുഷ്ഠഘ്നം തൈലമേതന്ന സംശയഃ.

നാല്പാമരത്തൊലികഷായത്തിൽ പച്ചമഞ്ഞളും പൎപ്പടകപ്പുല്ലും കറുകയും ഇടിച്ചുപിഴിഞ്ഞരിച്ച് ത്രിഫല ചന്ദനം രാമച്ചം കൊട്ടം കച്ചൂരിക്കിഴങ്ങ് അകിൽ ഇവ കല്ക്കമായി കാച്ചിയ എണ്ണ ചൊറി വിസൎപ്പം കുഷ്ഠം ഇവയെ നശിപ്പിക്കും.

൯൮. സൎഷപം നിംബപത്രഞ്ച തിലാ രാജദ്രുപല്ലവം । സനിശം തക്രപിഷ്ടാനി വിസൎപ്പലേപനം ഹിതം.

കടുക് വേപ്പില എള്ള് കൊന്നത്തൂമ്പ് പച്ചമഞ്ഞൾ ഇവ മോരിലരച്ചു തേക്കുക. സകല വിസൎപ്പവും ശമിക്കും.

൯൯. വിസൎപ്പകഗ്രന്ഥിവിപാദികാദീൻ ലേപാദിനാ തൈലഘൃതപ്രയോഗാൽ । വിനാശയേദ്ദുഗ്ദ്ധയുതാശ്ശുഭ്രാ ദൂൎവ്വാ മസൂരാനപി പിത്തജാതാൻ.

വിസൎപ്പം ഗ്രന്ഥിരോഗം കാൽവിള്ളൽ മുതലായവയിൽ യോഗപ്രകാരം സിദ്ധമായ എണ്ണ നെയ്യ മുതലായതു പുരട്ടുകയും

സേവിക്കുകയുംചെയ്താൽ അവ ശമിക്കും. വെളുത്ത കറുക പാലി ലരച്ചുതേച്ചാൽ പിത്താധികമായ വസൂരിക്കുടെ മാറും. പിന്നെ വിസർപ്പത്തിന്റെ കാര്യം പറയേണമൊ എന്നു താല്പര്യം.

൪൦. ക്ഷീരിദ്രുമാങ്കുരഹിമോൽപലസേവ്യകുഷ്ഠഗോപാംഗനാ മധുകനാരിപയസ്സുസിദ്ധം । യദ്വായസീസ്വരസകല്ക്കിതദ്രവ്യം ചതൈലാഭ്യയോൎമ്മകമാശു വിസർപ്പകഘ്നം.

നാല്പാമരമൊട്ട് ചന്ദനം ചെങ്ങഴിനീക്കിഴങ്ങ് രാമച്ചം കൊട്ടം നന്നാറിക്കിഴങ്ങ് എരട്ടിമധുരം കറുക ഇവ കല്ക്കമായി മണത്തക്കാളി ഇടിച്ചുപിഴിഞ്ഞ നീരിൽ സമം തേങ്ങാപ്പാലും ചേത്ത് എണ്ണയും നെയ്യുംകൂടെ കാച്ചിതേക്കുക. വിസർപ്പം ശമിക്കും.

---

൪൧. മസൂരാകൃതിസംസ്ഥാനാസ്സ്വഗാത്രസമുദ്ഭവാഃ। മസൂരികേതി വിജ്ഞേയാഃ പിടകാ ജ്വരസംയുതാഃ.

പയററിൻമണിയുടെ ആകൃതിയിൽ മേലാസകലം പനിയോടുകൂടെ പിടകകൾ പുറപ്പെട്ടുകണ്ടാൽ അതു വസൂരിയാണെന്നു തീർച്ചപ്പെടുത്താം.

൪൨. ദോഷൈഃ പൃഥഗ്ദ്വയൈസ്സൎവൈരസൃജാ ചാഷ്ടധാ സ്മൃതാ । ഏകാ വിഷദ്രുപുഷ്പാണാം ഗന്ധൈരാഗന്തുരീരിതാ.

വാതജം പിത്തജം കഫജം വാതപിത്തജം വാതകഫജം കഫപിത്തജം സന്നിപാതജം രക്തജം ഇങ്ങിനെ വസൂരി എട്ടു പ്രകാരമാണ്. വിഷവൃക്ഷപുഷ്പങ്ങളെ ഘ്രാണിച്ചിട്ട് ആഗന്തുവായി ഒരുതരം വസൂരിയുമുണ്ട്.

൪൩. ശീഘ്രമേഷാ പ്രഭാവേന സംക്രാമതി നരാന്നരം । ഭയചൈത്ത്യശോകാദ്യാസ്സംക്രമേ ഹേതവഃ സ്മൃതാഃ.

ഈ വസൂരിരോഗം ക്ഷണത്തിൽ ഒരുവനിൽനിന്നു മറെറാരുവനിൽ പകരും. ഭയം അറപ്പ് ശോകം മുതലായതു പകരുവാനുള്ള കാരണമാകുന്നു.

൪൪. ആതുരാംഗസമുൽഭൂതം വിഷബീജം മരുതാഹൃതാ । വ്യാപാരിതം തത്സഹസാ വ്യാപ്നോതി ജഗതീതലേ.

രോഗിയുടെ ശരീരത്തിൽനിന്നു വിഷബീജം കാററുവഴിയായി നാടാസകലം പരക്കുന്നു.

൪൯. വജ്ജയേദ്രോഗസാന്നിദ്ധ്യം സമ്പക്കം പരിചാരകൈഃ ।
തദുച്ഛിഷ്ടാശനം യത്നാത്തൽകഥാസ്മരണം തഥാ.

രോഗിയുടെ അടുത്തുചെല്ലുക, രോഗിയെ അടുത്തുപരിചരിക്കുന്നവരുമായി സമ്പക്കംചെയ്യുക, രോഗി ഭക്ഷിച്ചതിൻെറ ബാക്കി ഭക്ഷിക്കുക, വസൂരിയുടെ വത്തമാനങ്ങൾ ഓത്തുകൊണ്ടിരിക്കുക ഇവയെല്ലാം കഴിയുന്നതും കൂടാതെ കഴിക്കണം.

൫൦. ജ്വരാസ്യശോഷാംഗവിമദ്ദസന്ധിവിശ്ലേഷണാരോചകരോമഹഷാഃ । ശിരോത്തിനേത്രാമയപീനസാശ്ച മസൂരികാണാം പ്രഭവന്തി ചാഗ്രേ.

പനി വായവറൾച്ച ശരീരത്തിനു മർദ്ദിക്കുമ്പോലെയുള്ള വേദന സന്ധികളിൽ മുറിഞ്ഞപോലെ രുചിക്ഷയം രോമാഞ്ചം തലവേദന കണ്ണിൽദീനം പീനസം മുതലായതാണ് വസൂരിയുടെ പൂവ്വരൂപങ്ങൾ.

൫൧. വിദാഹകമ്പാതിരുജാതിസാരൈസ്തൃഷ്ണാതിഹിക്കാരുചികാസമോഹൈഃ । യുക്താ നിഹന്ത്യാശു മസൂരികാന്തമ്മുഖാ ച ബാഹ്യാ കിണസന്നിഭാസ്സൻ.

ഉൾപ്പുഴുക്കം വിറയൽ കലശലായ വേദന അതിസാരം ദാഹം ഇക്കിട്ട് രുചിക്ഷയം കുര മോഹാലസ്യം ഇതുന്നിങ്ങിനെയുള്ള ലക്ഷണങ്ങൾ കണ്ടാൽ ആ വസൂരി അസാദ്ധ്യമാണെന്നു നിശ്ചയിക്കണം. അന്തമ്മുഖ എന്നും ബാഹ്യയെന്നും വസൂരി രണ്ടുപ്രകാരത്തിലുണ്ട്. അതിൽ അന്തമ്മുഖ എന്നതു മസൂരാകൃതിസംസ്ഥാനയായിട്ടു പുറത്തെയ്ക്കു പുറപ്പെട്ടുകരുന്നേയില്ല. ചില തിണപ്പും തടിപ്പും മാത്രം കാണാം. അതു് അസാദ്ധ്യംതന്നെ. ബാഹ്യ എന്നതു ശരിയായി പുറപ്പെട്ടു നീർവെച്ചിറങ്ങുന്നതാകുന്നു. അതു സാദ്ധ്യവുമാണ്. എന്നാൽ ബാഹ്യയിൽതന്നെ ചിലതു പുറപ്പെട്ടതിൻെറ ശേഷം വളരാതെ അതേ നിലയിൽ നിന്നു ക്രമേണ പരന്ന് (കിണസന്നിഭാ) ഒരു തഴമ്പുപോലെ കാണപ്പെടുന്നു. നല്ലവണ്ണം പുറപ്പെട്ടതിൻെറ ശേഷം അകത്തെക്കു വലിച്ചു എന്നുപറയുന്നത് ഇതിനെക്കുറിച്ചാണ്. ഈ ബാഹ്യ

യും അസാദ്ധ്യംതന്നെ. 'തൈലലിപ്തമിവ യസ്യ ശരീരം നിഷ്പ്രഭഞ്ച വദനം ശവയഗന്ധം । നാസികാസ്രുതിരരുന്തുദപീഡാ ഘർഘരഞ്ച വചനം മരണായ'=മേലാസകലം (വിശേഷിച്ചും മുഖത്ത്) മെഴുക്കുപുരണ്ടതായ മുഖത്തിന്നു ശോഭയില്ലായ്മ ശോഫം മൂക്കിൽനിന്നു നീരൊലിക്കുക മർമ്മക്ഷോഭം ഒച്ചയ്ക്കു പരുപരുപ്പ് ഇവ കണ്ടാൽ ആ വസൂരി അസാദ്ധ്യമെന്നു നിശ്ചയിക്കണം എന്നു പ്രമാണാന്തരം.

൪൨. മസൂരികാഗ്രരൂപേഷു ലംഘനം വമനം തതഃ । യഷ്ടിമധുകനിംബത്വഗംബുഭിസ്സിതയാന്വ ച (൪൩) വിരേചനം ത്രിവൃച്ചൂർണ്ണയുക്തയാ വാവിപത്തിനാ । വജ്ജയേദ്വർജ്ജനീയാനി ജ്വരാദാരഭ്യ യത്നതഃ.

വസൂരിയുടെ പൂർവ്വരൂപം കണ്ടാൽ ആദ്യമെ ലംഘനംചെയ്ത് പിന്നെ എരട്ടിമധുരവും വേപ്പിൻതൊലിയുംകൂടെ കഷായംവെച്ച അതുകൊണ്ടു ഛർദ്ദിപ്പിക്കണം. അതിന്നുശേഷം ത്രികോല്പക്കൊന്നപ്പൊടി പഞ്ചസാരചേർത്തു സേവിച്ച വയറിളക്കുക. ഇതിന്ന അവിപത്തിപ്പൊടിയായാലും തരക്കേടില്ല. 'വ്യോഷത്രിജാതകാംഭോദക്രിമിഘ്നാമലകൈസ്ത്രിവൃൽ । സർവ്വൈസ്സമാ സമാസിതാക്ഷൌദ്രേണ ഗുളികീകൃതാ । അവിപത്തിരയം യോഗഃ പ്രശസ്തഃ പിത്തരോഗിണാം'=ചുക്ക് മുളക് തിപ്പലി ഏലത്തരി എലവംഗത്തൊലി പച്ചില മുത്തങ്ങ വിഴാലരി നെല്ലിക്ക ഇവ എല്ലാം കൂടിയേടത്തോളം ത്രികോല്പക്കൊന്ന. ഇവയെല്ലാം കൂട്ടിപ്പൊടിച്ച അത്രയും പഞ്ചസാരയും ചേർത്തു തേനിൽ കുഴച്ച സേവിക്കുക. ഇതാണ് അവിപത്തിയോഗം. വസൂരിക്കു പനി തുടങ്ങിയാൽ ദിനംമാറി കുളിച്ച സുഖപ്പെടുന്നതുവരെ സ്ത്രീസംസർഗ്ഗം രാത്രി ഉറക്കം ഒഴിക്കുക പകലുറങ്ങുക വേഗങ്ങളെ തടുക്കുക ശരീരംകൊണ്ടദ്ധ്വാനിക്കുക ക്രോധം ദുഃഖം മഞ്ഞ് വെയിൽ കൊടുങ്കാററ് വാഹനാരോഹണം വഴിനടക്കുക ഉറക്കെ സംസാരിക്കുക പച്ചവെള്ളം പരുമാറുക മുതലായതപത്ഥ്യങ്ങളെതിരെവജ്ജിക്കണം.

൪൦. ജംബീരനീരപരിപീതഗുളം നരാണാമാരംഭകോലസമയേഷു മസൂരികാർത്തിം । സദ്യശ്ശമം നയതി ഗോമയസാ പ്രഭാതേ രുദ്രാക്ഷമപ്യലമതീവ രഹസ്യമേതൽ.

ചെറുനാരങ്ങനീരിൽ ശക്കരയിട്ടുസൂക്ഷിക്കുക. വസൂരിയുടെ ആരംഭത്തിൽ ഇതു സേവിച്ചാൽ അതിന്റെ സകലവിധഉപദ്രവവും ക്ഷണത്തിൽ ശമിക്കും. രുദ്രാക്ഷം പാലിലരച്ച് രാവിലെ സേവിക്കുന്നതും വളരെ നല്ലതാണ്. ഇതു അത്യന്തം രഹസ്യം.

൧൭. ശാരിബാമധുകോശീരയാഷചന്ദനപപ്പടൈഃ । മസൂരികാപഹഃ ക്വാഥഃ കദളീകന്ദജസ്തഥാ.

നന്നാറിക്കിഴങ്ങ് എരട്ടിമധുരം രാമച്ചം കൊടിത്തൂവവേർ ചന്ദനം പപ്പടം ഇവകൊണ്ടുള്ളകഷായം മസൂരിഹരമാകുന്നു. കദളിവാഴക്കിഴങ്ങു തനിച്ച് കഷായംവെച്ച് സേവിക്കുന്നതും കൊള്ളാം.

൧൮. ശുണ്ഠീബലാനിംബപടോലകുഷ്ഠൈസ്സധാന്യകൈസ്സാമലകൈസ്സമുസ്തൈഃ । ശൃതഃ കഷായോ വിനിഹന്തി പാനാന്മസൂരികാമഷ്ടവിധാം മധൂഢഃ.

ചുക്ക് കുറുന്തോട്ടിവേർ വേപ്പിൻതൊലി പടോലവള്ളി കൊട്ടം കൊത്തമ്പാലരി നെല്ലിക്ക മുത്തങ്ങ ഇവ കഷായം ആറി തേൻ മേമ്പൊടി. എട്ടുവിധം വസൂരിയും ശമിക്കും.

൧൯. ശിഗ്രുപത്രരസേ സജ്ജരസം പിഷ്ട്വാ മസൂരികാം ।
ഉൽപന്നമാത്രാമാലിമ്പേൽ സാ തദൈവ വിനശ്യതി.

ചെഞ്ചല്യം പൊടിച്ച് മുരിങ്ങയിലനീരിൽ വെതുമ്പി വസൂരി പുറപ്പെട്ടുകണ്ട ഉടനെ മേൽപുരട്ടുക. അതു മാഞ്ഞുപോകും.

൨൦. അശ്വഗന്ധാരസഃ സ്വല്പപാരദേന വിമിശ്രിതഃ ।
ലിപ്തോ മസൂരികാർത്താനാം ഭവേദ്രക്ഷാകരോ നൃണാം.

അമുക്കുരം കഷായംവെച്ച് കുറുക്കി ലേഹപാകമാക്കി അതിൽ സ്വല്പം രസംചേർത്തു വെതുമ്പി മേൽതേക്കുക. വസൂരിക്കാരന്നു ഇതു വലിയ രക്ഷാകരമാണ്.

൨൧. ഉദുംബരഫലം യഷ്ടീം പിഷ്ട്വാ ച പയസാ പിബേൽ ।
ബ്രഹ്മീരസം സിതായുക്തം വിനശ്യേച്ച മസൂരികാ.

അത്തിപ്പഴവും എരട്ടിമധുരവുംകൂടെ പാലിലരച്ച് സേവിക്കുക. ബ്രഹ്മിനീരിൽ പഞ്ചസാരചേർത്തു സേവിക്കുന്നതും വസൂരിക്കു നല്ലതാണ്.

൨൨. ധാത്രീചന്ദനമുദ്വീകാബീജം ഗുഞ്ജാഫലം പിബേൽ ।
തണ്ഡുലോദകസംയുക്തം നോദ്ഭവന്തി മസൂരികാഃ.

നെല്ലിക്ക ചന്ദനം വെള്ളരിക്കാക്കുരു കുന്നിക്കുരുപ്പരിപ്പ് ഇവ അരിക്കാടിയിലരച്ചു സേവിക്കുക. വസൂരി മാഞ്ഞുപോകും.

൩൬. ചന്ദനേന വിപക്വഞ്ച ക്ഷീരം ദാഹഹരം പരം ।
സുശീതാഃ ലേപസേകാദ്യാ ഹിതാഃ പിത്തനിബന്ധനാഃ. (൩൭)
രോചനാ ഹിമതോയേന ലിപ്താ ദാഹരുജാപഹാ । ഉൽപന്നാസു വിസർപ്പോക്തം ദ്രുവാസർപ്പിഃ പ്രസേചയേൽ.

ചന്ദനമിട്ടുകാച്ചിയ പാൽ സേവിച്ചാൽ ചുട്ടുനീറൽ ശമിക്കും. പിത്തത്തിന്നു നല്ലതും ശീതളങ്ങളുമായ ലേപനങ്ങൾ ധാര മുതലായതും ഹിതമാണ്. ഗോരോചനം പനീരിലരച്ചു മേലാസകലം പുരട്ടിയാൽ ചുട്ടുനീറലും വേദനയും ശമിക്കും. വസൂരിയുടെ പുറപ്പാടു നിലച്ചാൽ വിസപ്പത്തിന്നുപറഞ്ഞ ദ്രുവാസപ്പിസ്സുകൊണ്ടു ധാരയിടണം. ഈ പടലത്തിലെ ൬൩-ാം ശ്ലോകം നോക്കുക.

൩൮. കാരസ്കരശിരസ്സംസ്ഥമാർദ്രം വൃക്ഷാദനം ശുഭം । സരോചനം ഹിമജലേ ഗുളികാതിപ്രശസ്യതേ.

കാഞ്ഞിരത്തിന്മേലുണ്ടായ പച്ച ഇത്തിക്കണ്ണിയും ഗോരോചനവുംകൂടെ പനീരിലരച്ചു ഗുളികയാക്കി സേവിക്കുന്നതു വളരെ നല്ലതാണ്.

൪൦. ജാഗ്രയുന്നേത്രരക്ഷായാം സ്വധാ പരിചാരകാഃ ।
അത്ര പർയ്യുഷിതം ധാന്യസലിലം സേചനേ ഹിതം. (൪൧)
പീതരോഹിണികായുക്തം പ്രാതസ്സായഞ്ച നിത്യശഃ । പലാണ്ഡുകന്ദസംരസം ബിന്ദുശഃ സേചയേൽ സുധീഃ.

വസൂരിനോക്കുന്നവർ രോഗിയുടെ കണ്ണിനെക്കുറിച്ചു വളരെ മനസ്സിരുത്തണം. കൊത്തമ്പാല ചതച്ചിട്ടു വെച്ച വെള്ളം കൊണ്ടു രണ്ടുനേരവും കണ്ണിൽ ധാരയിടണം. അതിൽ പീതരോഹണി അരച്ചുചേക്കുന്നതു നല്ലതാണ്. ചുകന്ന ഉള്ളിയുടെ നീർ തുള്ളിതുള്ളിയായി കണ്ണിൽ ഒററിക്കുന്നതും നന്ന്.

൪൨. വിജയേന്നിംബപത്രേണ മക്ഷികാദിനിവൃത്തയേ ।
വികിരേത്തദ്രജഃ സൂക്ഷ്മം വ്രണേഷു ക്രിമിവാരണം.

ഈച്ച മുതലായതു വരാതിരിപ്പാൻ വേപ്പിലകൊണ്ടു വീശ

ണം. വേപ്പില പൊടിച്ച പൊടി വ്രണങ്ങളിൽ വിതറണം. എന്നാൽ ക്രിമിയുണ്ടാകയില്ല.

൰൩. ക്ഷീരിത്വക്കല്ക്കലിപ്തേ തൈലം സിദ്ധം സദ്വാങ്കുരകല്ക്കവൽ । ഘൃതം വാഭ്യജ്യ ച സ്നായാദ്വിംശതേർദ്ദിവസാൽ പരം.

നാല്പാമരത്തൊലി കഷായത്തിൽ അവയുടെ തൂമ്പുതന്നെ കല്ക്കനായി എണ്ണയൊ നെയ്യൊ കാച്ചിത്തേച്ച് ഇരിപതുദിവസത്തിന്നു ശേഷം കുളിക്കുക. പൂച്ചാങ്കുരന്തലനീരും വെളിച്ചെണ്ണയുംകൂട്ടി കാച്ചിത്തേച്ച കുളിക്കുന്ന പതിവും കാണ്മാനുണ്ട്.

൰൪. പ്രാതഃ സ്നാനദിനേ ഗാരാന്മുഞ്ചേയുർഗൃഹവാസിനഃ । അഭിഷിച്യാംബുഭിഃ ശീതൈരനലിപ്യ ഹിമേന ച.

കുളിക്കുന്ന ദിവസം പുലച്ചെ ആ ഗൃഹത്തിലുള്ളവരെല്ലാം അവിടെനിന്നു വാങ്ങിപ്പാക്കണം. അവർതണുത്തവെള്ളത്തിൽ കുളിക്കുകയും മേലാസകലം ചന്ദനം മുതലായ ശീതദ്രവ്യങ്ങൾ അരച്ചുതേക്കുകയും വേണം.

൰൫. പ്രണമ്യ രക്ഷ രക്ഷേതി പ്രാർത്ഥനീയോ മഹേശ്വരഃ । 'ഘണ്ടാകർണ്ണ വിരൂപാക്ഷ സർവ്വവ്യാധിനിബർഹണ. (൰൬) സ്ഫോടകാനാം ഭയം പ്രാപ്യ രക്ഷ രക്ഷ മഹാബല' । ഇമം മന്ത്രം ജപന്മർത്ത്യഃ സ്ഫോടേഭ്യഃ പരിമുച്യതേ.

മഹേശ്വരനെ നമസ്കരിച്ചു രക്ഷിക്കണേ എന്നു വീണ്ടും വീണ്ടും പ്രാർത്ഥിക്കുകയും ഘണ്ടാകർണ്ണേത്യാദിമന്ത്രം ഉരുക്കഴിക്കുകയും വേണം. ഈ മന്ത്രജപംകൊണ്ടു വസൂരിദീനത്തിന്നു നിവൃത്തി കിട്ടും. ഘണ്ടാകർണ്ണബലി ഘണ്ടാകർണ്ണമന്ത്രം മുതലായവയെ മാന്ത്രികഗ്രന്ഥങ്ങളിൽനിന്നറിഞ്ഞുകൊള്ളേണ്ടതാകുന്നു.

൰൭. വിശ്വനാഥധൃതൈര്യുന്ത്യഭസ്മനാ ഗാത്രമാശു പരിപാലയേന്നൃണഃ । ശീതപിത്തശമനായ ചന്ദനം ഛിന്നരോഹരസചേഷ്ടിതം തഥാ.

ദേവങ്കൽ ചാർത്തിയ ഭസ്മംകൊണ്ടു കുട്ടികളുടെ ശരീരരക്ഷ ചെയ്കയും പ്രസാദചന്ദനം ചിററമൃത് ഇടിച്ചുപിഴിഞ്ഞ നീരിൽ ചാലിച്ചു മേൽതേക്കുകയും ചെയ്ക.

൰൮. തൈലം ദാരുരജാസജ്ജയഷ്ടീപാഠാവചൂർണ്ണിതം । ശീതപിത്തേമൃതാരാജീകല്ക്കം ചാഭ്യംഗലേപനം.

ദേവതാരം കൊട്ടം ചെഞ്ചല്യം എരട്ടിമധുരം പാടക്കിഴങ്ങു ഇവ എണ്ണയിൽ പൊടിച്ചിട്ടു മേൽതേയ്ക്കുന്നതു നല്ലതാണ്. ചിററമൃതും താമരായവും അരച്ചു മേൽതേക്കുകയൊ ഇവരണ്ടും അരച്ചുകലക്കി എണ്ണകാച്ചി തേക്കുകയൊ ചെയ്യുന്നതും നല്ലതാകുന്നു.

൬൯. ഉശീരം ബഹുശോ ലിമ്പേന്നശ്യേൽ സ്വേദമസൂരികാ। ചന്ദനം ച തഥാ ദാഹം ശമയേന്മന്ദമാരുതഃ.

വിയപ്പും ചുട്ടനീറലും അധികമുണ്ടെങ്കിൽ രാമച്ചമോ ചന്ദനമോ അരച്ചു മേൽതേക്കുകയും ശുദ്ധവായു ഏല്ക്കുകയും ചെയ്യാൽ ആ വക ഉപദ്രവം ശമിക്കും. സൎവ്വരോഗചികിത്സാരത്നത്തിൽ വസൂരിയെക്കുറിച്ചെഴുതിയതു മിക്കതും ഈ വൈദ്യമനോരമയിലെ ശ്ലോകങ്ങൾ തന്നെയാണ്. അതിന്നുംപുറമെ അതിൽ ചില ഭാഷാനിദാനങ്ങളും ചികിത്സകളും എഴുതിക്കാണ്മാനുണ്ട്. അവയെക്കൂടെ താഴെ വിവരിക്കുന്നതു പ്രകൃതാനുഗുണ്യേന യുക്തമെന്നു വിചാരിക്കുന്നു:—

“ത്രിദോഷയോഗഭേദങ്ങൾ രക്തവും വിഷമെന്നിവ മുമ്മൂന്നായിട്ടു വന്നീടും പലതായി മസൂരികാ. (൧) അതിന്നുമുമ്പിലുണ്ടാകും പനിയും വാവറൾച്ചയും । മേൽനോവും കഴലും സന്ധുതളരും തലനോകയും. (൨) കോൾമയിർക്കൊൾകയരുചി മൂക്കുവാലുകയും ചുമ । കണ്ണിനും ദണ്ഡമാം പിന്നെ മെല്ലെ മെല്ലെപ്പുറപ്പെടും. (൩) ഉഷ്ണം വിറയലും നോവു മതിസാരഞ്ച ദാഹവും । എക്കിളും കാസമരുചി മോഹവും കൂടിയുള്ളത്. (൪) പുറത്തുകാണ്മാൻ കുറയു മകത്തോട്ടു മുഖങ്ങളാം । അങ്ങിനെയുള്ളതൊട്ടേറെക്കാലം ചെല്ലുന്നതായ്വരും (൫) ഉടനെതന്നെയും പിന്നെക്കാലം ചെന്നിട്ടുമിങ്ങിനെ । ഉണ്ടാം രണ്ടുപ്രകാരത്തിൽ പ്പുഴപ്പിടകലന്നതിൽ. (൬) നോവുണ്ടാം കരിവാളിക്കുമേററം വാതത്തിലേതിന് । ഉഷ്ണമേറീട്ടു ചെറുതായ് കടുകിൻ മണിപോലെയും. (൭) ഉണ്ടായാലുടനെ തന്നെ പഴുക്കുന്നതു പിത്തജം । കറുത്തു മഞ്ഞളിച്ചിട്ട് കാലം ചെന്നു പഴുപ്പത്. (൮) കഫംകൊണ്ടു ഭവിക്കുന്ന മസൂരിക്കുള്ള ലക്ഷണം । ദോഷങ്ങൾ രണ്ടും കൂടുമ്പോൾ രണ്ടിന്റെ ലക്ഷണങ്ങളും. (൯) മൂന്നും കൂടി വരുന്നേരം മൂന്നിന്റെ ലക്ഷണങ്ങളും । സൂക്ഷിക്കുമ്പോൾ ധരിച്ചീടാം ജാതിഭേദങ്ങളൊ

ക്കെയും. (൫൦) മൂന്നും കൂടീട്ടുണ്ടാകിൽ സാദ്ധ്യമല്ലാതെയും വ
രും । നന്നായ്‌ ച്ചുവന്നു ചൂടോടുംകൂടെ വൎദ്ധിച്ചിരിക്കിലോ. (൫൧)
അതു രക്തജമെന്നുള്ളതറിവാനുള്ള ലക്ഷണം । മസൂരിയുള്ളോട
ത്തൊക്കെയധികരിച്ചു നടക്കിലും. (൫൨) അക്കാലത്തു നാട്ടക്കം
താൻ ഭയം താൻ സംഭവിക്കിലും । ഉണ്ടാമാഗന്തുകവ്യാധിയതി
ന്റെ വാവികളോ. (൫൩) ലക്ഷണം കണ്ടറിഞ്ഞിട്ടു ചികിത്സി
ക്കേണമിങ്ങിനെ । അഥ ചികിത്സാ— ഉപവാസാദിയും പിന്നെ
വമനഞ്ച വിരേചനം. (൫൪) ഉഷ്ണം വൎദ്ധിച്ചു വരികിൽ ചോര
നീക്കേണമഞ്ജസാ । ഇരട്ടിമധുരം വേപ്പിൻതോലും കൂട്ടികഷായ
മായ്. (൫൫) പചിച്ചു സിതയും ചേൎത്തു കൊട്ടക്കേണം പൊറുപ്പൊ
ളം । തതഃ പരഞ്ചാവിപത്ത്യാ വിരേചിപ്പിപ്പതുത്തമം. (൫൬)
ഗജാസ്ഥിമൈരികനിശാചൂൎണ്ണം മാക്ഷികസംയുതം । പ്രലേപ
ഞ്ചേൽകിന്നം ഹന്ത്യാൽകേവലം തൽ ഗജാസ്ഥിയം=ആനയുടെ
എല്ല് കാവിമണ്ണു മഞ്ഞൾ ഇവ പൊടിച്ചു തേനിൽ ചാലിച്ചു
മേൽ പുരട്ടുക. വസൂരിയും ... ട്ടു മാറും. ആനയെല്ലു തനിച്ചായാ
ലും മതി ഇനി ഗ്രന്ഥാന്തരങ്ങളിൽ ഇതിനെക്കുറിച്ചു കാണുന്ന
മറ്റു ചില ശ്ലോകങ്ങളെയും താഴെ കാണിക്കാം.

'ഐതിഹ്യക ... വാസരേഷു വിശേഷതഃ । ... രാരം
ഭം ... (൧) കൊണ്ടിയാളു പ്രമാണിച്ചു
വരുവാനുള്ള കാരണം । കാളിതൻകിങ്കരഗണം പ്രമാണപ്പെട്ടതാ
യുരാം(൨) ഒരുകൊണ്ടു വിശേഷിച്ചും ഭഗവത്സേവ ചെയ്യണം । മ
ഹാമാരീദേവിതന്നെക്കൂടിവെച്ചുഭജിക്കയും(൩) ദേവീപ്രസാദമുണ്ടാ
കിൽ മൂന്നും മുളകുവന്മണി। വെളുത്ത കങ്കഴിയനും വെളുത്ത മണ
ലുംശുഭം(൪) മസൂരമുൽഗാകൃതിയുംകുലത്ഥസദൃശങ്ങളും । നല്ലമുത്തു
ലഭിച്ചിട്ടും മേലിലും നന്മവന്നിട്ടും (൫) ഭയങ്കരങ്ങളായുണ്ടു ചില
ജാതിമസൂരിക । കറുത്ത കങ്കഴിയനും കറുത്ത സികതാഭനും(൬) ര
ക്തജാതികളായുണ്ടു ചിലത്യന്തകഷ്ടമേ । രക്തം ഛൎദ്ദിക്കയുള്ളോ
ക്കും രക്തസ്രാവവുമെന്നിവ (൭) രോമകൂപങ്ങളിൽക്കൂടെ ചോരത്തു
ള്ളി പുറപ്പെട്ടും । രണ്ടോ നാലോ ദിനംകൊണ്ടു കണ്ടെത്തുംയമരാജ
നെ (൮) അതികഷ്ടങ്ങളാം മറ്റും പല ജാതികളുണ്ടവ । കണ്ടറി
ഞ്ഞു പ്രവൎത്തിക്ക വേണ്ടതെല്ലാം ഭിഷക്കുകൾ(൯)വേപ്പിൻതോൽ

മഞ്ഞൾ പാഠാ ജലദമടകുതീൻ പാല പാനീയയുഗ്മം നെല്ലീതാന്നീ കടുക്കാ പടവലമമൃതാ ശാരിബായഷ്ടി പീതം । ഏട്ടെന്നാൎവെന്തതോയം കഥിതമിതു ഹിതം ശക്കരാമാക്ഷികാഢ്യം മൂച്ചൂർ വാതാസ്രപിത്തജ്വരഹരണമസൃക് പിത്തവാതാസ്രഹാരി (൮൦) മൂച്ചൂർ=വസൂരി. പാവുട്ടവേരരച്ചിട്ട മാതംഗപാദനീരുമായി । പൂജിൽപോം പനി മൂച്ചൂരും പൂച പൂച പുറപ്പെടാ (൮൧) അരച്ചുവട്ട പൈമഞ്ഞൾ മരച്ചുരമെന്നിവ । കേരിപ്പാലിൽ കുറക്കിട്ടു പൂചിൽ മൂച്ചൂർ കരിഞ്ഞുപോം (൮൨) കള്ളിപ്പാലെതിരെ കുടിക്ക പയസാ ബ്രഹ്മീരസം വാപവാ വേമ്പാടിട്ട കഷായിച്ച തോയമഥവാ കാരം കുരുണാം പൊടി (൮൩) കാട്ടും വാതിൽ ഇന്നത്തോണ്ട മവശം പേടിച്ച ദേശാന്തരം മൂച്ചൂർ മൂഷമലങ്ങളേഭിരാരോ മൂച്ചൂക്കു മൂച്ചൂർഭേദം (൮൪) ചികിത്സ ചിന്തൈ നിതം ചിന്തിഴും ശിവനാമവും ; മൂന്ന് മേശിപ്പ കുടിപ്പാക്കതൊന്നുമില്ല മസൂരികാ (൮൫) മൂരുത്വ വൃഷ്ട്യ രസേവു കള്ളേരേലാദിക്കൊക്കെന്ന തിലോദ്ഭവേന । കരുത്ത മൂച്ചൂർ കരിച്ചു കുത്തേതാരു കുളുത്ത വിത്തുഷാരവാരിണോവ (൮൬) ആര്യവേടി പാലിലരച്ചു സേവിക്കുകയും ന്വർഗം തേക്കയും വപരത്തെ കാരിൽ കെട്ടുകയും ഇത്യാദി ചെയ്യുന്നത് മസൂരിക ശമിക്കും. വാർപടവല്ലനമ്ലലവാളും രാമരഹോ കഴികാർ മധുകഞ്ച । ഭദ്രശിവാചരിപാകകഷായം തേൻ സിതയാ തൃഷമാത്രേ നിഹന്തി (൮൭) ഉണ്ടാം എന്ന തോന്നുമ്പോൾ അറിവത്തി സേവിച്ച വിരേചിപ്പിക്കുക. വിപ്ലവമെല്ലാം പുറപ്പെട്ടതിന്നുശേഷം വസൂരിയിൽ വയറിളകുന്നതോ താനേ ഇളകുന്നതോ നന്നല്ല തലയിട്ട പിരട്ടീടും തണ്ണീർ ദാഹം പൊരുത്തിട്ടും । പൂമേനി കരവാളികൾ ഛർദ്ദ്യതിസാരവും വരും (൮൮) മൂക്കൊലികളും നവദ്വാരേ നിണത്തുള്ളി പുറപ്പെട്ടും ഇവകണ്ടാൽ ക്ഷണേനകൊണ്ട് മരണം നിശ്ചയിക്കണം (൮൯) പനാപോലെ വിണ്ടലരം പനവരിയന്. ചേരവന്ന നാറവം ചേരവളയന് പതിമൂതിരച്ചു പതിമൂന്നേ മൂപ്പ്. മലമൂത്രങ്ങളിൽ ദുർഗ്ഗന്ധം കന്നിനും നന്നല്ല. ഇങ്ങിനെ ഭാഷാശ്ലോകമായും ഭാഷയായും പൂവ്വന്മാർ എഴുതിവെച്ചിരിക്കുന്നു. ചില ശ്ലോകങ്ങൾ അപൂർണ്ണങ്ങളും വൃത്തഭ്രഷ്ടങ്ങളും അത്ഥം തിരിച്ചറിവാൻ കഴിയാത്തവയുമാണ്. അതൊന്നും ഇവിടെ എടുത്തെഴുതുന്നില്ല. ഇവിടങ്ങ

ളിൽ വസൂരിമാല എന്നൊരു ദേവിയെക്കുറിച്ചു പറയുമാറുണ്ട ല്ലൊ. എന്നാൽ ഉത്തരാഹന്മാർ ശീതളാദേവി എന്നാണ് പേർ പറഞ്ഞുവരുന്നത്. ശീതളാഭജനം മസൂരികാനിവൃത്തിക്കു സിദ്ധ മായിട്ടുള്ളതാണ്. അതിനാൽ അതിനെക്കുറിച്ച് അല്പം ചിലതു കൂടെ താഴെ വിവരിക്കാം:—

അഥ ശീതളാഷ്ടകം—അസ്യ ശ്രീശീതളാസ്തോത്രസ്യ മഹാദേവഃ ഋഷിഃ । അനുഷ്ടുപ് ഛന്ദഃ । ശീതളാ ദേവതാ ല ക്ഷ്മീർബീജം । ഭവാനീ ശക്തിഃ । സർവ്വവിസ്ഫോടകനിവൃത്തയേ ജ പേ വിനിയോഗഃ । ഈശ്വരഃ ഉവാച—വന്ദേഹം ശീതളാംദേ വീം രാസഭസ്ഥാം ദിഗംബരാം । മാർജ്ജനീകലശോപേതാം ശൂർപ്പാ ലംകൃതമസ്തകാം (൧) വന്ദേഹം ശീതളാം ദേവീം സർവ്വരോഗഭ യാപഹാം । യാമാസാദ്യ നിവർത്തേത വിസ്ഫോടകഭയം മഹൽ (൨) ശീതളേ ശീതളേ ചേതി യോ ബ്രൂയാദ്ദാഹപീഡിതഃ । വി സ്ഫോടകഭയം ഘോരം ക്ഷിപ്രം തസ്യ പ്രണശ്യതി (൩) യസ്ത്വാമു ദകമദ്ധ്യേ തു ധ്യാത്വാ പൂജയതേ നരഃ । വിസ്ഫോടകഭയം ഘോരം ഗൃ ഹേ തസ്യ ന ജായതേ (൪) ശീതളേ ജ്വരദഗ്ദ്ധസ്യ പൂതിഗന്ധ യുതസ്യ ച । പ്രണഷ്ടചക്ഷുഷഃ പുംസസ്ത്വാമാഹുർജ്ജീവനൌഷ ധം (൫) ശീതളേ തനുജാൻ രോഗാൻ നൃണാം ഹരസി ദുസ്ത്യ ജാൻ । വിസ്ഫോടകവിദീർണ്ണാനാം ത്വമേകാമൃതവർഷിണീ (൬) ഗളഗണ്ഡഗ്രഹാ രോഗാ യേ ചാന്യേ ദാരുണാ നൃണാം । ത്വദ നുദ്ധ്യാനമാത്രേണ ശീതളേ യാന്തി സംക്ഷയം (൭) ന മന്ത്രോ നൌഷധം തസ്യ പാപരോഗസ്യ വിദ്യതേ । ത്വാമേകാം ശീത ളേ ധാത്രീം നാന്യാം പശ്യാമി ദേവതാം (൮) മൃണാളതന്തുസദൃ ശീം നാഭിഹൃന്മദ്ധ്യസംസ്ഥിതാം । യസ്ത്വാം സഞ്ചിന്തയേദ്ദേവിത സ്യ മൃത്യുർന്ന ജായതേ (൯) അഷ്ടകം ശീതളാദേവ്യായോ നരഃ പ്ര പഠേത്സദാ । വിസ്ഫോടകഭയം ഘോരം ഗൃഹേ തസ്യ ന ജായതേ (൧൦) ശ്രോതവ്യം പഠിതവ്യഞ്ച ശ്രദ്ധാഭക്തിസമന്വിതൈഃ । ഉ പസർഗ്ഗവിനാശായ പരം സ്വസ്ത്യയനം മഹൽ (൧൧) ശീതളേ ത്വം ജഗന്മാതാ ശീതളേ ത്വം ജഗൽപിതാ । ശീതളേ ത്വം ജഗ ദ്ധാത്രീ ശീതളായൈ നമോനമഃ (൧൨) രാസഭോ ഗർദ്ദഭശ്ചൈവ ഖരോ വൈശാഖനന്ദനഃ । ശീതളാവാഹനശ്ചൈവ ദൂർവ്വാകന്ദ

നികൃന്തനഃ (൧൩) ഏതാനി ചരനാമാനി ശീതലാഗ്രേ തു യഃ പ ഠേൽ തസ്യ ഗേഹേ ശിശൂനാഞ്ച ശീതളാരുങ് ന ജായതേ (൧൪) ശീതളാഷ്ടകമേവേദം ന ദേയം യസ്യകസ്യചിൽ । ദാതവ്യഞ്ച സദാ തസ്മൈ ശ്രദ്ധാഭക്തിയുതായ വൈ (൧൫) ഇതി ശ്രീസ്കാന്ദേ പുരാണേ ശീതളാഷ്ടകസ്തോത്രം സംപൂൎണ്ണം.

ഇങ്ങിനെ ഈശ്വരവിഷയമായി പലതും ചെയ്യേണ്ടതുണ്ട്. അതിലൊന്നും ശ്രദ്ധയും ഭക്തിയുമില്ലാതായിത്തീൎന്നു. പണ്ടുകാലങ്ങളിൽ രോഗത്തെക്കുറിച്ച വളരെ ഭയവും അകൽച്ചയുമുണ്ടായിരുന്നു. അതുനിമിത്തം ജനങ്ങൾ രോഗിയെ ദൂരപ്പെടുത്തുവാനിടവരുന്നതിനാൽ വിഷബീജം സംക്രമിക്കുന്നതിന്നു വളരെ എളുപ്പമുണ്ടായിരുന്നില്ല. എന്നാൽ ഇക്കാലത്തു ജനങ്ങൾക്ക് കന്നിനേയും ഭയമില്ല, വൎജ്ജ്യവുമില്ല. അതുനിമിത്തം യാതൊരു വ്യവസ്ഥയുമില്ലാതെ നേരവും നിലയും നോക്കാതെ രോഗിയുടെ അടുത്ത സ്ഥലങ്ങളിൽ സഞ്ചരിച്ചു വരികയും അടുത്തു പെരുമാറുകയും ചെയ്യുന്നതു നിമിത്തം വസൂരി പകരുവാൻ അധികം എളുപ്പമുണ്ടായിത്തീരുന്നു. ഈ രോഗത്തിൽ ചികിത്സയേ ഇല്ലെന്നാണ് അന്ധവിശ്വാസം. അതിനാൽ അറിവുള്ള വൈദ്യൻ പറഞ്ഞാലും വിശ്വസിക്കയൊ ചികിത്സിക്കുകയൊ ചെയ്കയില്ല. പകച്ചവ്യാധികൾക്കെല്ലാംശുചീകരണംഅത്യന്താപേക്ഷിതമാകുന്നു സൎവ്വസമ്മതമാണ്. എങ്കിലും വസൂരിയെ സംബന്ധിച്ചേടത്തോളം അതു വളരെ മോശമായിട്ടാണ് കാണപ്പെടുന്നത്. വിരിച്ച ശീലകളും മററും തിരുമ്പി ഉണക്കുകയോ അലക്കുകയോ പാടില്ലത്രേ. അകങ്ങളും മിററവും അടിച്ചു വാരിത്തളിയും പാടില്ല. എല്ലാംകൂടി രണ്ടുനാലു ദിവസം കഴിയുമ്പോഴാണ് ആസകലം ദുൎഗ്ഗന്ധമയമായിത്തീരുന്നത്. സ്വതേതന്നെ രോഗം അതിവിസ്രമായിട്ടുള്ളതാണ്. അതോടുകൂടെ ഈ വക മാലിന്യവും ചേൎന്നു ആസകലം പരക്കുന്നതിൽ എന്താണ് അത്ഭുതപ്പെടുവാനുള്ളത്. വസൂരി കീറിവെക്കുന്നതു വളരെ നല്ലതാണെന്നുപാശ്ചാത്യപണ്ഡിതന്മാർ തീൎച്ചപ്പെടുത്തുകയും അതോടുകൂടെ പരിഷ്കൃതരാജ്യഭരണമുള്ള നാടുകളിലെല്ലാം ഗോവസൂരിപ്രയോഗം നി

ച്ഛന്ധമാക്കുകയും ചെയ്യുതുടങ്ങീട്ടുണ്ടല്ലൊ. എന്റെ അനുഭവ ത്തിൽ ഇതു വളരെ സാരമായൊരു തത്വം തന്നെയാണെന്നാ കുന്നു. ഇയ്യിടയിൽ എന്റെ വസതിക്കടുത്തു വളരെ ഗൃഹങ്ങ ളിൽ ഈ രോഗം വന്നുബാധിച്ച് അനവധിപേരെ കഷ്ടപ്പെടു ത്തുകയും സംഖ്യാതീതമായ ജനം ഒരു കൊല്ലത്തിന്നിടയിൽ കാ ലഗതിയെ പ്രാപിക്കുകയും ചെയ്തിട്ടുണ്ട്. എന്നാൽ ഇതിൽ വ സൂരി കീറിവെച്ചിട്ടുള്ള ചിലർ പനിച്ചു പുറപ്പെട്ടു എങ്കിലും അതു മിക്കതും പൊട്ടിച്ചുപോകയാണുണ്ടായത്. ദുർല്ലഭം ചിലർക്കു ചലം പന്ത്രണ്ടു ദിവസം മൂപ്പുചെന്നു കുളിപ്പാനിടവന്നിട്ടും ഉണ്ട് ഈ വകക്കാരിൽ ആരും മരിച്ചതായി എനിക്കറിവു കിട്ടീട്ടില്ല. ഈ തത്വം മനസ്സിലാക്കി നാട്ടുകാരെ ഭയങ്കരരോഗത്തിൽനി ന്നു രക്ഷിക്കേണ്ടതിന്നു ശ്രമിച്ചുനോക്കി എങ്കിലും ഈ രാജ്യത്തെ വാക്സിനേട്ടർമാരെ നോക്കിക്കാണ്മാൻ മടികിട്ടുന്നതുകൊണ്ടും ജ നങ്ങൾക്ക് ഇക്കാൎയ്യത്തിൽ ശ്രദ്ധയും വിശ്വാസവും തീരെ ഇല്ലാ ത്തതാലും ആ പ്രയത്നം നിഷ്ഫലമായിത്തന്നെ കലാശിച്ചു. ഇനി യും ഞാനുപദേശിക്കുന്നത്, ഈശ്വരവിഷയമായ ഭജനസേവാദി കളും ആൎയ്യവൈദ്യപ്രകാരമുള്ള ചികിത്സകളും ശോധനപ്രയോ ഗം ശുചീകരണം മുതലായ മുൻകരുതലുകളും ചെയ്തുകൊണ്ടിരു ന്നാൽ നോം ഇത്രയും വലയേണ്ടിവരികയില്ലെന്നു തന്നെയാണ്. ഈ വ്യാഖ്യാനമെഴുതുന്നതു വസൂരിയുടെ ആക്രമണം അധികമുള്ള കാലത്തായതുകൊണ്ടു കഴിയുന്നതും ഗ്രന്ഥങ്ങൾ പരിശോധിച്ചും മനസ്സിരുത്തിയും എഴുതിയ വ്യാഖ്യാനത്തിന്റെ വിസ്തരത്തെ ക്ഷമിക്കുമെന്നു വിശ്വസിക്കുന്നു.

൧൦ മസൂരികാഗ്രരൂപാസ്താഃ ക്ഷുദ്രാഃ കാശ്ചിന്മസൂരികാഃ । സികതാഭാ മസൂരാഭാ ബഹുരൂപാ ഭവന്തി താഃ. (ഫ) ആരംഭ ഏവ ജലപൂൎണ്ണതയാ ഭവന്തി താശ്ച ത്രികസ്യ പരിതഃ പ്രഥമം തഥാശ്ച । സൎവ്വാംഗഗാത്രീദിനമേവപരന്തുമൂഷ്മാം സംരഭവാസ രമതഃ പ്രശമം വ്രജന്തി. (മെ) മിത്ഥ്യാഹാരവിഹാരൈരസ്യാം ജന യന്തി ഭൃശോൽബണാൻ । പൂയരക്താതിസാരാദീംസ്തതഃ കശ്ചി ദ്വിമുച്യതേ (നെ.) ഉപാചരേത്തതസ്താസു പൂൎവ്വോക്തൈൎവ്വിധി ഭിൎഭിഷക് । യന്ത്രണാം മാസപൎയ്യന്തം വിദധീത യഥാവിധി.

ക്ഷുദ്രമസൂരികൾ എന്നൊരുതരം രോഗങ്ങളുണ്ട്. മണൽ, ചപ്പട്ട, രാമക്കൻ, നീർപൊളകൻ മുതലായവ ഇതിൽ ഉൾപ്പെട്ടതാകുന്നു. ഇവയ്ക്കു വസൂരിക്കു പറഞ്ഞ പൂർവ്വരൂപങ്ങൾതന്നെ മിക്കതും കാണാം. അവയിൽ ചിലതു മണൽപോലെ തരിതരിയായി പുറപ്പെടും. മററു ചിലതു വസൂരിമണികളെപ്പോലെതന്നെ ഇരിക്കും. ഇങ്ങിനെ ക്ഷുദ്രമസൂരിക പലതരത്തിലുമുണ്ട്. എന്നാൽ വസൂരിമണിപോലെ പൊന്തുന്നത് ആദ്യം തണ്ടെല്ലിന്നടുത്ത പ്രദേശങ്ങളിലാണാരംഭിക്കുക. ആരംഭത്തിൽതന്നെ വെള്ളം നിറഞ്ഞുകാണും. ഇതാണ് വസൂരിയേയും നീർപൊളകനേയും തിരിച്ചറിവാനുള്ള വ്യാവർത്തകലക്ഷണം. പിന്നെ മേലാസകലം വ്യാപിക്കുമെങ്കിലും ഇതിൻെറ കയററം പ്രായേണ മൂന്നുദിവസത്തേക്കു മാത്രമായിരിക്കും. പിന്നെ ക്രമത്തിൽ അല്പം ശമിച്ചുതുടങ്ങും. ക്ഷുദ്രമസൂരികൾ നിസ്സാരങ്ങളാണെന്നുവെച്ച് അതുള്ള സമയത്ത് തോന്നിയമാതിരി ആഹാരവിഹാരാദികൾ ചെയ്തു എന്നുവരികിൽ പിന്നീട് അത് അത്യന്തകഷ്ടങ്ങളായ അർശസ്സ് മുതലായ രോഗങ്ങളെ ഉണ്ടാക്കിത്തീർക്കും. അങ്ങിനെ വന്നു സംഭവിച്ചാൽ അതിൽനിന്നു ദുർല്ലഭം ചിലർമാത്രമേ നിവൃത്തിക്കയുള്ളു. അതുഹേതുവായിട്ടു ക്ഷുദ്രമസൂരികയെ വസൂരിക്കു പറഞ്ഞവിധികളെക്കൊണ്ടുതന്നെ വേണ്ടവിധം ഉപചരിച്ചുകൊള്ളേണ്ടതാകുന്നു. ദീനം മാറിയാലും കുറെമാസകാലം പത്ഥ്യത്തിൽതന്നെ ഇരുന്നുകൊൾകയും വേണം.

൭. അമൃതാരജനീനിംബയാഷരോഗപ്ലതോയദൈഃ । പത്ഥ്യാധാത്രീവൃഷൈഃ ക്വാഥശ്ശീതപിത്തനിബർഹണഃ.

ചിററമൃത് വരട്ടുമഞ്ഞൾ വേപ്പിൻതൊലി കൊടുത്തൂവ്വവേർ കൊന്നത്തൊലി മുത്തങ്ങ കടുക്ക നെല്ലിക്ക ആടലോടകവേർ ഇവകൊണ്ടുള്ള കഷായം ശീതപിത്തത്തെ ശമിപ്പിക്കും.

൮. ക്ഷീരിദ്രുമാങ്കുരോശീരഗുളൂചീയഷ്ടിചന്ദനൈഃ । ഗോപീനിശാഘനൈർല്ലേപം ക്ഷീരപിഷ്ടൈഃ പ്രകല്പയേൽ.

നാല്പാമരമൊട്ട് രാമച്ചം ചിററമൃത് എരട്ടിമധുരം ചന്ദനം നന്നാറിക്കിഴങ്ങ് മഞ്ഞൾ മുത്തങ്ങ ഇവ പാലിലരച്ചു മേൽതേക്കുക. ശീതപിത്തോപദ്രവം ശമിക്കും.

൬൭. വിസ്ഫോടാ നാമ സർവ്വാംഗേ ജായന്തേ പിത്തകോപതഃ । വ്രണീഭവന്തി തേ പശ്ചാദ്ദൂഷാദാഹജ്വരാന്വിതാഃ.

പിത്തകോപംനിമിത്തം ശരീരമാസകലം പൊളകനുണ്ടായി പിന്നിട്ട് അവ പൊട്ടി വട്ടപ്പുണ്ണുകളായിത്തീരുന്നു. ചുട്ടനീറൽ പനി മുതലായ ഉപദ്രവങ്ങളും കാണാം.

൬൮. നിംബാമൃതാബ്ദധാന്യാകയഷ്ഠ്യാഹ്വനിംബപപ്പടൈഃ । വാശാവരാപടോലൈശ്ച കഷായഃ സ്ഫോടമപോഹതി.

വേപ്പിൻതൊലി ചിററമൃത് മുത്തങ്ങ കൊത്തമ്പാലരി കൊട്ടത്തൂവ്വേർ കിരിയാത്ത പർപ്പടകം ആടലോടകവേർ ത്രിഫല പടോലം പള്ളി ഇവകൊണ്ടുള്ള കഷായം വിസ്ഫോടത്തെ ശമിപ്പിക്കും. വിസർപ്പത്തിന്നുവേണ്ടി പറഞ്ഞ ചികിത്സകളെല്ലാം ഇതിന്നും കൊള്ളാം. തിക്തകം നെയ്യ് സേവിക്കുന്നതു വിശേഷം.

൬൯. ശാരിബാ ചന്ദനം ലോധ്രമുശീരം പത്മകേസരം । മധുകം ക്ഷീരിശുംഗഞ്ച കന്ദാന്യൌദകജാനി ച (൬൯) ക്ഷീരേണ പിഷ്ടാ സംലൃതം പ്രദിഹ്യാൽ സ്ഫോടശാന്തയേ । തൈവരഞ്ച പചേത്തൈലമേഭിർല്ലേപായ ഭേഷജൈഃ.

നന്നാറിക്കിഴങ്ങ് ചന്ദനം പാച്ചോററിത്തൊലി രാമച്ചം താമരയല്ലി എരട്ടിമധുരം നാല്പാമരമൊട്ട് ആമ്പൽക്കിഴങ്ങ് നൈതൽക്കിഴങ്ങ് ചെങ്ങഴിനീക്കിഴങ്ങ് താമരക്കിഴങ്ങ് ഇവ പാലിലരച്ചു മേൽതേക്കുക. ഈവക മരുന്നുകളെക്കൊണ്ടുതന്നെ മരവട്ടിയെണ്ണ കാച്ചി മേൽതേക്കുക. വിസ്ഫോടം ശമിക്കും.

൭൦. പരിപക്വം വിഭിന്നം തു ഭസ്മനാ പരിചൂർണ്ണയേൽ । ശയ്യായാഞ്ചൈവ വികിരേദ്ദശുഷ്കം ചാരണ്യഗോമയം.

പൊളകൻ പാകംവന്നാൽ അതു പൊട്ടിച്ച് അതിൽ ഭസ്മം പുരട്ടുക. കാട്ടുപൈക്കളുടെ ചാണകം ചുട്ട ഭസ്മം കിടക്കുന്ന കിടക്കയിൽ വിതറുന്നതും നന്ന്.

൭൧. അരുഷ്കരപ്രഭൃതയസ്സന്ത്യനന്താ വിഷദ്രുമാഃ । തേഷാം സമ്പർക്കതോ ദാഹകണ്ഡുശോഫജ്വരാദയഃ (൭൨) ഭവന്തി തേഷു ഹിതം വിഷഘ്നം സർവ്വമൌഷധം । വിശേഷതോരുഷ്കരജേ വ്രീതദല ഭസ്മനാ (൭൩) ലേപസ്തസ്യ തഥാ തക്രപിഷ്ടയാ വ

ഹിതഃ പരം। നമോസ്തു തേ ഭൂതനാഥവിദിതകസമാശ്രയ (വൃക്ഷ) നാന്യം ത്വദ്ഭയം പശ്യേ രക്ഷ മാം ശരണാഗതം । ഇതി മന്ത്രം ജപൻനിത്യം ഗന്ധപുഷ്പാക്ഷതാദിഭിഃ (വൃക്ഷ) കലിദ്രുമം പൂജയിത്വാ ബാഢമാലിംഗ്യ ചോരസാ । മുച്യതേരുഷ്കരമഹീരുഹജാൽ സങ്കടാന്നരഃ.

ചേർമരം മുതലായി അനേകം വിഷവൃക്ഷങ്ങളുണ്ട്. അവയുടെ സമ്പക്കംനിമിത്തം ചുട്ടനീറൽ ചൊറി ശോഫം പനി മുതലായ അനേകം ഉപദ്രവങ്ങളുണ്ടായിത്തീരുന്നു. ഇവിടെ വിഷത്തിന്നുള്ള ചികിത്സയാണ് ചെയ്യേണ്ടത്. വിശേഷിച്ചും ചേരിൻപകയ്ക്ക് താന്നിയുടെ ഇല ചുട്ട ഭസ്മം മേൽ പൂശുകയും താന്നിത്തൊലി മോരിൽ അരച്ചു തേക്കുകയും ചെയ്യുന്നതു നല്ലതാണ്. താന്നിക്കു ഭൂതാവാസം എന്നൊരു പേരുണ്ട. അതിന്മേൽ അധിവസിക്കുന്ന ഭൂതം ചേരിൻപക മാററുവാൻ പ്രത്യേകശക്തിയുള്ളതാണ്. അതിനാൽ ഈ ഉപദ്രവമുള്ളവൻ കാലത്തെഴുനീററ ശുദ്ധിവരുത്തി നിത്യകർമ്മാനുഷ്ഠാനംചെയ്തു താന്നിമരത്തിൻെറ കടയ്ക്കൽചെന്ന് —'നമോസ്തുതേ.........'ഇത്യാദിയായമന്ത്രം ചൊല്ലി ജലഗന്ധപുഷ്പാക്ഷതാദികളെക്കൊണ്ട് ആ ഭൂതത്തെഉദ്ദേശിച്ചുതാനിമരത്തെപൂജിച്ചുനമസ്കരിച്ച് മരത്തെ ആലിംഗനംചെയ്യുപോരിക. എന്നാൽ അല്പദിവസംകൊണ്ടു ചേരിൻപക മാറി സുഖപ്പെടും. ഇവിടെ കുളി കേവലം വർജ്ജ്യമാണ്. മെയ്യക്കു രക്കുന്നതും ഗുണമല്ല. ഈ രോഗത്തിൻെറ ആരംഭത്തിൽ കണ്ടാൽ വസൂരിയാണെന്നു തോന്നിപ്പോകും. ഉപദ്രവങ്ങൾക്കും അന്യോന്യസാദൃശ്യമുണ്ട്. അതാണ് ചേരിൻപകയെഇൗ പടലത്തിൽ ചേർത്തത്. 'ഏകാ വിഷദ്രുപുഷ്പാണാം ഗന്ധൈരാഗന്തുരീരിതാ' എന്നു പറഞ്ഞതും ഈവക രോഗങ്ങളെക്കുറിച്ചുതന്നെ ആയിരിക്കണം.

ഇതി വൈദ്യമനോരമായാം

ഏകാദശഃ പടലഃ.

———

## അഥ ദ്വാദശഃ പടലഃ.

### കുഷ്ഠശ്വിത്രക്രിമിരോഗാധികാരഃ.

൧. പ്രഥമം കൃതസംശുദ്ധേർമ്മുക്തരക്തസ്യ കുഷ്ഠിനഃ । അന്തർബ്ബഹിസ്സംപ്രയുക്തം ഭൈഷജ്യം സഫലം ഭവേൽ.

കുഷ്ഠരോഗമുള്ളവന്ന് ഒന്നാമതായി വമനവിരേചനാദികളെക്കൊണ്ടു ശുദ്ധിവരുത്തുകയും പിന്നീടു രക്തമോക്ഷണം ചെയ്കയും വേണം. ഇതു രണ്ടും യഥാവിധി ചെയ്തതിന്റെ ശേഷം അകത്തും പുറത്തും (പാനലേപനാദിരൂപമായി) പ്രയോഗിക്കപ്പെടുന്ന ഔഷധം മാത്രമേ സഫലമായി വരികയുള്ളൂ.

൨. ശുദ്ധേന രാജദ്രുമശോധിതേന ലിഹൻ സുസൂക്ഷ്മാണി രജാംസി കുഷ്ഠീ । രാജദ്രുമത്വങ് മുസലീന്ദുലേഖാപഥ്യാനിശാനാമപരേന്ദുതുല്യഃ.

കുഷ്ഠരോഗംനിമിത്തം കൃഷ്ണപക്ഷചന്ദ്രനെപ്പോലെ നിത്യംനിത്യം ക്ഷയിച്ചുകൊണ്ടിരിക്കുന്നവൻ കൊന്നവേരിന്മേൽതൊലി കഷായത്തിൽ ശക്കര കലക്കി കുറുക്കി ലേഹപാകമാകുമ്പോൾ, കൊന്നവേരിന്മേൽതൊലി നിലപ്പനക്കിഴങ്ങ് ഇവ രണ്ടും അരച്ചുണക്കിയത് കാർപോകിലരി കടുക്ക ഇവ പൊടിച്ചു പൊടിയിട്ടിളക്കി വാങ്ങി സൂക്ഷിക്കുക. ഈ ലേഹം ശീലിച്ചുകൊണ്ടാൽ വെളുത്തപക്ഷത്തിലെ ചന്ദ്രനെപ്പോലെ പുഷ്ടിവെച്ചു സുഭഗശരീരനായിത്തീരും.

൩. നീലീമരീച്യോഃ സ്വരസസ്യ കംസേ പലാഷ്ടഭല്ലാതകകല്ക്കസിദ്ധം । പ്രസ്ഥം ജയേത്തൈലമുദഗ്രകുഷ്ഠം വിപാദികാമപ്യതിതോദഭേദാം.

അമരിയില കുരുമുളകില ഇവ ഇടിച്ചുപിഴിഞ്ഞരിച്ച നീരിടങ്ങഴി ൧ അതിൽ എട്ടുപലം ചേക്കുരു കല്ക്കമായി ഒരിടങ്ങഴി എണ്ണ കാച്ചി സേവിക്കുകയും മേൽതേക്കുകയും ചെയ്ക. എല്ലാതരം കുഷ്ഠവും; കുത്തുനോവും പിളർന്നുനോവുമുള്ള കാൽവിള്ളലും ശമിക്കും.

൪. നീലീമൂലത്വഗസിതസുമനോത്സപ്പിണീമൂലവല്കം ഭാനക്ഷീരോഷണലശുനനിശാസിന്ധുദാർവ്വീവിചൂർണ്ണൈഃ । ഏതൈസ്സ

ച്ഛൈർദ്ധിഗുണിതതിലൈഃ ക്ഷിപ്രമാർദ്രപ്രയോഗം ലേപാൽ കു ഷ്ഠം പ്രബലമപി വാ സപ്തരാത്രൈന്നിഹന്യാൽ.

അമരിവേരിന്മേൽതൊലി കരത്തപൂവുള്ള ഉന്മത്ത് നാഗ തളിവേരിന്മേൽ തൊലി എരുക്കിൻപാൽ കുരുമുളക് വെള്ളു ള്ളി മഞ്ഞൾ ഇന്തുപ്പ് മരമഞ്ഞത്തൊലി ഇവ എല്ലാംകൂടിയതി ലിരട്ടി എള്ള്. എല്ലാംകൂടി അരച്ച മേൽതേച്ച തലോട്ടുക. ഏഴ ദിവസംകൊണ്ടു കുഷ്ഠം ശമിക്കും.

൫. തിലഭല്ലാതകപഥ്യാചൂർണ്ണഗുളമിശ്രിതം ജയേൽ കു ഷ്ഠം ചൂർണ്ണം ശശിലേഖായാഃ സകൃഷ്ണതിലാബ്ദമുപയുക്തം.

എള്ള് ചേക്കുരു കടുക്കപ്പൊടി ശർക്കര കാർകോകിലരിപ്പൊ ടി കാരെള്ള് ഇതെല്ലാംകൂടി ലേഹമാക്കി ഉപയോഗിക്കുക. കുഷ്ഠം ശമിക്കും.

൬. സ്നുഹിജാതിപൂതികകേശമന്യാകദിനേശപല്ലവൈജ്ജ യതി। ഉദ്വർത്തനമഷ്ടാദശ കുഷ്ഠാൻ ഗോമൂത്രസമ്പിഷ്ടൈഃ.

കള്ളിയില പിച്ചകത്തില ആവിമരത്തൊലി കൊന്നക്കുമ്പ് എരിക്കിൻതുമ്പ് ഇവ ഗോമൂത്രത്തിലരച്ച മേൽതേച്ച തിരുമ്മുക. പതിനെട്ടുവിധം കുഷ്ഠവും ശമിക്കും.

൭. ജലശൈവാലമാംസ്യാ കണ്ഡൂക്ലേദാനപിതേ തന്വൈ। പ രിപേഷ്യ ജലം സിഞ്ചേത്തത്തസ്യ പരമൌഷധം.

കുഷ്ഠംനിമിത്തം മേൽ ചൊറിയും ചീച്ചലുമുണ്ടെങ്കിൽ കൊ ത്തച്ചുണ്ടി ഇടിച്ചുപിഴഞ്ഞ നീരുകൊണ്ടു മേൽ ധാരയിടുക. ഇതു പരമൌഷധമാകുന്നു.

൮. നീലീമൂലത്വക്തിലകമരിചൈഃ സ്സൈന്ധവൈകഗന്ധികൈ ർല്ലേപഃ। ഗോമൂത്രേണ സുപിഷ്ടൈഃ കണ്ഡൂയുക്തം ജയേൽകുഷ്ഠം.

അമരിവേരിന്മേൽതൊലി മൂന്നുഭാഗം. മയിലെള്ള് രണ്ടുഭാ ഗം. കുരുമുളക് ഒരുഭാഗം. ഇവ എല്ലാംകൂടി ഗോമൂത്രത്തിലരച്ച മേൽ തേക്കുക. ചൊറിച്ചിലുള്ള കുഷ്ഠം മാറും.

൯. സപ്തച്ഛദാം സമരിചാം തിലതൈലഭൃഷ്ടാം യോ ലേ പയേന്നുനിദിനം ജലമസ്പൃശൻ സഃ। കണ്ഡൂതികുഷ്ഠകിടിഭാൻ ചിര രൂഢമൂലാൻ ജിത്വാ സുഖീ ഭവതി കാമസമാനകാന്തിഃ.

പാമ്പഴിച്ച വളയും കുരുമുളകുംകൂടെ എള്ളെണ്ണയിൽ വറുത്ത

വറകുഴമ്പാക്കി ഏഴുദിവസം മേൽതേക്കുക. അന്നു വെള്ളം തൊട്ടുപോകരുത്. വളരെക്കാലമായാരംഭിച്ച്ച മുരട്ടറച്ചതും ചൊറിമുതലായ ഉപദ്രവങ്ങളോട്ടുകൂടിയതുമായ കുഷ്ഠം ശമിക്കും.

൧൦. കൃഷ്ണാരിമേദമൂലാസപത്ഥ്യാരഗ്വധമേഹഹാ ഐരാവതവരാവ്യോഷൈസ്സിദ്ധം കുഷ്ഠഹൃദ് വസാ.

പീനാറി മൂലാസം കടുക്ക കൊന്നവേരിന്മേൽതൊലി മഞ്ഞൾ ചെറനാരങ്ങനീർ ത്രിഫല ചുക്കു മുളകു തിപ്പലി ഇവകൊണ്ടു കാച്ചിയ വസ കുഷ്ഠഹരമാകുന്നു.

൧൧. വാതസ്യ മൂലീസപരസേ വിപാകപം ധൂമാലകമ്പില്ലരജാനിശാഭിഃ । സുഗന്ധകാശപല്ലശിലാകരഞ്ജൈർമ്മധൂകതൈലം വിനിഹന്തി കുഷ്ഠം.

വാതംകൊല്ലിയില ഇടിച്ചുപിഴിഞ്ഞ നീരിൽ നാന്മുകപ്പുല്ല് അരിതാലം കമ്പിപ്പാലവേരിന്മേൽതൊലി ചേക്കുരു മഞ്ഞൾ നെല്ലിക്കാഗന്ധകം കണവീരം കന്മതം ഉങ്ങിൻതൊലി ഇവ കല്ക്കമായി ഇരിപ്പെണ്ണ കാച്ചി ശീലിച്ചാൽ കുഷ്ഠം ശമിക്കും.

൧൨. ദിനേശവല്ലീരജനീദ്വിതാശവ്യാഘാതക ക്ഷീരമഹീരുഹാണാം । കപാഥേന കല്ക്കേന പചേത തൈലം തദ്ദോഷശാന്ത്യൈ വരവർണ്ണകാരി.

വേമ്പാടത്തൊലി വരട്ടുമഞ്ഞൾ എരുക്കിൻവേർ കൊന്നത്തൊലി നാല്പാമരത്തൊലി ഇവ കഷായവും ഇവ തന്നെ കല്ക്കവുമായി കാച്ചിയ എണ്ണ തദ്ദോഷത്തെ ശമിപ്പിക്കുകയും ശരീരത്തിന്നു നല്ല നിറമുണ്ടാക്കുകയും ചെയ്യും.

൧൩. പഞ്ചവല്കനിശാഗോപീകഷായേ തിലജം പചേൽ । ലംഭോദകന്ദമധുകതപക്സേവ്യാമയചന്ദനൈഃ (൧൪) രക്തപിത്തോത്തരേ കുഷ്ഠേ വിസർപ്പേ ക്ലേദവത്യപി । പഞ്ചവല്കാദികം തൈലമേതൽ സിദ്ധികരം സ്മൃതം.

നാല്പാമരത്തൊലി കല്ലാലിൻതൊലി വരട്ടുമഞ്ഞൾ നന്നാറിക്കിഴങ്ങ് ഇവ കഷായത്തിൽ കദളിവാഴക്കിഴങ്ങ് എരട്ടിമധുരം ഏലച്ചങ്ങത്തൊലി രാമച്ചം ചന്ദനം ഇവ കല്ക്കമായി കാച്ചിയ എണ്ണ രക്തവും പിത്തവും അധികമായ കുഷ്ഠത്തിന്നും ചീഞ്ഞൊലിക്കുന്ന വിസർപ്പത്തിന്നും നന്ന്. ഇതാണ് പഞ്ചവല്കാദിതൈലം.

൧൫. ഗൃഹധൂമവരാദാർവ്വീവാകുചീതിലതോയദൈഃ । പ്രപു ന്നാടാക്കദ്രുശ്ധാഗ്നിദന്തീജന്തുഘ്നസൈന്ധവൈഃ (൧൬) കുഷ്ഠശ മ്യാകസിദ്ധാർത്ഥനിശാസുരസപല്ലവൈഃ । ഗോമൂത്രപിഷ്ടൈർല്ലേ പോയം സുപ്തികണ്ഡൂതിനാശനഃ.

അട്ടക്കരി ത്രിഫല മരമഞ്ഞത്തൊലി കാർപോകിലരി എ ള്ള് മുത്തങ്ങ തകരക്കുരു എരിക്കിൻപാൽ കൊടുവേലിക്കിഴങ്ങ് നാഗദന്തിവേർ വിഴാലരി ഇന്തുപ്പു കൊട്ടം കൊന്നവേരിന്മേൽ തൊലി കടുക് മഞ്ഞൾ തുളസിത്തുമ്പ് ഇവ ഗോമൂത്രത്തിലരച്ചു തേച്ചാൽ കുഷ്ഠരോഗിയുടെ തരിപ്പും ചൊറിച്ചലും ശമിക്കും.

൧൭. ജംബീരനീരനിക്ഷിപ്തം തീക്ഷ്ണാംശുകിരണദ്രുതം । വ രാടകം പ്രദിഹ്യാദ്യസ്യ സിദ്ധ്മാദയഃ കുതഃ.

കവിടി ചെറുനാരങ്ങനീരിലിട്ടു വെയിലത്തുവെക്കുക. അ തു നുറായി അലിഞ്ഞുപോരും. അതെടുത്തു പുരട്ടിയാൽ ചുണങ്ങു കുഷ്ഠം മുതലായതു ശമിക്കും.

൧൮. ധുർദ്ധൂരപത്രനിര്യ്യാസേ നവനീതം സഗന്ധകം । മർദ്ദ യിത്വാ പ്രദിഹ്യാദ്യസ്യ കണ്ഡൂർവ്വിനശ്യതി.

ഉന്മത്തില പിഴിഞ്ഞനീരിൽ വെണ്ണനെയ്യും ഗന്ധകപ്പൊ ടിയുംകൂടെ ഇട്ട് ഉരസി നീർവററിച്ചു മേൽതേക്കുക. ചൊറിമാറും.

൧൯. ശംഖാഖ്യാ സ്ഫടികക്ഷാരഃ കേരതൈലേ സുഭജ്ജിതഃ ലേപാദ് വ്രണഹരസ്തദ്വൽ തൈലം ഗുൽഗുലുപൂർവ്വകം.

ശംഖപടിക്കാരം പൊടിച്ചു വെളിച്ചെണ്ണയിലിട്ടു നല്ലവ ണ്ണം മൂപ്പിച്ചു പുരട്ടുക. എല്ലാത്തരം വ്രണവും ശമിക്കും. ഗുൽഗു ലുാദിതൈലവും വളരെ നല്ലതാകുന്നു. അതു മൂലത്തിൽ കാണാ ത്തതുകൊണ്ടു ഗ്രന്ഥാന്തരത്തിൽനിന്നെടുത്തുതാഴെവിവരിക്കുന്നു.

"ഗുൽഗുലുമരിചവിളംഗൈസ്സൈഷപകാസീസസർജ്ജരസമു സ്തൈഃ । ശ്രീവേഷ്ടതാലഗന്ധൈർമ്മനശ്ശിലാകുഷ്ഠകമ്പില്ലൈഃ । ഉ ഭയേഹരിദ്രാസഹിതൈശ്ചാക്രികതൈലേന മിശ്രിതൈരേഭിഃ । ദി നകരകരാഭിതപ്തൈർല്ലേപ്തം കുഷ്ഠഞ്ച നഷ്ടഞ്ച"=ഗുൽഗുലു കുരു മുളക് വിഴാലരി കടുക് കാരിയ്യം ചെഞ്ചല്യം മുത്തങ്ങ തിരുവട്ടപ്പ ശ അരിതാരം ഗന്ധകം മനോല കൊട്ടം കമ്പിപ്പാലവേരിന്മേൽ

ങ്ങൾ കൊഴിഞ്ഞുവീണ മാംസം ചീഞ്ഞതിന്ന കുഷ്ഠമായാലും അ തു ശമിച്ച് വീണ്ടും ഇവൻ യുവാവായിത്തീരും.

൨൩. ബാണദലസ്യ സ്വരസം ലികുചസ്വരസഞ്ച തൈലഞ്ച । സമ്മിശ്രിതം പ്രലേപയേദ്ധന്യാൽ കുഷ്ഠാനി ദുഷ്ടാനി.

കൊഴിഞ്ഞിലിൻെറ ഇല ഇടിച്ചുപിഴിഞ്ഞനീർ, അയനിച്ചക്കപ്പഴം (അല്ലെങ്കിൽ പുളിയഞ്ചീര) പിഴിഞ്ഞനീർ എണ്ണ ഇവ കൂട്ടിച്ചേൎത്തു പുരട്ടുക. ദുഷിച്ച കുഷ്ഠം ശമിക്കും.

൨൪. ദശനഫലമവന്തിസോമകേ കിഞ്ചിദുൽകചഥിതശോധിതേ ശൃതം । തീക്ഷ്ണകല്ക്കസഹിതം വിനാശയേത്തൈലമഭ്കകപാലജാൻ ഗദാൻ.

വെപ്പുകാടി തിളപ്പിച്ചരിച്ച് അതിൽ ചെറുനാരങ്ങനീരും ചേൎത്തു തുമ്പൂണലരി കല്ക്കമായി കാച്ചിയ എണ്ണ കുട്ടികളുടെ തലയോട്ടിലുണ്ടാകുന്ന ചെലന്നി ചൊറി ചിരങ്ങ മുതലായവയെ ശമിപ്പിക്കും.

൨൫. ഭാസ്കരകാണ്ഡക്ഷാരം സ്വരസേനേക്ഷ്വാകുജേന സംലിപ്തം । ഹന്യാൽ കപാലകുഷ്ഠം ക്രൌഞ്ചാദ്രിം താരകാരിരിവ.

എരിക്കിൻതണ്ടുചുട്ട ഭസ്മം പേച്ചുരനീരിൽ ചാലിച്ചു പുരട്ടിയാൽ കപാലകുഷ്ഠം ശമിക്കും.

൨൬. മൂലത്വക്പത്രപുഷ്പാണാം കാൎപ്പാസസ്യ രസേ ശൃതം । തൈലം കപാലജാൻ കുഷ്ഠാൻ ജയത്യക്രാമ്ലസാധിതം.

പരുത്തിയുടെ വേർ തൊലി ഇല പൂവ് ഇവകൊണ്ടുള്ള കഷായത്തിൽ മോരും വെപ്പുകാടിയും ചേൎത്തു കാച്ചിയ എണ്ണ കപാലകുഷ്ഠഹരമാകുന്നു.

൨൭. അൎക്കപത്രരസഗാഢമിശ്രിതാന്നാളികേരപയസോക്സൃതപ്പാൽ । തൈലമുത്ഥിതമപോഹതി കുഷ്ഠം രാക്ഷസാനിവ മുരാരിമാൎഗ്ഗണഃ.

എരുക്കില പിഴിഞ്ഞനീരും തേങ്ങാപ്പാലും കൂട്ടി വെളുമ്പി വെയിലത്തുവെച്ചു നീർവററിച്ചെടുത്ത വെളിച്ചെണ്ണപുരട്ടിയാൽ കുഷ്ഠവ്രണം ശമിക്കും.

൨൮. വായസജംഘാമൂലം വാകുചിനാ നഗ്നജിദ്ദലം നക്തം

ധാന്യാമ്ലേന സുപിഷ്ടം ത്രിദിനാദ്ദദ്രുഘ്നേന കുഷ്ഠഘ്നം.

കാക്കത്തൊണ്ടിവേര് കാർകോകിലരി പൊന്നാന്തകരത്തളിര് പച്ചമഞ്ഞൾ ഇവ സമം പുളിച്ച വെപ്പുകാടിയിലരച്ചു പുരട്ടിയാൽ മൂന്നുദിവസംകൊണ്ടു കുഷ്ഠം ശമിക്കും.

൧൯. ഗൌഢീമേരണ്ഡപത്രസ്ഥാം ധാന്യസ്വിന്നാം പ്രപീഡയേൽ । തദ്രസസ്സൈലസംയുക്തോ ലേപാൽ കാപാലകുഷ്ഠഹാ.

ഗൌഡമദ്യത്തിന്റെ ഊറൽ ആവണക്കിലയിൽ പൊതിഞ്ഞു നെല്ലുവെക്കുന്നതിൽ പൂത്തി വാട്ടിപ്പിഴിഞ്ഞ നീരും എണ്ണയും കൂട്ടി ഉരസി പുരട്ടുക. കപാലകുഷ്ഠം ശമിക്കും.

൨൦. രക്തകരവീരമുകുളാന്യാദായ ശതം ശതേന മരിചേന । പിഷ്ട്വാ ശൃതം തിലോത്ഥം കുഡുബം പാമാം ജയേല്ലേപാൽ.

ചുവന്ന അലരിയുടെ മൊട്ട് ൧൦൦. കുരുമുളക് എണ്ണം ൧൦൦. രണ്ടുംകൂട്ടി അരച്ചു കല്ക്കമായി നാഴി എള്ളെണ്ണ കാച്ചിതേക്കുക. ചിരങ്ങുമാറും.

൨൧. ബഹുശോക്കദുഗ്ദ്ധഭാവിതഗോജിഹ്വാമൂലകല്ക്കിതം തൈലം । ഭാസ്കരതപ്തം ഹന്യാൽ പാമാഹ്വാം പാപസംഭൂതാം.

കൊഴപ്പവേർ എരുക്കിൻപാലിൽ പലപ്രാവശ്യം ഭാവനം ചെയ്ത് ആ വേർ എണ്ണയിൽ അരച്ചുകലക്കി വെയിലത്തുവെച്ചു പാകം വരുത്തി ആ എണ്ണ തേക്കുക. പാപംകൊണ്ടുണ്ടായ ചിരങ്ങുകൂടെ ശമിക്കും.

൨൨. നിംബച്ഛദസ്വരസസാധിതമക്കദുഗ്ദ്ധരക്താശ്വമാരമുകുളോഷണകല്ക്കസിദ്ധം । തൈലം നിഹന്തി സഹസൈവ സമസ്തപാമാം ഹാരാഗപ്രിയസ്വരസസാധിതമേവമേവ.

വേപ്പിൻതൊലികഷായത്തിൽ എരിക്കിൻപാൽ ചേരത്ത് ചുവന്ന അലരിയുടെ മൊട്ടും കുരുമുളകും കല്ക്കമായി കാച്ചിയ എണ്ണ തേച്ചാൽ സകലവിധചിരങ്ങും മാറും. ഇവിടെ വേപ്പിൻ തൊലികഷായത്തിന്റെ സ്ഥാനത്ത് കള്ളിയില വാട്ടിപ്പിഴിഞ്ഞ നീരായാലും ഫലഭേദമില്ല.

൨൩. ഭഗവൻ ഭാസ്കരക്ഷീര പാമാഹമഭിവാദയേ । യത്ര ദേശേ ഭവാൻ പ്രാപ്തസ്തം ദേശം ന വ്രജാമ്യഹം (൨൪)ഇതിമന്ത്രംജ

പന്നക്ക്ഷീരം സംഗൃഹ്യ യത്നതഃ । യോജയേദ്യോഗവിദ്യോഗേ സിദ്ധിസ്സുഭപ്രദവത്തിന്.

മേൽ എഴുതിയ മന്ത്രം ജപിച്ചുകൊണ്ടു എരുക്കിൻപാലെടുത്തു യോഗങ്ങളിൽ ചേൎക്കുക. ഇതു കൈകണ്ട വിദ്യയാണ്.

൩൫. അഭിനവഗോഘൃതേന മരിചസ്യ രജഃ പിബതാം ഹുതവഹദേശകാലബലദോഷസാത്മ്യമവതാം । ജ്വലനകരാംഗുലിവിവരകൂൎപ്പരജാനുഭവാഃ കരരുഹബാന്ധവാഃ സപദി യാന്തി രുജഃ ശമനം.

അഗ്നിബലം ദേശം കാലം ശരീരബലം ദോഷകോപം സാത്മ്യം ഇവയെ നല്ലവണ്ണം ആലോചിച്ചറിഞ്ഞ് അവയ്ക്കൊന്നും വിരോധംകൂടാത്തവിധത്തിൽ അന്നന്നു പശുവിൻവെണ്ണ ഉരുക്കി ആ നെയ്യിൽ കുരുമുളകുപൊടി ചേൎത്തു സേവിക്കുക. ജ്വലനപ്രദേശം (കക്ഷചിരങ്ങ്) കൈവിരൽമദ്ധ്യം കൈമുട്ട് കാലിന്റെ മുട്ടു മുതലായ സന്ധികളെ ആശ്രയിച്ചുണ്ടാകുന്ന ചൊറിയും ചിരങ്ങും ക്ഷണത്തിൽ ശമിക്കും.

൩൬. ത്രുംഗദ്രുമസ്യ പരിപക്വഫലം വിതോയം കൃത്വാന ലാക്ഷപയസോർദ്ധ്രപിചിചും വിധായ । ശിക്യേധിചുല്ലി നിഹിതം തത ഉത്ഥിതം യത്തൈലം തദ്ഗതഫലം തു ജയി സാദ്ധ്യപാമേ.

വരട്ടുനാളികേരം തുരന്നു വെള്ളം കളഞ്ഞ് അതിൽ ചേരിൻകറയും എരുക്കിൻപാലുംകൂടി മുക്കഴഞ്ചു നിറച്ചടച്ചു പുകയത്തു കെട്ടിത്തൂക്കുക. കുറച്ചുകാലം ചെന്നാൽ അതിൽ തൈലമുണ്ടാകും. ആ തൈലം പുരട്ടിയാൽ സകലവിധ ചൊറിചിരങ്ങുകളും ശമിക്കും.

൩൭. മഹിഷവിഷാണമഷീ സഹതീക്ഷ്ണാ കിടിഭമപോഹതി തൈലസുപിഷ്ടാ । കരജസമുത്ഥമഷീ ച തഥാ സ്യാന്മഹിഷമഹാസുരമാശപിവ ദുൎഗ്ഗാ.

പോത്തിൻകൊമ്പു ചുട്ടുകരിച്ച കരിയും കുരുമുളകുപൊടിയും കൂടി എണ്ണയിൽ ചാലിച്ചു പുരട്ടുക. നഖം ചുട്ട കരിയും കൊള്ളാം. കിടിഭമെന്ന കുഷ്ഠത്തിന്നു സിദ്ധൌഷധം.

൩൮. ക്ഷാരോ മഹാവൃക്ഷജ ആശു ഹന്ത്യാദേരണ്ഡതൈലേ

ന സഹാനലിപ്തഃ । കണ്ഡൂതിമന്തം കിടിഭം പുരാണം സർപ്പം കഠോരം ഗരുഡോ യഥൈവ.

ചതുരക്കള്ളി ചുട്ട ഭസ്മം ആവണക്കെണ്ണയിൽ ചാലിച്ചു പുരട്ടുക. പഴക്കംചെന്നതും കലശലായി ചൊറിയുന്നതുമായ കിടിഭകുഷ്ഠംപോലും ശമിക്കും.

൩൯. നിശാമരിചസിന്ധൂത്ഥൈഃ സാർദ്ധം സ്വജലപേഷിതാ । ലേപാൽ കിടിഭസംഹന്ത്രീ കുലത്ഥശരപുംഖികാ.

മുതിര കൊഴിഞ്ഞിലിൻകുരു വരട്ടുമഞ്ഞൾ കുരുമുളക് ഇന്തുപ്പ് ഇവ സമം നരമൂത്രത്തിലരച്ചു തേക്കുക. കിടിഭം ശമിക്കും.

൪൦. ജംബീരസ്വരസോൽപിഷ്ടകാസമർദ്ദാംഘ്രിലേപനം । വിചർച്ചികാനാം സർവ്വേഷാം പരമൌഷധമുച്യതേ.

പൊന്നാന്തകരവേർ ചെറുനാരങ്ങനീരിലരച്ചു മേൽതേക്കുക. ഇതു വിചർച്ചിക എന്ന കുഷ്ഠരോഗത്തിന്നു സിദ്ധൌഷധമാകുന്നു.

൪൧. ത്രിഫലാം കിഞ്ചിൽ ഭൃഷ്ട്വാ തൈലേനാലേപയേൽ ബഹുശഃ । പാദേ വിപാദികാർത്തഃ പാദം പത്മോപമം കുരുതേ.

"ഹരീതക്യാസ്ത്രയോ ഭാഗാഃ ശിവാ ദ്വാദശഭാഗികാ । ഷഡ്ഭാഗാഃ സ്യുർവ്വിഭീതക്യാസ്ത്രിഫലേയം പ്രകീർത്തിതാ"= കടുക്ക മൂന്നു ഭാഗം. നെല്ലിക്ക പന്ത്രണ്ടുഭാഗം. താന്നിക്ക ആറുഭാഗം. ഇതാണ് ത്രിഫലയുടെ കൂട്ടുനിയമം. ത്രിഫല കുറഞ്ഞൊന്നു വറുത്തു പൊടിച്ച പൊടി എണ്ണയിൽ ചാലിച്ചു കൂടക്കൂടെ പുരട്ടുക. കാൽവിള്ളൽ ശമിക്കും.

൪൨. കാരസ്കരാസ്ഥിനിര്യൂഹേ തൽകല്കേന ഹവിഃ ശൃതം । ഗവ്യം വാ മാഹിഷം പ്രാതം ലിപ്തം ഹന്തി വിപാദികാം.

കാഞ്ഞിരക്കുരു കഷായംവെച്ച് അതിൽ കാഞ്ഞിരക്കുരുതന്നെ കല്ക്കമായി പഴയ പശുവിൻനെയ്യോ പഴയ എരുമനെയ്യോ കാച്ചി പുരട്ടുക. കാൽവിള്ളൽ ശമിക്കും.

൪൩. സ്നുക്ക്ഷീരപലസംസിദ്ധതൈലസൈന്ധവലേപനാൽ । രോഹേൽ സഹസ്രധാ ഭിന്നമപി പാദതലം ക്ഷണാൽ.

കള്ളിപ്പാലും എണ്ണയും സമം ചേർത്ത് ഇന്തുപ്പു കല്ക്കമായി കാച്ചി പുരട്ടുക. കാൽവിള്ളൽ ശമിക്കും.

൪൪. സിദ്ധ്മാ ശാമ്യതി സഹസാ ചൂർണ്ണാലനിശാപ്രലേപേന । ഗോമൂത്രസംയുതേന ഭചിത്രിദിനൈമ്മർദ്ദനാന്നിയതം.

മഞ്ഞപ്പൊടി ഗോമൂത്രത്തിൽ ചേർത്തു പുരട്ടി തിരുമ്മുക. ചുണങ്ങു മാറും.

൪൫. നിഷിഞ്ചേത്സാവധാനഃ സൻ മൂത്രസ്യാദ്യന്തയോഃ സ്രവേ । തസ്യ സിദ്ധ്മാ പ്രയാത്യസ്തം വിചിത്രമിദമൌഷധം.

മൂത്രം വീഴുന്നസമയം ആദ്യവസാനങ്ങളിലെ ധാര സാവധാനത്തിൽ ചുണങ്ങുള്ളേടത്തു വീഴ്ത്തുക. ഇതു കൈകണ്ട പ്രയോഗമാണ്.

൪൬. പ്രലേപാൽ സിദ്ധ്മാ യാത്യസ്തമപാമാര്ഗ്ഗസ്യ ഭസ്മനാ । കേവലേന യഥാ പാപം ചന്ദ്രശേഖരഭസ്മനാ.

വലിയ കടലാടി ചുട്ട ഭസ്മം തേച്ചു തിരുമ്മിയാൽ ചുണങ്ങു മാറും.

൪൭. സിദ്ധ്മാ ശീഘ്രം നാശമായാതി തോയേ ലിപ്തേ സ്നാനം യത്ര കുർവ്വന്തി കാകാഃ । ശസ്ത്രം ഹസ്തേ ഗൃഹീത്വാ യേ ചരന്തി സ്പൃഷ്ടസ്തേഷാം പാണിനാ സോപി സിദ്ധ്മാ.

അർത്ഥം നല്ലവണ്ണം സ്പഷ്ടമായിട്ടില്ല.

൪൮. ദദ്രൌ ഗുഡം പ്രലിമ്പേത്തൽസ്ഥാഃ കൃമയോ വിനശ്യന്തി । ചിഞ്ചാപത്രരസം വാ കണ്ഡൂതിവിനാശമനിച്ഛൻ.

ദദ്രുരോഗമുള്ളേടത്തു ശക്കര പുരട്ടുക. കൃമികളെല്ലാം നശിക്കും. ചൊറിമാറുവാൻ പുളിയില ഇടിച്ചുപിഴിഞ്ഞ നീർ തേച്ചാൽ മതി.

൪൯. കലിത്വക്സാധിതേ തോയേ വാസിതാ നിശി വാകുചീ । പിഷ്ട്വാ തൈലേന പീതാ ച ശ്വിത്രശത്രുവിനാശിനീ.

കാർകോകിലരി രാത്രിമുഴവൻ താന്നിത്തൊലിക്കഷായത്തിലിട്ടുവെച്ചു പിറെറന്ന് എടുത്തരച്ച് എണ്ണയിൽ കലച്ചു സേവിക്കുക. ശ്വിത്രം ശമിക്കും.

൫൦. ഗന്ധകഗൃഹധൂമനിശാവൽഗുജകോശാതകീബീജാൽ । ചൂർണ്ണം നവനീതസമം പ്രലേപയേന്മർദ്ദിതം ശ്വിത്രേ.

ഗന്ധകം അട്ടക്കരി വരട്ടുമഞ്ഞൾ കാർകോകിലരി പുട്ടൽ

പീരട്ടാക്കരു ഇവ സമംപൊടിച്ച് വെണ്ണനെയ്യുകൂട്ടി ഉരസി തേച്ചാൽ ശ്വിത്രം ശമിക്കും.

൭൮. ശമ്യാകാക്കസ്നുഹീപൂതിപല്ലവൈശ്ച പ്രലേപനം । ഗോമൂത്രകല്ക്കിതൈഃ ശ്വിത്രേ സിദ്ധമേതന്ന സംശയഃ

കൊന്ന എരിക്ക് കള്ളി ആവൽ ഇവയുടെ തളിർ ഗോമൂത്രത്തിലരച്ച് ശ്വിത്രമുള്ളേടത്തു പുരട്ടുക. ഈ യോഗം സിദ്ധമാകുന്നു.

൭൯. മാതംഗചർമ്മഭസിതം തൈലാലിപ്തഞ്ച പൂജിതം। ഉന്മത്തപത്രസ്വരസേ പാരദഞ്ച സുപേഷിതം.

ആനത്തോൽ ചുട്ട ഭസ്മം എണ്ണയിൽ ചാലിച്ചു പുരട്ടുക. ഉന്മത്തില പിഴിഞ്ഞ നീരിൽ രസം അരച്ചു ചേൎത്തു പുരട്ടുന്നതും നന്ന്.

൮൦. കാകോദുംബരികാകുഷ്ഠസോമരാജ്യപ്പലാഗ്നിഭിഃ । സസൈന്ധവൈൎമ്മൂത്രപിഷ്ടൈഃ പ്രലേപഃ ശ്വിത്രനാശനഃ.

കാട്ടത്തിത്തൊലി കൊട്ടം കാർപോകിലരി ചെങ്ങഴിനീക്കിഴങ്ങ് കൊട്ടുവേലിക്കിഴങ്ങ് ഇന്തുപ്പ് ഇവ സമം ഗോമൂത്രത്തിലരച്ച് പുരട്ടുക. ശ്വിത്രഹരം.

൮൧. ഉഗ്രഗന്ധാം പിബേന്മൂത്രപിഷ്ടാം കൃമിഹരാം നരഃ । കുനിശാകൃമിജിദ്വന്ത്യസ്സുരണൈശ്ച ഖളോ ഹിതഃ.

വയമ്പു ഗോമൂത്രത്തിലരച്ചു സേവിക്കുക. കുപ്പമഞ്ഞൾ വിഴാലരി കാട്ടുചേന ഇവകൊണ്ടു മുക്കുടി കൃമിഹരമാകുന്നു.

൮൨. തുഷാംഭസാ താലശിഫാം സന്തൂണ്ണീം നാഭൌ കവോഷ്ണാം പ്രദിഹേൽ കൃമിഘ്നാം । പ്രാതഃ പിബേദ്വാ സുരസസ്യ മൂലം സനാഗരം കോഷ്ണജലേന വാപി.

കരിമ്പനവാഴക്കയും ചുക്കുംകൂടി അരിക്കാടിയിലരച്ചു തിളപ്പിച്ചു ചെറുചൊക്കപാകത്തിൽ നാഭിയിൽ പുരട്ടുക. കൃമി നശിക്കും. തുളസിവേരും ചുക്കുംകൂടി കാഞ്ഞവെള്ളത്തിലരച്ചു സേവിക്കുന്നതും നന്ന്.

൮൩. ജംഭരോപരി പരിലിപ്തം ശരപുംഖം പാതയേദ്ധി കൃമീൻ । ശകലിതകുലത്ഥയുക്തം ഗോമൂത്രസുപേഷിതം ക്ഷണേനൈവ.

കൊഴിഞ്ഞിലിൻവേരും മുതിരയുംകൂടി ഗോമൂത്രത്തിലരച്ച വയററത്തു പുരട്ടുക. കൃമി താനെ പുറത്തേക്കു വരും.

൭. നാളികേരസ്യ നിര്യ്യാസഃ കൃമിഹാ സ്യാൽ സശാമഠഃ ।
ഗുളേന ഗുളികീകൃത്യ സ്വയംഗുപ്താരജഃ പിബേൽ.

തേങ്ങാപ്പാലിൽ കായംചേൎത്തു സേവിച്ചാൽ കൃമി ശമിക്കും. നായ്ക്കുരണക്കായുടെ പുറത്തുള്ള ഉമര് ശക്കരയിൽ പൊതിഞ്ഞു സേവിക്കുന്നതും നന്ന.

൮. രോമശാനാം ഭൃശം ദേഹേ ക്ഷുരകൎമ്മ ന കുൎവ്വതാം ।
അനൎത്ഥസൂചകാഃ സൂക്ഷ്മാ ജായന്തേഷ്ടപദാ നൃണാം (൫൯) ചിത്രാപത്രരസൈസ്സ്വാ രസൈസ്സ്വാ ലികുചപത്രസംഭവൈഃ ।ഉദ്വൎത്തിതേ ശരീരേ നാഷ്ടപദാഃ സംഭവന്തി പാപിഷ്ഠാഃ.

ശരീരത്തിന്മേൽ സാധാരണയിലധികം രോമമുണ്ടായിരിക്കുകയും അവ വടിച്ചുകളയാതെ വളൎത്തിക്കൊണ്ടിരിക്കുകയും ചെയ്യുന്നവരുടെ ശരീരത്തിൽ അഷ്ടപദങ്ങൾ എന്ന പേരായി പേനിൻെറ വകഭേദമായി ഒരുതരം കൃമികളുണ്ടായിത്തീരുന്നു. കൊട്ടുവേലിയിലയോ അയനിയിലയോ ഇടിച്ചുപിഴിഞ്ഞ നീർ തേച്ചാൽ അഷ്ടപദങ്ങൾ നശിക്കും. പിന്നെ രണ്ടാമതുണ്ടാകയുമില്ല.

ഇതി വൈദ്യമനോരമായാം
ദ്വാദശഃ പടലഃ.

## അഥ ത്രയോദശഃ പടലഃ

### വാതവ്യാധിവാതശോണിതസ്ഥൂലകൃശാധികാരഃ.

൧. ചന്ദ്രരസസമ്മിതാനാം സൈന്ധവപിണ്യാകതൈലാനാം । അമ്ലാരനാളകുഡുബേ പകാനാം ലേപനാജ്ജയേദ്വാതം.

ചിററമൃത് ഇടിച്ചു പിഴിഞ്ഞ നീർ ഒരു ഭാഗം. ഇന്തുപ്പ് പിണ്ണാക്ക് എണ്ണകൂടി ഒരു ഭാഗം. പുളിച്ച വെപ്പുകാടിയിൽ ചേൎത്തു തിളപ്പിച്ചു പുരട്ടുക. വാതം ശമിക്കും. ഇവിടെ ചന്ദ്ര—രസശബ്ദങ്ങൾ സംഖ്യാവാചകങ്ങളാണെന്നും ചിലൎക്കഭിപ്രായമുണ്ട്. സൈന്ധവ—പിണ്യാക—തൈലങ്ങൾ മൂന്നിന്നും ക്രമത്തിൽ മൂന്നു

സംഖ്യ വിധിച്ചു കാണാത്തതിനാൽ ഈ അഭിപ്രായം സംശയാകുലമാകുന്നു.

൨. തൈലം ലിപ്ത്വാ വാതരോഗോപശാന്ത്യൈ യാമാർദ്ധം പശ്ചാൽ രീസൂക്ഷ്മചൂർണ്ണം । ലിപ്ത്വാ പശ്ചാദ്ദത്ത്വാ തൈലം ഹരേൽ ദ്രാഗ്യാമാർദ്ധം തൽ പുനർഹന്തി വാതം.

വാതരോഗി ഒരു യാമകാലം എണ്ണ തേച്ചിരുന്നതിന്റെ ശേഷം ഒരു യാമകാലം മഞ്ഞപ്പൊടി മേൽ വിതറി തിരുമ്മിത്തിരുമ്മി മിഴുക്കു കളയണം. ഇങ്ങിനെ ചെയ്താൽ വാതരോഗം ശമിക്കും.

൩. വാതസ്സർവ്വാംഗസംഭൂതസ്സൈലാഭ്യക്തസ്യ ദേഹിനഃ । സ്വേദേന ശമമായാതി ദഹനോ വാരിഭിര്യഥാ.

സർവ്വാംഗവാതത്തിങ്കൽ എണ്ണ മേലാസകലം കുളക്കനെ തേച്ചു വിയർപ്പിക്കുന്നതു വളരെ നല്ലതാകുന്നു.

൪. കാതപ്രോതാരജ്ജുഭിര്യാ തു ഖട്വാ തസ്യാമേനം ശായയിത്വാ പ്രഭാതേ । വാതഘ്നാത്യുഷ്ണതോയാഭിപൂർണ്ണാൻ കുംഭാംശ്ചാധസ്താന്നിക്ഷിപേൽ സ്വേദനായ (൫) അന്തർബ്ബഹിഃ സ്നിഗ്ദ്ധശരീരമേയം വാതഘ്നതൈലാക്തമവേക്ഷമാണഃ । ഉത്ഥാപയേൽ സ്വിന്നമഥാംബുഭിസ്സൈസ്സം സ്നാപയേദാതുരമാശു വൈദ്യഃ.

ചൂടിക്കയർകൊണ്ട് ഊടും പാവുമായി വരിഞ്ഞുണ്ടാക്കിയ കട്ടിലിന്മേൽ, ആദ്യമേ സ്നേഹപാനാദികൊണ്ട് അന്തുസ്സ്നിഗ്ദ്ധത വരുത്തിയ രോഗിയെ രാവിലെ വാതഘ്നങ്ങളായ യോഗങ്ങളെക്കൊണ്ടു കാച്ചിയ തൈലം തേച്ചു പുറത്തും സ്നിഗ്ദ്ധത വരുത്തിക്കിടത്തുകയും ആ കട്ടിലിന്റെ താഴെ വാതഘ്നങ്ങളായ മരുന്നുകളിട്ടു തിളപ്പിച്ച വെള്ളം നിറച്ച കുടങ്ങൾ നിരത്തിവെക്കുകയും വേണം. പിന്നെ വേണ്ടവിധം വിയർത്തു എന്നു കണ്ടു ഉടനെ രോഗിയെ എഴുനേല്പിച്ച് കുറഞ്ഞൊന്നു വിശ്രമിപ്പിച്ച് ആ കാഞ്ഞവെള്ളം കൊണ്ടുതന്നെ കുളിപ്പിക്കുകയും വേണം. ഇതാണ് വാതരോഗിക്കു വിയർപ്പിക്കുവാനുള്ള ഒരുതരം വിധി.

൫. ധത്തൂരസാരസേ ശൃതം തിലഭവം ദധിപ്രസ്ഥമാത്മാംഘ്രിണാ കംസേ നിഷ്കചതുഷ്ടയദധിഗുണിതേനാക്ഷക്ഷപാത്ര്യാമപി । അഭ്യംഗാദനിലാമയാനപഹരത്യേരണ്ഡത്ഥുണ്ഡീബലാ കോരണ്ടൈശ്ശൃതമംബു രാക്ഷസഗണാൻ രാമോ യഥാ സാനുജഃ.

നാഴിടങ്ങഴി ഉന്മത്തിൻനീരിൽ ഉന്മത്തിൻവേർ താന്നിക്ക വരട്ടുമഞ്ഞൾ ഇവ। മൂന്നുംകൂടി ൨൪ കഴഞ്ച് അരച്ചുകലക്കി രണ്ടിടങ്ങഴി എണ്ണ കാച്ചുക. ഈ എണ്ണ വാതഹരമാകുന്നു. ആവണക്കില ചുക്ക് കുറുന്തോട്ടിവേർ കരിങ്കുറിഞ്ഞിവേർ ഇവയിട്ടു തിളപ്പിച്ച വെള്ളവും വാതഹരമാണ്.

൭. സ്നുഹീസ്വരസസിദ്ധേന തൈലേനാഭ്യംഗിതം തതഃ ഛാഗമാംസേന കോഷ്ണേന മർദ്ദയേദ്വാതരോഗിണം.

കള്ളിയില പിഴിഞ്ഞ നീരും എണ്ണയും സമംകൂട്ടി കാച്ചി അതു മേൽ കുളക്കനെ തേച്ച് ആട്ടിൻമാംസം കിഴികെട്ടി ചൂടുപിടിപ്പിച്ച് ഉഴിയുക. വാതം ശമിക്കും.

൮. പ്രഭഞ്ജനാർത്തിശമനോ മാതുളുംഗഫലത്വചാം। ലേപഃ കോഷ്ണജലേ പിഷ്ട്വാ സ്യാല്ലവംഗത്വചാ തഥാ.

ഉറമാമ്പഴത്തോടൊ ഇലമങ്ങത്തൊലിയോ കാഞ്ഞവെള്ളത്തിലരച്ചു കൂടക്കൂടെ പുരട്ടുക. വാതം നിമിത്തമുള്ള വേദന ശമിക്കും.

൯. ക്വാഥേന കല്കേന ഭൃംഗയുക്തം കോരണ്ഡമൂലസ്യ തൈലം വിപക്വം। ഭ്യേന ചാശീതിവാതാമയഘ്നം പാനാം ഗലേപാദിഭിഃ ശീഘ്രമേതൽ.

കരിങ്കുറിഞ്ഞിവേർ കഷായവും കല്ക്കവുമായി ഞൊങ്ങണംപുല്ലരച്ചുചേർത്തു കാച്ചിയ എണ്ണ സേവിക്കുകയും മേൽതേക്കുകയും ചെയ്താൽ വാതരോഗം ശമിക്കും.

൧൦. ഏരണ്ഡതൈലം നിർഗ്ഗുണ്ഡീസ്വരസഞ്ച പൃഥക്സമം പീത്വാ കടിപ്രദേശസ്ഥം വാതം ജിത്വാ സുഖീ ഭവേൽ.

കരുനൊച്ചിയില പിഴിഞ്ഞനീരും ആവണക്കെണ്ണയും സമംചേർത്തു സേവിക്കുക. അരക്കെട്ടിലുണ്ടാകുന്ന വാതരോഗം ക്ഷണത്തിൽ സുഖപ്പെടും.

൧൧. ലവണാരനാളമിശ്രൈഃ ഷഷ്ടിർഭദധവസ്ത്രഖണ്ഡപുടബദ്ധൈഃ। തണ്ഡുലശകലൈഃ സ്വേദോ വാതാർത്തിം നാശയേൽ സഹസാ.

അരി വറുത്തുപൊടിച്ചു കിഴികെട്ടി ഇന്തുപ്പുകലക്കിയ കാടിയി

ലിട്ടു ചൂടുപിടിപ്പിച്ചുഴിയുക. വാതം നിമിത്തമുള്ള വേദന ക്ഷണത്തിൽ ശമിക്കും.

൫൨. സുപകപ്വ്രീഹിബാഷ്പാണാം കടേനാന്തരിതാത്മനാം।
ഉപരിഷ്ടാത്തു ശയനം പൃഷ്ഠവാതാത്തിനൽ പരം.

നെല്ലു വെച്ചു പരത്തി അതിന്നുമീതെ പായവിരിച്ച് അതിൽ കിടക്കുക. തണ്ടെല്ലിൽ (പുറത്തു) ഉള്ളവാതം ശമിക്കും.

൫൩. ക്രോഷ്ടുശീർഷേണ ശുനാംഗസ്യാഡയേൽ കോഷ്ടുശീഷ്കം। തേനൈവ ശാന്തിമായാതി ദുഷ്ടഃ ക്രോഷ്ടുകശീഷ്കഃ.

കുറുക്കന്റെ തലയ്ക്കടിക്കുക. ക്രോഷ്ടുകശീഷമെന്ന വാതവ്യാധി ശമിക്കും.

൫൪. ധത്തൂരപത്രസ്വരസേ സുരീക്ഷ്ണം പരിഃലാഡിതം। ഭാനതപ്തം മുഹുർല്ലിമ്പേജ്ജേതും ക്രോഷ്ടുകശീഷ്കം.

ഉമ്മത്തില പിഴിഞ്ഞനീരിൽ കുരുമുളകുപൊടിച്ചിട്ട് വെയിലത്തുവെച്ച് ഇളക്കികുറുക്കി പുരട്ടുക. ക്രോഷ്ടുകശീഷം ശമിക്കും.

൫൫. സനാളാന്യുരുപൂഗസ്യ പത്രാണ്യന്യോന്യബന്ധനം
കൃതാ ഛരിതാ ദ്വിധാ താഭ്യാം സ്വേദസ്സൈലേന വാതഹാ.

അവന്നക്കില തണ്ടോടുകൂടെ കൊണ്ടുവന്നു കൂട്ടികെട്ടി ആകെട്ടു നടുവെമുറിച്ചു രണ്ടുകിഴിയാക്കി കെട്ടി എണ്ണയിൽ ചൂടുപിടിപ്പിച്ചുഴിയുക. വാതഹരമാണ്.

൫൬. കാർപ്പാസബീജാക്ഷതമാഷസിന്ധു കുലത്ഥകോരണ്ഡനിശാക്കമൂലൈഃ। ധാന്യാമ്ലപിഷ്ടൈരസകൃൽ പ്രലിമ്പേന്നാത്യുഷ്ണശീതൈരപബാഹുകേഷു.

പരത്തിക്കുരു കുത്തൻ കുത്താത്ത ഉഴുന്ന് ഇന്തുപ്പ് മുതിര കരിങ്കുറഞ്ഞിവേർ മഞ്ഞൾ എരുക്കിൻവേർ ഇവ കാടിയിലരച്ചു പുരട്ടുക. അപബാഹുകമെന്ന വാതവ്യാധി ശമിക്കും.

൫൭. പരിണതകേരീക്ഷീരേ ജംബീരഫലോദകേന സമമുലിതേന।ക്ഷണദാസുരധൂപയുതംതൈലം ഹ്യപബാഹുകംജയതി.

വരട്ടുനാളികേരപ്പാലും ചെറുനാരങ്ങനീരും സമം ചേർത്ത് അതിൽ വരട്ടുമഞ്ഞൾ കല്ക്കവും ചെഞ്ചല്യം പാത്രപാകവുമായി എണ്ണകാച്ചി പുരട്ടുക. അപബാഹുകം ശമിക്കും.

൧൮. ലികുചരസസ്സക്ഷീരേ ക്ഷീരേ തൈലം സമേതഭൃംഗം । സിദ്ധം ഹിനസ്തി ലേപാദ്രുസ്തരമപബാഹുകം ക്ഷണതഃ.

അയനിച്ചക്ക പിഴിഞ്ഞനീർ കള്ളിപ്പാൽ പശുവിൻപാൽ ഇവയോടുകൂടി ഞൊഞ്ഞൂൾ കല്ക്കമായി കാച്ചിയ എണ്ണതേച്ചാൽ എത്ര കലശലായ അപബാഹുകവും സുഖപ്പെടും.

൧൯. സീമന്തിനീനാം പയസാ പ്രലിമ്പേച്ഛൃങ്ഗീം ശതാഹ്വാം ലികുചോദകേന । തേ ജാനുബാഹുപ്രഭവാനിലഘ്നേ സ്യാതാം ക്രമവ്യുൽക്രമയോജിതേ വാ.

ചുക്ക മുലപ്പാലിലരച്ച പുരട്ടുക. ശതകുപ്പ അയനിച്ചക്കനീരിലരച്ച പുരട്ടുക. അല്ലെങ്കിൽ ചുക്ക് അയനിച്ചക്കനീരിലോ ശതകുപ്പ മുലപ്പാലിലൊ അരച്ച പുരട്ടുക. മുട്ടിന്മേലുള്ള വാതവും അപബാഹുകവും ശമിക്കും.

൨൦. സുപ്തിർഭവതി ചേദംഘ്രൌ പുംസാമാസനസേവയാ । തദന്യപാർശ്വകർണ്ണസ്യ മർദ്ദനൈരുപശാമ്യതി.

ഒരേടത്തുതന്നെ അധികനേരം ഇരിക്കുകനിമിത്തം കാൽ തരിച്ചുപോയി എങ്കിൽ ഏതുകാലാണൊ തരിച്ചത് അതിൻെറ മറുപുറത്തെ ചെവിയിൽ വിരലിട്ടു കശക്കുക. രണ്ടുകാലും തരിച്ചിട്ടുണ്ടെങ്കിൽ രണ്ടുചെവിയിലും കശക്കേണമെന്ന് അത്ഥസിദ്ധം. തരിപ്പു മാറും നിശ്ചയം.

൨൧. ദീഘമാഗ്ഗഗമനേന പാദയോസ്തോദമസ്തി യദി തൈലമർദ്ദനം । കോഷ്ണതോയപരിസേചനം നിശി പ്രോന്നതാംഘ്രി ശയനഞ്ച ശസ്യതേ.

അധികമായി വഴിനടക്കുകനിമിത്തം കാലിന്നു വേദന സംഭവിച്ചിരിക്കുന്നു എങ്കിൽ കാലിന്മേൽ എണ്ണപുരട്ടുകയും രാത്രി കാഞ്ഞവെള്ളമൊഴിക്കുകയും കാൽത്തലയെണ്ണവെച്ചോ മറേറാ കാലുയത്തിവെച്ചു കിടന്നുറങ്ങുകയും ചെയ്ക. വേദന ശമിക്കും.

൨൨. ആത്മക്ഷവഥൌ സഹസാ പ്രണവം സങ്കീത്തയേൽ ബഹുശഃ । ക്ഷവഥാവായുഷ്മാൻ ഭവ ജൃംഭായാം സ്ഫോടയേത്തഥാംഗുല്യൌ.

തനിക്കു തുമ്പലുണ്ടാകുമ്പോൾ ധാരാളം പ്രണവം ജപിക്കു

ക. അന്യനാണ് തുമ്പുന്നതെങ്കിൽ അവനെ നോക്കി 'ആയുഷ്മാൻ ഭവ' എന്ന പലപ്രാവശ്യം പറയുക. കോട്ടുവായിടുന്നേരത്തു രണ്ടു വിരൽ പൊട്ടിക്കുക.

൨൩. കേദാരസീമ്നി സംഭൃതം ഗോമയന്തു പ്രലേപയേൽ സശബ്ദയാനഃ പാദൌ തു നിശ്ശബ്ദൌ ഭവതഃ ക്ഷണാൽ.

കൃഷിസ്ഥലങ്ങളിൽ വീണുകിടക്കുന്ന ചാണകമെടുത്തു കാലിന്മേൽ പുരട്ടുക. നടക്കുന്നസമയം കാൽ ചടചടപൊട്ടുന്ന ശബ്ദം മാറും.

൨൪. സ്യബ്ധഗാത്രമനിലാന്മഹാബലാൽ ഭഷ്ടധാന്യതിലവാതഹാസ്ഥിഭിഃ । ലിപ്തമാശു വശമാനയേച്ഛനൈസ്തിന്ത്രിണീതപ്തനലേന താപിതൈഃ.

വാതം കലശലായി കോപിച്ചു ശരീരം ചേഷ്ടയില്ലാതെ സ്തംഭിച്ചുപോയി എങ്കിൽ എള്ള് മുതിര മുതലായ ധാന്യങ്ങൾ കിഴി കെട്ടിയതൊ, അല്ലെങ്കിൽ വാതഹരമായ വല്ല അസ്ഥിയൊ പുളിവിറകുകത്തിച്ചു തീയ്യിൽ ചൂടുപിടിപ്പിച്ച് അതുകൊണ്ടുഴിഞ്ഞു പതുക്കെപ്പതുക്കെ അനുവുവരുത്തണം.

൨൫. ലശുനബബ്ബരഗുൽഗുലുനാഗരൈർവ്വിബുധദാരുയുതൈഃ ശൃതമംബുയൽ । ജയതി ജപനം കഫപീഡിതം പവനമാശു ജയത്യതിഗർവ്വിതം.

വെള്ളുള്ളി ചെറുതേക്കിൻവേർ ഗുൽഗുലു ചുക്ക് ദേവതാരം ഇവകൊണ്ടുള്ള കഷായം അഗ്നിമാന്ദ്യത്തേയും വാതരോഗത്തേയും ശമിപ്പിക്കും.

൨൬. ക്ഷുണ്ണേ പ്രസാരണീപത്രേ നിർഗ്ഗുണ്ട്യാ സികതാം ഭൃശം । ഭൃഷ്ട്വാ നിധായ ബദ്ധ്വാ ച സ്വേദനാദനിലാൻ ജയേൽ.

കരുനൊച്ചിയിലയും പ്രസാരണിയിലയും ചതച്ചുപരത്തി അതിൽ മണൽവറുത്തിട്ടുവെച്ചുകെട്ടി വിയപ്പിക്കുക. വാതം ശമിക്കും.

൨൭. ജാനുപ്രദേശജനിതാനിലനാശനായ തൈലം നിരാമിസിസുരദ്രുമദേവധൂപൈഃ । സിദ്ധം ജലേ ലികുചജന്മനി ശസ്തമേതച്ചോഫോഗ്രതോദസഹിതേ രുധിരസ്രുതൌ ച.

അയനിച്ചക്ക പിഴിഞ്ഞ നീരിൽ വരട്ടുമഞ്ഞൾ ശതകുപ്പ ദേ

വതാരം ഇവ കല്ക്കനം ചെഞ്ചല്യം പാത്രം[illegible]കഷ്യമായി കാച്ചിയ എണ്ണതേച്ചാൽ നീര കുത്തിനോവ് രക്ത[illegible] [illegible] മുതലായ ഉപദ്രവങ്ങളോടുകൂടി മുട്ടിന്മേലുണ്ടാകുന്ന വ[illegible] ശമി[illegible].

൨൭. ജാനുശോഫാനിലാർത്തിഘ്നം ധത്തൂ[illegible]ര[illegible]തം ।
പുനർദ്ധാന്യാമ്ലസമ്പിഷ്ടം ലവണം ചച്ച്വിതം മു[illegible].

ഉന്മത്തിൻകായ തുരന്ന് അതിൽ ഇന്തുപ്പു പ[illegible] യ്യെടുത്തു കാടിയിൽ അരച്ചു പുരട്ടുക. മുട്ടിന്മേലുണ്ടാകുന്ന നീരും വാതരോഗവും ശമിക്കും.

൨൮. കാരസ്കരസ്യാംഘ്രിചതുഷ്പലേന ക്ഷീരാഢകേ കല്ക്കിത ലോധ്രിതേന । പ്രസ്ഥം പചേത്തൈലമപാകരോതി തദ്വാതരക്തം ന തു തുല്യമസ്യ.

നാലിടങ്ങഴിപാലിൽ നാലുപലം കാഞ്ഞിരവേരരച്ചുകലക്കി നാനാഴി എണ്ണയും ചേർത്തു കാച്ചി അരിക്കുക. രക്തവാതത്തിന്ന് ഇത്രയും നന്നായിട്ടു മറെറാന്നില്ല.

൩൦. ധാന്യാമ്ലമിശ്രം ചിഞ്ചാമ്ലം പട്വതൈലമിദം ശൃതം ।
ലിമ്പേദ്വാതാസ്രനാശായ മൃഗനാഭിമഥാപി വാ.

വെപ്പുകാടിയിൽ പുളിയില ഇടിച്ചുപിഴിഞ്ഞരിച്ച് ഇന്തുപ്പു കല്ക്കമായി എണ്ണകാച്ചിത്തേക്കുക. രക്തവാതം ശമിക്കും. മെരുവിൻചട്ട തേക്കുന്നതും നല്ലതാണ്.

൩൧. കരഞ്ജവൃന്ദാകകുളീരമന്ദിരൈഃ പ്രശസ്തമുല്ലേഖനമമ്ലകാഞ്ചികൈഃ । കണ്ഡൂഷ്ണമാശേവ വിനാശയേൽ ധ്രുവം പ്രഭഞ്ജനാസ്രം പവനോ യഥാംബുദം.

ഉങ്ങിന്മേലെ ഇത്തിക്കണ്ണിയും ഞണ്ടിന്റെ കാട്ടുംകൂടെ കാടിയിലരച്ചു തിളപ്പിച്ച് അല്പം ചൂടോടെ തേച്ചു തലോടുക. രക്തവാതം ശമിക്കും.

൩൨. അതിസ്ഥൂലശരീരോ യസ്തിലതൈലം പ്രഗേ പിബേൽ । പിബേദസനസാരസ്യ കഷായം വാ മധുസംയുതം.

അധികമായി ശരീരം തടിച്ചവൻ രാവിലെ നല്ലെണ്ണ സേവിക്കുന്നതു നല്ലതാണ്. വേങ്ങാക്കാതൽ കഷായംവെച്ചു തേൻ മേപ്പടിചേർത്തു സേവിക്കുന്നതും നല്ലതാണ്.

൩൩. മാസദ്വയം പ്രചര്വേദ്ദശമരിചോപേതമേകതാംബൂലം । സ്നാത്വാ സുശീതമംഭഃ പിബേൽ കൃശഃ സ്യാദതിസ്ഥൂലഃ.

മെലിഞ്ഞവന്ന തടിക്കേണമെന്നിച്ഛയുണ്ടെങ്കിൽ രണ്ടുമാസം മുട്ടാതെ ഒരു വെററിലയിൽ പത്തുമണി കുരുമുളക് കൂട്ടിക്കടിച്ച ചവച്ച പിന്നീട്ട കുളികഴിഞ്ഞതിൻെറ ശേഷം തണുത്തവെള്ളം കുടിക്കുക. തടിക്കും.

൩൪. ഭുക്ത്വാ തദാർദ്രേണ കരേണ ദേഹം പരാമൃശൻ പഞ്ചദിനൈഃ കൃശോപി । പുഷ്ടിം ലഭേൽ സ്ത്രീജനമോഹനാംഗഃ സിദ്ധ്മഞ്ച ഗാത്രസ്ഥിതമാശു ഹന്തി.

ഊൺകഴിഞ്ഞു കൈകഴുകി തോൎത്തുന്നതിന്നുമുമ്പായി ആ നനക്കൈക്കൊണ്ടു ശരീരത്തിന്മേൽ തലോടുക. ഇങ്ങിനെ അഞ്ചു ദിവസംചെയ്യാൽ മെലിഞ്ഞവർ തടിക്കും. ശരീരത്തിന്മേൽ ചൂണാങ്ങുണ്ടെങ്കിൽ അതും മാറും. സ്ത്രീജനങ്ങൾ കണ്ടാൽ മോഹിക്കത്തക്ക ശരീരകാന്തിയുണ്ടാകും.

## ഗ്രന്ഥാന്തരത്തിലെ അധികപാഠങ്ങൾ.

൩൫. ധാന്യാമ്ലം വാതരോഗേഷു പ്രശസ്തമിതി കത്ഥ്യതേ । വിധിജ്ഞസ്സ്വദാ ഗേഹേ തൽ സംസ്ഥാപ്യാനുപാലയേൽ.

സകലവിധവാതരോഗങ്ങൾക്കും വെപ്പുകാടി ഒരുപ്രധാനൌഷധമാണെന്ന പറയപ്പെട്ടിരിക്കുന്നു. അതിനാൽ വിധിജ്ഞനായ വൈദ്യൻ എപ്പോഴും സ്വഗൃഹത്തിൽ കാടിവെച്ച സൂക്ഷിക്കേണ്ടതാകുന്നു. പ്രസംഗവശാൽ കാടിവെക്കുവാനുള്ള ക്രമത്തെക്കൂടെ ഇവിടെ എടുത്തെഴുതുന്നത് ഉപകാരമാണെന്ന വിചാരിക്കുന്നു. അതിനാൽ അതു സപ്രമാണം താഴെ വിവരിക്കുന്നു:—

## ധാന്യാമ്ലനിവേശനം.



"അശീതിവാതരോഗേഷു ധാന്യാമ്ലം വിനിവേശയേൽ । ശുഭേഹ്നേ നക്ഷത്രേ സ്വഗൃഹേ കലശം ന്യസേൽ। തസ്മിന്നേതാംശ്ച സംഭാരാൻ നിക്ഷിപേന്മതിമാൻ ഭിഷക് । തണ്ഡുലസ്യ ദശപ്രസ്ഥാൻ പൃഥുകസ്യ തഥൈവ ച । കുലത്ഥസ്യ തഥാ ലാജാശ്ച ത്വാരിംശദിതീരിതം ആഢകം കംഗുബീജാനാം കോദ്രവസ്യ ച

തണ്ഡുലാൽ । ചതുഷ്പ്രസ്ഥം ക്ഷിപേൽ പശ്ചാദ്ദ്വിപ്രസ്ഥം നാഗര
സ്യതു । കംസം ദന്തശഠാനാന്തു ദീപ്യകാൽ കുഡുബാഷ്ടകം। ഉഷ്ണോ
ദകസ്യ ദ്വിശതപ്രസ്ഥം ക്ഷിപ്ത്വാ തിരസ്ക്രിയാം। തസ്യ തോപദ
നംബദ്ധ്വാ പരിതോഗ്നിം പ്രവർത്തയേൽ । ആ സപ്തദിവസാദേവ
മഷ്ടമേ ദിവസേ പുനഃ । ധാന്യാമ്ലമസ്മാദാകൃഷ്യ പുനരുഷ്ണോദകം
ക്ഷിപേൽ । ആതുരം സ്നിഗ്ദ്ധസർവ്വാംഗം തദാ തത്രാവഗാഹയേൽ।
മാത്രാണാം ഷൾസഹസ്രാണി പരമഃ കാല ഉച്യതേ । ലോകോ
പകാരമന്വിച്ഛൻ രക്ഷേദ്ഭക്ത്യാ തു കുംഭികാം । പൂജയേദ്വിധിവ
ദ്വിപ്രൈരയം വിധിരനുത്തമഃ".

എൺപതുതരം വാതവ്യാധികൾക്കും സിദ്ധൌഷധമായ കാടിവെക്കേണ്ടും ക്രമത്തെ വിവരിക്കാം. നക്ഷത്രാദിഗുണയുക്തമായ സുമുഹൂർത്തത്തിങ്കൽ വൈദ്യൻ സ്വഗൃഹത്തിൽ ശുചിയായിരിപ്പോരുസ്ഥലത്ത് ഒരു പാത്രംവെച്ച് അതിൽ താഴേപറയുന്ന മരുന്നുകളെ നിക്ഷേപിക്കണം. നവരയരി ഇടങ്ങഴി ൧൦. നവരനെല്ലുകൊണ്ടുണ്ടാക്കിയ അവിൽ ഇടങ്ങഴി ൫൦. മുതിര ഇടങ്ങഴി ൫൦. നവരവിത്തു വറുത്തുണ്ടാക്കിയ മലരിടങ്ങഴി ൪൦. തിനയരി ഇടങ്ങഴി ൪. വരകിന്റെ അരി ഇടങ്ങഴി ൪. ചുക്ക് ഇടങ്ങഴി ൨. ചെറുനാരങ്ങ നാലാക്കി കീറിയത് ഇടങ്ങഴി ൪. അയമോദകം ഇടങ്ങഴി ൨. ഇവയെല്ലാം വെവ്വേറെ കിഴികെട്ടി മുൻപറഞ്ഞ പാത്രത്തിൽ ഇരുനൂറിടങ്ങഴി തിളപ്പിച്ചവെള്ളം പകന്ന് അതിൽ ഈ കിഴികളെല്ലാം ക്രമത്താലെ ഇട്ട് പാത്രം അടപ്പുപാത്രംകൊണ്ടടച്ച് ശീലകൊണ്ടു പൊതിഞ്ഞു ശീലമൺചെയ്തു ചുററും തീയ്യിട്ടു കത്തിക്കുക. ഏഴുദിവസം കഴിഞ്ഞാൽ അതിൽനിന്ന് ആവശ്യമുള്ള കാടി എടുത്തുകൊള്ളാം. എത്രകണ്ടെടുക്കുന്നുവോ അത്രയും കാഞ്ഞവെള്ളം അതിൽ പകന്നു ഭദ്രമായി അടച്ചുസൂക്ഷിക്കണം. നിത്യവും രണ്ടു സന്ധ്യയ്ക്കും വിളക്കു കാണിക്കുകയും മാസത്തിൽ ഒരിക്കലെങ്കിലും ബ്രാഹ്മണരെക്കൊണ്ടു പൂജിപ്പിക്കുകയും വേണം. യാതൊരുവിധ അശുദ്ധിയും ബാധിച്ചുപോകാതെ സൂക്ഷിച്ചുരക്ഷിക്കണം. ഇതിന്റെ ഉപയോഗം വൈദ്യശാസ്ത്രങ്ങളിൽ അവിടവിടെ പറഞ്ഞുകാണാവുന്നതാകയാൽ ഇവിടെ വിസ്തരിക്കുന്നില്ല. "പയഃ പയോധേരുദിതസ്സ ദേവോ

ധന്വന്തരിർവ്വിഷ്ണുകലാവതീർണ്ണഃ। ദിനേ ദിനേ സ്മിന്മമ ദിവ്യഭാണ്ഡേ ദയാനിധിസ്സന്നിധിമാതനോതു" എന്ന മന്ത്രം ചൊല്ലി നിത്യവും ഈ ഔഷധകുംഭത്തെ വന്ദിക്കുമാറ പതിവ്. ഭാവനാനുഗുണമാണല്ലോ ദൈവാധീനം * * * * * *

ഇതി വൈദ്യമനോരമായാം

ത്രയോദശഃ പടലഃ

## അഥ ചതുർദ്ദശഃ പടലഃ.

### ഗർഭിണീചികിത്സാധികാരഃ.

൧. ദശമൂലാനി ച നളിനം കുഷ്ഠമുശീരം നതസ്സൃക്കേ। ഏരണ്ഡശിഫാം ച പിബേൽ ഗർഭാശയശോധനായഗോപയസാ.

ദശമൂലം താമരവല്ലി കൊട്ടം രാമച്ചം തകരം ചോനകപ്പുല്ല് ആവണക്കിൻവേര് ഇവ സമം പശുവിൻ പാലിൽ അരച്ച സേവിച്ചാൽ ഗർഭാശത്തിന്നു ശുദ്ധിവരും.

൨. കടുകാലാബുസംസിദ്ധം തൈലമഭ്യംജനംതഥാപേൽ। യോനിദോഷഹരം നാസ്യാ ഗർഭമുൽപാദയേച്ചി.

കയ്പൻ ചുരവള്ളി ഇടിച്ചുപിഴിഞ്ഞ നീരിൽ അതുതന്നെ കല്ക്കനായി കാച്ചിയ എണ്ണതേച്ചാൽ യോനിദോഷം തീരുകയും ഉടനെ ഗർഭമുണ്ടാവുകയും ചെയ്യും.

൩. പുത്രാർത്ഥം ദമ്പതീ രാത്രൌ ശയീയാതാം മുദാന്വിതൌ പുഷ്പചന്ദനതാംബൂലയൌവനൈഃ സമലംകൃതൌ (൪) ഇച്ഛേതാം യാദൃശം പുത്രം തദ്രൂപചരിതാംശ്ച തൌ। ചിന്തയേതാം ജനപദാം സ്തദാചാരചരിഷ്ണവൌ. 'ബ്രഹ്മാ ബൃഹസ്പതിർവിഷ്ണുഃ സോമഃസൂര്യസ്തഥാശ്വിനൌ। ഭഗോഥ മിത്രാവരുണൌ വീരം ദദതു മേ സുതം'(൫)ഏതം മന്ത്രം ജപന്തൌ തൌസംവിശേതാം യഥാവിധി। പ്രാർത്ഥനാബലതോ ദേവാഃ പ്രയച്ഛന്തി സുതം പ്രിയം।

പുത്രനുണ്ടാകേണമെന്നു ആഗ്രഹിക്കുന്ന ദംപതിമാർ രാത്രികാലത്തിൽ അന്യോന്യാനുരാഗത്തോടുകൂടിയവരും സുഗന്ധപുഷ്പങ്ങളെ ചൂടിയവരും ചന്ദനക്കുറിയിട്ടവരും വെററില മുറുക്കിയവ

രുമായിട്ട് ശരീരത്തിന്നു മററു യാതൊരുസുഖക്കേടുമില്ലെങ്കിൽ സ ഹശയനംചെയ്യണം. ആ സമയം എങ്ങിനെയുള്ള പുത്രൻ ത ങ്ങൾക്കുണ്ടാകേണമെന്നു വിചാരിക്കുന്നുവോ അങ്ങിനെയുള്ളവരു ടെ വേഷാചാരാദികളെ സ്വീകരിക്കുകയും അങ്ങിനെയുള്ളവരെ മനസ്സുകൊണ്ടു ധ്യാനിക്കുകയും അവരുടെ ആചാരപരിഷ്കാരങ്ങ ളെ ധരിക്കുകയും 'ഭഗോഥ' എന്നു മുതലായ മന്ത്രം രണ്ടാളും ജ പിക്കുകയും ചെയ്തുകൊണ്ടു വിധിപ്രകാരം ശയിക്കണം. ആ പ്രാ ത്ഥനാശക്തിനിമിത്തം ദേവന്മാർ അവൎക്ക നല്ല സന്തതിയെ കൊടുക്കുകയും ചെയ്യും.

൬. ബ്രാഹ്മീവാശാമൃതാനിംബപാർശ്ചേഷ്വാദളജം രസം । പ്രാതസ്സിപീയ തൈലേന വന്ധ്യാപി ലഭതേ സുതം.

ബ്രഹ്മി ആടലോടകത്തില ചിററമൃത് വേപ്പില വലിയ ഉ ങ്ങിന്നില ഇവസമം ഇടിച്ചുപിഴിഞ്ഞ നീര സമം എണ്ണ ചേ ൎത്തു പുലച്ചെ സേവിച്ചാൽ മച്ചിക്കു കൂടെ പുത്രനുണ്ടാകും.

൭. ബലാ[illegible]സിതാ സാരിവാ[illegible] വടസ്യ ശുംഗം ഗജകേസരഞ്ച । ഏതന്മധുക്ഷീരഘൃതൈസ്സുപീത വന്ധ്യാ സു പുത്രം നിയമം പ്രസൂതേ.

കുറന്തോട്ടി[illegible] അതിവിടയം [illegible] പേരാൽ മൊട്ടു കക്കരിക്കു ഇവ സമം അരച്ചു [illegible] തേ നും പാലും നെയ്യുംകൂട്ടി സേവിച്ചാൽ വന്ധ്യക്കും പ്രസവിക്കും.

൮. അശ്വ[illegible]ധാകഷായേണ സിദ്ധം ദുഗ്ദ്ധം ഘൃതാന്വി തം । ഋതുസ്നാതാം [illegible] പ്രാതഃ പീതാ ഗൎഭം ധരത്യ[illegible].

അമുക്കുരക്കഷായത്തിൽ പാൽ വി[illegible]രുക്കി നെയ്യുചേ ൎത്ത് ഋതുസ്നാതയായവൾ രാവിലെ സേവിച്ചാൽ [illegible]ച്ചയായും ഗ ൎഭമുണ്ടാകും.

൯. പുഷ്യോദ്ധൃതം ലക്ഷ്മണായാ മൂലം ദുഗ്ദ്ധേ[illegible] കന്യകാ പിഷ്ടം പീത്വാ ഋതുസ്നാതാ ഗൎഭം ധത്തേ ന സംശയഃ

ഋതുസ്നാനം കഴിഞ്ഞ കന്യക പൂയമുള്ളന്നാൾ തിരുതാളിവേ രു വിധിപ്രകാരം പറിച്ചെടുത്തരച്ചു പാലിൽ കലക്കി സേവി ച്ചാൽ ഉടനെ ഗൎഭമുണ്ടാകും.

൧൦. ബീജാനി ബീജപൂരസ്യ ക്ഷീരപക്വാനി വാ പിബേൽ നാരീക്ഷീരേണ സഹസാ ക്ഷീരഭുൿഗൎഭധൃഗ്ഭവേൽ.

ചെറുനാരങ്ങയുടെ വിത്തു പാലിൽ പുഴുങ്ങി വററിച്ചരച്ചു പാലിൽ കലക്കി സേവിച്ചാൽ ഉടനെ ഗർഭമുണ്ടാകും. ഇവിടെ 'മാതുലുംഗസ്യ' എന്നും പാഠം കാണുന്നു. ആ പാഠത്തിൽ മാതളനാരങ്ങവിത്തെന്നും ഗ്രഹിക്കണം.

൧൧. അഥവാശ്വത്ഥവന്ദാകം ഗർഭം ക്ഷീരപാചിതം । ഗൃഹീതമശ്വഗന്ധായാ മൂലം പുഷ്യേ പിബേദൃതൌ(൧൨)ക്ഷീരേണ ക്ഷീരഭുഗ് ഭൂത്വാ പുത്രസമ്പദി മജ്ജതി । ശൈവേന തപസാ സിദ്ധൌ ബ്രഹ്മരൂപേ യഥാ തഥാ.

പേരാൽമൊട്ടു പാലിൽപുഴുങ്ങി അരച്ചു പാലിൽ കലക്കി സേവിക്കുന്നതും ഗർഭമുണ്ടാകുവാൻ നല്ലതാകുന്നു. പൂയത്തുന്നാൾ അമുക്കുരവേരു പറിച്ചെടുത്തു അരച്ചു പാലിൽകലക്കി ഋതുകാലം കഴിയുന്നതിന്റെ മുമ്പെ സേവിച്ചാൽ അവൾക്കു ധാരാളം സന്താനമുണ്ടാകും.

൧൩. കാർപ്പാസശലാട്ടുനാം കല്കം ക്ഷീരേ പിബേത്തു സപ്താഹം । വന്ധ്യാ പുത്രോൽപത്തിം വാഞ്ഛന്തീ പുഷ്യദിവസേഷു.

പരുത്തിയുടെ ഇളയ കായ അരച്ചു പാലിൽകലക്കി പൂയത്തുന്നാൾ സേവിക്കുക. ഇങ്ങിനെ ഏഴുപൂയത്തുന്നാൾ മുടങ്ങാതെ സേവിച്ചാൽ മച്ചികൂടെ പ്രസവിക്കും.

൧൪. വജ്രവല്ലീരസേ തുല്യം തൈലം തൽകല്കമിശ്രിതം । ധ്വജാരോഹണകല്യാണദിവസേ പാർവ്വതീപതേഃ(൧൫) ഋതുസ്നാതാ വധൂഃ പിണ്ഡം ഭക്ഷയേൽ പുത്രകാംക്ഷിണീ । സുപുത്രസ്യേന സഞ്ജാതോ മോദയേദുഭയം കുലം.

ചങ്ങലംപരണ്ട പിഴിഞ്ഞ നീരിൽ അത്ര എണ്ണയും ചീർത്തു ചങ്ങലംപരണ്ട അരച്ചുകലക്കി അതിന്റെ ഊറൽ ഉരുട്ടിയെടുത്തു ശുഭദിനത്തിൽ ഋതുസ്നാതയായവൾ സേവിച്ചാൽ അതിയോഗ്യനായ പുത്രനുണ്ടാകും.

൧൬. വന്ദാകമൌദുംബരമാദരേണ വന്ധ്യാംഗനാ പുഷ്പവിശുദ്ധിവാരേ । പൂർവ്വം പിബിത്വാ ലഭതേ കുമാരം ഛാഗസ്യ ദുഗ്ധേന സഹ പ്രപീതം.

ഋതുസ്നാനംചെയ്ത ദിവസം ഇത്തിമൊട്ട് അരച്ചു കറിയം

ട്ടിൻപാലിൽ കലക്കി സേവിച്ചാൽ വന്ധ്യക്കുകൂടെ പുത്രനുണ്ടാകും. ഇതു സേവിക്കുന്നതിന്നുമുമ്പെ വയറിളക്കുകയും വേണം.

൧൭. കാകമാചീശിഫാം പുഷ്യേ കാമം നിഷ്പീഡ്യ കന്യയാ രസം സ്നാതാ പിബേന്നാരീ ലഭേൽ ഗർഭമനുത്തമം.

ഋതുസ്നാതയായ സ്ത്രീ മണത്തക്കാളിയുടെ കുഴന്നം കറവാഴപ്പട്ടയുംകൂടെ തിരുമ്മിപ്പിഴിഞ്ഞ നീർ പൂയത്തുന്നാൾ ധാരാളമായി കഴിച്ചാൽ ഉടനെ ഗർഭംധരിക്കും.

൧൮. സ്നാതാ ചതുൎത്ഥദിവസേ സ്വഭൎത്തൃസംപൎക്കമാപ്യ നിശി നാരീ പുത്രംലഭേത സുഭഗംവാമേതരപാൎശ്വസംയുക്താ.

ഋതുവായതിന്റെ നാലാംദിവസം ഋതുസ്നാനംചെയ്തു രാത്രിയിൽ തന്റെ ഭൎത്താവോടുകൂടെ മൈഥുനധൎമ്മത്തെ ചെയ്തതിന്നശേഷം വലത്തുപുറം ചെരിഞ്ഞുകിടന്നാൽ ഗർഭം അലസിപ്പോകാതെ നിലനില്ക്കുമെന്നുമാത്രമല്ല ആ പുത്രൻ സുഭഗനായിത്തീരുകയുംചെയ്യും.

൧൯. ബീജപൂരസ്യ ബീജാനി മൂലം വാ ഗൎഭസംഭവേ । പിബേദാജ്യേന മൂലം വാ ലക്ഷ്മണാഹയഗന്ധയോഃ

ചെറുനാരങ്ങവിത്തോ ചെറുനാരകവേരോ തിരുതാളിവേരോ അമുക്കുരമോ അരച്ചു നെയ്യിൽ ചാലിച്ചു സേവിച്ചാൽ ഗൎഭം അലസാതെ നിലനില്ക്കും.

൨൦. ഗിരികൎണ്ണ്യാശ്ശിഫാ ശ്വേതാ കുമുദായാഃ കടീതടേ । ധാൎയ്യമാണാ സ്ത്രിയാ ഗൎഭസ്ഥാപനായ ഭവേൽ പ്രഭുഃ.

വെൺകൊടിത്തുവ്വവേരോ ചെറുകുമിഴിന്റെ മൊരികളഞ്ഞ വേരോ അരയിൽ ധരിച്ചാൽ ഗൎഭം അലസുകയില്ല.

൨൧. ഉദുംബരശിഫാക്വാഥേ ക്ഷീരം സമധുശൎക്കരം । ശാലിം പിഷ്ട്വാ പിബേൽ ഗർഭവിനിപാതനിവൎത്തകം (൨൨) തരുണൈൎന്നാളികേരസ്യ പുഷ്പൈരൌദുംബരൈഃ ഫലൈഃ। അബ്ദൈശ്ച കല്പിതഃ ക്വാഥോ ഗൎഭസ്രാവം നിവൎത്തയേൽ.

അത്തിവേരുകൊണ്ടു വെച്ച കഷായത്തിൽ സമം പാലുംവീഴ്ത്തി ആറിയാൽ തേനും പഞ്ചസാരയുംകൂട്ടി അരി അരച്ചുകലക്കി സേവിച്ചാൽ ഗൎഭപാതംശമിക്കും. ഇളയ തെങ്ങിൻപൂക്കുലയരി

അന്തിക്കാംയ മുത്തങ്ങ ഇവ സമം കഷായം വെച്ച സേവിച്ചാലും ഗർഭപാതംവരാതെ ഗർഭം നിലച്ചുനില്ക്കും.

൯൩. [illegible]യഷ്ടീമധുകം ക്ഷൌദ്രോ[illegible] സശക്കരം ലീഢം । [illegible]താ [illegible]താ മൃദ്വീകാ ഗ[illegible]രം.

കോലരക്കും ഇരട്ടിമധുരവുംകൂടെ പൊട[illegible]തനിൽ കുഴച്ച പഞ്ചസാരയുംകൂട്ടി ലേഹമാക്കി സേവിക്കുകയോ മുന്തിരിങ്ങ തേനിലരച്ച സേവിക്കുകയോ ചെയ്താൽ ഗർഭം[illegible]ണ്ടായ ശൂലവേദന ശമിക്കും.

൯൪. പാരാവതശകൃൽകല്ക്കേ നിപീതം[illegible]ലാംബുനാ । ഗർഭിണീനാമസൃക്ക്സ്രാവം നിരുണദ്ധി സവേദനം.

ഗർഭിണിക്ക കടിവേദനയോടുകൂടെ രക്തസ്രാവമുണ്ടായാൽ മാടപ്രാവിൻകാഷ്ഠമരച്ച അരിക്കാടിയിൽ കലക്കി സേവിക്കണം.

൯൫. മാക്കവസ്വരസം ഗവ്യം ക്ഷീരഞ്ച സഗുഡം പിബേൽ । അന്തർവ്വത്ന്യാ ഭവേത്തസ്യാ നൈവ ഗർഭപരിച്യുതിഃ (൯൬) സമം ഗാധാതകീപുഷ്പക്ഷീ[illegible]ലോധ്രമഹോദൽപലൈഃ ന ഗർഭോ നിപതേൽ പീതൈസ്തണ്ഡുലാംബുനാ[illegible]ഥിതൈഃ.

കഞ്ഞുണ്ണിനീരിൽ സമം പശുവിൻപാലും ചേർത്ത സേവിച്ചാൽ ഗർഭം അലസിപ്പോകയില്ല. പാച്ചുണ്ടവേര് താതിരിപ്പൂവ് വെളുത്ത പാച്ചോററിത്തൊലി താമരക്കിഴങ്ങ ഇവ സമം പച്ചവെള്ളത്തിൽ അരച്ച സാന്ദ്രപാകമാക്കി സേവിച്ചാലും ഫലം മുൻപറഞ്ഞതുതന്നെ.

൯൭. ക്ഷീരേണ പീതാ സക്ഷൌദ്രാ കുലാലകരമർദ്ദമൃൽ। സഹസാ പ്രതിബധ്നീയാൽ ഗർഭപാതം ന സംശയഃ.

കുശവൻ മനഞ്ഞമണ്ണ് പാലിൽകലക്കി തേനും ചേർത്ത സേവിച്ചാൽ ഗർഭം സ്രവിച്ചുപോകുവാനാരംഭിക്കുന്നുണ്ടെങ്കിൽ ആ ഉപദ്രവം ക്ഷണത്തിൽ ശമിക്കും.

൯൮. തൃണപഞ്ചകമൂലാനാം കല്ക്കേന വിപചേൽ പയഃ । തൽപയോ ഗുർവ്വിണീ പീത്വാ മൂത്രസംഗാദ്വിമുച്യതേ.

ഗർഭിണിക്ക മൂത്രം വേണ്ടതുപോലെ പോകുന്നില്ലെങ്കിൽ ദർഭവേര് ആററുദർഭവേര് അമവേര് കുശവേര് വരിനെല്ലിൻവേര് ഇവ

സമം അരച്ചുകലക്കി കുറുക്കിയ പാൽ സേവിച്ചാൽ ആ ഉപദ്രവം ശമിക്കും.

൨൯. കക്കടീമൂലസംസിദ്ധം ക്ഷീരം ശൂലഹരം പരം । ഗർഭിണീ തു ബലാകപാഥസിദ്ധം സായം പ്രഗേപി വാ (൩൦) കുശകാശോരുവൃകാണാം മൂലൈർഗ്ഗോക്ഷുരകസ്യ ച ശൃതം ദുഗ്ദ്ധം സിതായുക്തം ഗർഭിണ്യാഃ ശൂലനൽ പരം.

വെള്ളരിവേരിട്ടു കുറുക്കിയ പാലോ, കുറുന്തോട്ടിക്കഷായം കൂട്ടിക്കുറുക്കിയ പാലോ രാവിലയോ രാത്രിയോ സേവിക്കുന്നതു ഗർഭിണിയുടെ ശൂലവേദന ശമിക്കുവാൻ നല്ലതാകുന്നു. കുശവേര് ആറ്റുദർഭവേര് ആവണക്കിൻവേര് ഞെരിഞ്ഞില് ഇവ സമം ചതച്ചു കിഴികെട്ടിയിട്ടു കുറുക്കിയ പാൽ ശീലിക്കുന്നതും ഗർഭിണിയുടെ ശൂലവേദന ശമിക്കുവാൻ വിശേഷമാകുന്നു.

൩൧. ക്ഷീരപിഷ്ടമബലാക്ഷകം പിബേദ്ദേവദാളികുസുമോത്ഭവം രജഃ । ശീഘ്രമേവ സുഖസൂതിമാവഹേന്നാസ്ത്യതഃ പരതരം തദൌഷധം.

താന്നിക്ക അരച്ചതോ ദേവതാളിപ്പൂവ്വിന്റെ രജസ്സോ പാലിൽ കലക്കി സേവിച്ചാൽ ക്ഷണത്തിൽ പ്രസവിക്കും. സുഖപ്രസവത്തിന്ന് ഇതു വളരെ വിശേഷമാകുന്നു.

൩൨. ഗർഭിണ്യാസ്സുഖസൂത്യർത്ഥം കിമന്യൈർമ്മന്ത്രഭേഷജൈഃ । സഹസ്രപ്രസ്ഥമംബ്വാശു മേയം പുത്രസ്യ മാതുലൈഃ.

ഗർഭിണിക്കു സുഖപ്രസവം സിദ്ധിക്കേണമെന്നുവെച്ചു മന്ത്രവാദം ചെയ്യിച്ചിട്ടും മരുന്നു സേവിപ്പിച്ചിട്ടും ഉണ്ടാകുന്ന ഫലം ഈ പറയുന്നതിനോടു തുല്യമായിവരികയില്ല. ആ വിദ്യയെന്തെന്നാൽ, ആ പ്രസവിക്കുന്ന ശിശുവിന്റെ അമ്മാമന്മാർ ആയിരം ഇടങ്ങഴിവെള്ളം കഴിയുന്നവേഗത്തിൽ അങ്ങോട്ടും ഇങ്ങോട്ടും അളക്കട്ടെ. എന്നാൽ ആ ഗർഭിണി ക്ഷണത്തിൽ പ്രസവിക്കുകയും ചെയ്യും.

൩൩. കാരാസ്കരാസ്ഥി സലിലേന വിഘൃഷ്യ ലിംപേന്നാഭൌ സുഖപ്രസവകാംക്ഷിതസുന്ദരീണാം । തദ്വദ്വിഷം ച കരപാദതലേഷു ബാലേ ജാതേ തമാശു സലിലൈഃ പരിശോധയേച്ച.

കാഞ്ഞിരക്കുരു പച്ചവെള്ളത്തിലരച്ച നാഭിയിൽ പുരട്ടിയാൽ കഠിനവേദന അനുഭവിക്കാതെ ക്ഷണത്തിൽ പ്രസവിക്കും. വത്സനാഭി അരച്ച കയ്യിന്റെയും കാലിന്റെയും ഉള്ളനടികളിൽ പുരട്ടിയാലും ക്ഷണത്തിൽ പ്രസവിക്കും. പക്ഷെ പ്രസവിച്ച ഉടൻ തന്നെ അതു നല്ലവണ്ണം വെള്ളംകൊണ്ടു കഴുകികളയുകയുംവേണം.

൩൪. വാരിപിഷ്ടം വിശാലായാ മൂലമാജ്യേന സംയുതം അധോമുഖമധോ നാഭൌ ലിംപേൽ സദ്യഃ പ്രസൂതികൃൽ.

കാട്ടുവെള്ളരിവേർ പച്ചവെള്ളത്തിലരച്ച നെയ്യിൽ ചാലിച്ച നാഭിയിൽ കീഴ്പോട്ടു പുരട്ടിയാൽ ക്ഷണത്തിൽ പ്രസവിക്കും.

൩൫. വാശാപത്രൂഷഫലിനീകാകമാചീശിഫാഃ പൃഥക് । പിഷ്ട്വാ നാഭേരധോ ലിപ്ത്വാ ഗർഭനിഷ്ക്രാമണപ്രദാഃ.

ആടലോടകവേര് ചിററിന്തലിൻവേര് ഞാഴൽവേര് മണത്തക്കാളിവേര് ഇതുകളിൽ ഏതെങ്കിലും ഒരു മരുന്ന് അരച്ച നാഭിയിങ്കൽ കീഴ്പോട്ടു പുരട്ടിയാൽ ഗർഭം ക്ഷണത്തിൽ പുറത്തുവരും.

൩൬. പക്വം തിലോത്ഭവം നാസ്യം വിശല്യാസ്വരസേന തു ഹന്തി ഗർഭാപരാസംഗം ഗുഹ്യനാഭികരാംഘ്രിഗം.

മേത്തോന്നി ഇടിച്ചുപിഴിഞ്ഞ നീരു ചേർത്തു കാച്ചിയ എണ്ണ ഗുഹ്യപ്രദേശത്തും നാഭിയിങ്കലും കയ്യിന്മേലും കാലിന്മേലും പുരട്ടിയാൽ ഗർഭത്തിന്നും മറുപിള്ളയ്ക്കുമുള്ള തടവുതീന്നു ക്ഷണത്തിൽ പ്രസവിക്കും.

൩൭. പ്രപുന്നാടശിഫാ ഗാഢം ക്ഷുണ്ണാ യോനൌ ധൃതാ ഭവേൽ । ക്ഷുണ്ണാ സതൈലാ വർഷാഭൂശിഫാ ച സുഖസൂതിദാ.

കോൽതകരവേര് നല്ലവണ്ണം ചതച്ച യോനിയിൽ വെയ്ക്കുകയോ, തമിഴാമവേര് കുത്തിച്ചതച്ച് എണ്ണയും ചേർത്തു യോനിയിൽ വെയ്ക്കുകയോ ചെയ്യാൽ ഉടനെ പ്രസവിക്കും.

൩൮. തദ്വന്മൂർദ്ധനി വിന്യസ്താ ദ്വിത്രാഃ സ്നുക്ക്ഷീരബിന്ദവഃ । ഗർഭാപരചരാസംഗേ ഹ്യപദിഷ്ടം ഭിഷഗ്വരൈഃ.

അതേവിധം കള്ളിപ്പാലും എണ്ണയുംകൂട്ടി യോജിപ്പിച്ച് അതിൽനിന്ന് രണ്ടോ മൂന്നോ തുള്ളി തലയിൽ ഉററിച്ചാൽ തടഞ്ഞു നില്ക്കുന്ന ഗർഭവും മറുപിള്ളയും ക്ഷണത്തിൽ പുറത്തുവരും.

൩൯. വചാഗ്രാതിവിഷാസർപ്പനിർമ്മോകൈർദ്ധൂപനം ഭഗേ । കരഞ്ജതൈലസംയുക്തൈർഗ്ഗർഭമാശ്വേവ പാതയേൽ.

വയമ്പ് വെളുവയമ്പ് (ചെടയൻ കഞ്ഞാവ് എന്നു പക്ഷാന്തരം) അതിവിടയം പാമ്പിൻവള്ള ഇവ സമം ഉങ്ങെണ്ണയിൽ കുഴച്ച് കനലിലിട്ടു പുകച്ച പുക യോനിയിൽ തട്ടിച്ചാൽ വേഗത്തിൽ പ്രസവിക്കും.

൪൦. സചരസനേഷുപുംഖായാഃ കൃതാന്മധുകരസ്യ വാ । നസ്യാന്ന സ്യാൽ ഭയം സ്ത്രീണാം മൂഢഗർഭസമുത്ഭവം.

കൊഴിഞ്ഞിലിനിലയോ കഞ്ഞുണ്ണിയോ ഇടിച്ചുപിഴിഞ്ഞ നീരുകൊണ്ടു നസ്യം ശീലിച്ചാൽ സ്ത്രീകൾക്കു മൂഢഗർഭം നിമിത്തമുള്ള ഭയമുണ്ടാവുകയില്ല.

൪൧. പുടദഗ്ധാഹിനിർമ്മോകമഷീ ക്ഷൗദ്രേണ ചാക്തദൃക് । സഹസൈവ വിശല്യാ സ്യാന്മൂഢഗർഭാപി ഗർഭിണീ.

പാമ്പിൻവള്ള പുടപാകസമ്പ്രദായത്തിൽ പുടംവെച്ചു കരിച്ചെടുത്ത മഷി തേനിൽ ചാലിച്ചു കണ്ണിലെഴുതിയാൽ ഗർഭസംഗം തീർന്നു ക്ഷണത്തിൽ പ്രസവിക്കും.

൪൨. സിദ്ധാർത്ഥാർജ്ജുനപുഷ്പഗുഗ്ഗുലുവചാലാക്ഷാമയൂരച്ഛദൈഃ കേശോശീരഭുജംഗശുക്തിസഹിതൈർദ്ധൂപോ ഗൃഹേ നിർമ്മിതഃ । സ്ത്രീണാം സമ്പ്രതി മൂഢഗർഭജനിതാം ബാധാമഹീം വൃശ്ചികാനാഖൂൻ ഭൂതഗണാൻ പിശാചനികരാൻ ഗേഹാന്നിരസ്യത്യലം.

കടുക് നമ്മരുതിൻപൂവ് ഗുൽഗുലു വയമ്പ് അരക്ക് മയിൽപീലി തലനാര് രാമച്ചം പാമ്പിൻവള്ള ഇവയെല്ലാം കൂടെ ഇട്ടു പുകപ്പിച്ചു പുകയേറ്റാൽ ക്ഷണത്തിൽ ഗർഭസംഗം നിമിത്തമുള്ള പീഡ ശമിക്കും. ഈ യോഗത്തിൽ പറഞ്ഞ മരുന്നുകളെല്ലാംകൂടെ ഇട്ടു പുകച്ചാൽ ആ തറവാട്ടിൽ പാമ്പ് തേള് എലി ഇതുകൾ കടന്നുകൂടുകയില്ല. ഭൂതബാധ പിശാചുബാധ ഇതുകളും ശമിക്കും.

൪൩. പീതം പുഷ്പലതാപത്രം പിഷ്ടം തണ്ഡുലവാരിണാ । അപരാം പാതയേച്ഛാലീമൂലം മൂത്രേണ ചാഥവാ.

വേലിപ്പരുത്തിയില (ഉഴിഞ്ഞയെന്നു പക്ഷാന്തരം) അരച്ചു

അരിക്കാടിയിൽ കലക്കി സേവിച്ചാൽ മറപിള്ള വേഗത്തിൽ പുറത്തുവരും. വരിനെല്ലിൻവേരരച്ച് ഗോമൂത്രത്തിൽ കലക്കി സേവിക്കുന്നതും നല്ലതാം.

൪൩. ചർമ്മ പൂതികാ ജസ്യ വായസോദുംബരസ്യ വാ । പിഷ്ടം തുഷാംബുനാ പീതമപരാം പാതയേൽ ക്ഷണാൽ.

ഞട്ടാവൽത്തൊലിയോ കാട്ടത്തിത്തൊലിയോ അരച്ച് അരിക്കാടിയിൽ കലക്കി സേവിച്ചാൽ ക്ഷണത്തിൽ മറപിള്ള വീഴും.

൪൪. നിർമ്മോകകടുകാലാബുകൃതവേധനസർഷപൈഃ । ചൂർണ്ണിതൈഃ കടുതൈലാക്തൈർധൂപയേദഭിതോ ഭഗം (൪൫) ലാംഗലീമൂലകല്ക്കേന പാണിപാദതലാനി ഹി ) പ്രലിംപേൽ സൂതികായോഷിദപരാപാത[illegible].

പാമ്പിൻവള കയ്പൻ ചുരങ്ങവള്ളി തുളസ്സാപ്പ് [illegible] കടുക് ഇവപൊടിച്ച് കടുകെണ്ണയിൽ കുഴച്ച് കണലിലിട്ട് പുകച്ച് ആ പുക യോനിയിൽ തട്ടിക്കുന്നതും, മേത്തോന്നിക്കിഴങ്ങരച്ച് ഉള്ളൻകയ്യിലും ഉള്ളൻകാലിന്മേലും പുരട്ടുന്നതും മറപിള്ള വീഴുവാൻ വളരെ നല്ലതാകുന്നു.

൪൬. അപഥ്യാദ്ദൈവയോഗാദ്വാ ജാതം മൂഢം ഭിഷഗ്വരഃ । തത്തല്ലക്ഷണമാലോച്യ ക്ഷണാന്നിഷ്കാശയമാഹരേൽ.

ഗർഭകാലത്ത് ഉത്താനശയനം അതിമൈഥുനം ഉപവാസം ശോകം ഭയം മുതലായ അപത്ഥ്യങ്ങളെ ശീലിക്കുകയാലും ദൈവാധീനക്കുറവുകൊണ്ടും മൂഢഗർഭമായി പരിണമിക്കുകയും അതിന്നു പറഞ്ഞ ഔഷധങ്ങൾ പ്രയോഗിച്ചതിൽ ഫലം കിട്ടാതിരിക്കുകയും ചെയ്യുതായി കണ്ടാൽ ഗർഭമെടുക്കുന്ന വിഷയത്തിൽ പഠിപ്പും പരിചയവുമുള്ള വൈദ്യശ്രേഷ്ഠൻ അതിലെ ലക്ഷണവ്യത്യാസങ്ങളെനോക്കി അറിഞ്ഞ് അവസ്ഥാനുസരണം മാതാവിന്നും ശിശുവിന്നും കേടുതട്ടാത്തവിധം ക്ഷണത്തിൽ ഗർഭം പുറത്തിടുക്കുകയുംവേണം.

൪൭. കുക്ഷൌ വാതേന ധൃതോ ഗർഭോ വർഷാദികാരകാരീസ്യാൽ । തത്ര ക്ഷീരം പ്രപിബേൽ സംഘൃതം കോഷ്ണം കരോതി സുഖസൂതിം.

വിഘ്നനനായിത്തീൎന്ന വായു ഗൎഭത്തെ പ്രസവിക്കേണ്ടതായ കാലത്തു പുറത്തുവിടാതെ സ്തംഭിപ്പിക്കും. അങ്ങിനെ പ്രസവിക്കാതെ സ്തംഭിച്ച ഗൎഭം ഗൎഭോൽപാദനകാലംമുതൽ ഒരു കൊല്ലത്തിലധികം ഉദരത്തിൽതന്നെ സ്ഥിതിചെയ്താൽ മാതാവിന്നു പല രോഗങ്ങളേയുമുണ്ടാക്കിത്തീൎക്കും. അവിടെ കാച്ചിയപാലിൽ നെയ്‌വീഴ്ത്തി ചെറുചൂടോടുകൂടെ സേവിക്കുകയും വേണം. അതു സേവിച്ചാൽ കാലാതീതമായ ഗൎഭം ക്ഷണത്തിൽ തകരാറുകൂടാതെ പ്രസവിക്കുകയും ചെയ്യും.

൪൮. ചന്ദനം ശാരിബാലോധ്രമൃദ്വീകാ ശൎക്കരാന്വിതം കഷായം കൃത്വാ പ്രദദ്യാച്ച ഗൎഭിണീജ്വരശാന്തയേ.

ചന്ദനം നന്നാറികിഴങ്ങ് പാച്ചോറ്റിത്തൊലി മുന്തിരിങ്ങാപ്പഴം ഇവസമം കഷായംവെച്ചു പഞ്ചസാര മേപ്പൊടിചേൎത്തു സേവിച്ചാൽ ഗൎഭിണിക്കുണ്ടായ പനി ശമിക്കും.

൪൯. വയസ്ഥാശാരിബാപാഠാതോയതോയദനാഗരൈഃ । ശൃതം ശീതം പിബേദ്വാരി ഗൎഭിണീജ്വരവാരണം.

നെല്ലിക്ക നന്നാറികിഴങ്ങ് പാടക്കിഴങ്ങ് ഇരുവേലി മുത്തങ്ങാക്കിഴങ്ങ് ചുക്ക് ഇവകൊണ്ടു ശൃതകഷായമോ ശീതകഷായമോ ഉണ്ടാക്കി ശീലിച്ചാൽ ഗൎഭിണിയുടെ ജ്വരം ശമിക്കും.

൫൦. പിഷ്ട്വാ ലിപ്തേ യോനൌ മൂലേ ബൎഹമഞ്ജരീപുനൎന്നവയോഃ । നവസൂതായാഃ ശൂലം യോനിഗതം സകലമപനയതഃ.

വലിയ കടലാടിവേരൊ തമിഴാമവേരൊ അരച്ചു പ്രസവം കഴിഞ്ഞ ഉടനെ യോനിയിൽ പുരട്ടിയാൽ പ്രസവം നിമിത്തം യോനിയിലുള്ള സകല വേദനയും ശമിക്കും.

൫൧. തുംബീപത്രം തഥാ ലോധ്രം സമഭാഗം തു പേഷയേൽ । തേന ലേപോ ഭഗേ കാൎയ്യഃ ശീഘ്രം സ്യാദ്യോനിരക്ഷതാ.

വെളുത്ത ചുരങ്ങയുടെ ഇലയും പാച്ചൊറ്റിയും കൂടെ സമമായെടുത്ത് അരച്ചു യോനിപ്രദേശത്തു പുരട്ടിയാൽ പ്രസവം നിമിത്തമുള്ള യോനിക്ഷതം ശമിക്കും.

൫൨. പലാശോദുംബരഫലം തിലതൈലസമന്വിതം । യോനൌ പ്രലിപ്തം മധുനാ ദൃഢീകരണമുത്തമം.

പ്ലാശിൻകായയും അത്തിക്കായയുംകൂടെ അരച്ച് എണ്ണയിൽചാലിച്ച തേനുംകൂട്ടി യോനിയിൽ പുരട്ടിയാൽ പ്രസവംനിമിത്തമുള്ള യോനിയുടെ അയവുതീൎന്നു ദൃഢത സംഭവിക്കും.

൩൨. സൂതായാഃ കൃശമുദരം പീതം തക്രേണ മാഗധീമൂലം । മധുഘൃതപിഷ്ടം വ്യോഷം കരോതി ധാത്രീരസോ നിശയാ.

പിച്ചകവേരരച്ച മോരിൽ കലക്കി സേവിക്കുകയോ, ചുക്ക മൊളക് തിപ്പലി ഇവ സമം അരച്ച തേനും നെയ്യും ചേൎത്തു കുഴച്ചു സേവിക്കുകയോ മഞ്ഞളരച്ചു പച്ചനെല്ലിക്ക ഇടിച്ചുപിഴിഞ്ഞ നീരിൽ കലക്കി സേവിക്കുകയോ ചെയ്താൽ പെററവളുടെ വയറ ചുങ്ങും.

൩൩. പ്രസൂതാ വനിതാ വൃദ്ധകുക്ഷിഹ്രാസായ സംപിബേൽ । പ്രാതൎമ്മഥിതസംമിശ്രാം ത്രിസപ്താഹാൽ കണാരജഃ.

പ്രസവിച്ചവളുടെ ഗൎഭകാലത്തു സ്വതെ വൎദ്ധിച്ച വയറ ചുങ്ങുവാൻ ൨൧ ദിവസം രാവിലെ തിപ്പലിപ്പൊടി മോരിൽ കലക്കി സേവിക്കുന്നതു നല്ലതാകുന്നു.

൩൪. പ്രസൃതിസമയേ യസ്യാ ന സ്രവേദ്രുധിരം തതഃ ശൂലം സ്യാൽ പ്ലുത്രനാം ഗന്ധപക്ഷ്മീം ച ഭക്ഷയേൽ സുഖം.

പ്രസവസമയം സ്രവിക്കേണ്ടതായ ആൎത്തവരക്തം സ്രവിക്കാതിരുന്നാൽ അവൾക്കു കലശലായ ശൂലവേദനയുണ്ടാകും.അവിടെ വെള്ളുള്ളിയും തടിയൻവള്ളി പിഴിഞ്ഞ നീരും സേവിച്ചാൽ സുഖം കിട്ടുകയും ചെയ്യും.

൩൫. സൂതായാഃ പൃഷ്ഠകട്യാദൌ ശോഫഃ സ്യാദ്യദി പായയേൽ । മയൂരമൂലപത്ഥ്യാഭ്യാം സിദ്ധമംബു ദിനത്രയം.

പ്രസവിച്ചവൾക്കു പുറത്തും കടിപ്രദേശത്തും കടിപ്രദേശം മുതലായ സ്ഥാനങ്ങളിലും നീരുണ്ടായാൽ ചെറുകടലാടിവേരും കടുക്കയും സമം കഷായംവെച്ചു മൂന്നുദിവസം സേവിക്കുക.

൩൬. കൃസരാം സഘൃതക്ഷീരാം ശൎക്കരാമധുസംയുതാം । സ്തന്യാഭിവൃദ്ധയേ ധാത്ര്യാ ഭോജനം പരികല്പയേൽ.

എള്ളുചോറിൽ നെയ്യും പാലും പഞ്ചസാരയും തേനും കൂട്ടി ഉണ്ടാൽ മുലപ്പാലുണ്ടാകും.

൯൭. യഷ്ടീമധുകസംയുക്തം ഗവ്യം ക്ഷീരം സശക്കരം । പീ
തം ധാത്രീ ഭവേൽ ഭൂരിസ്തന്യപൂൎണ്ണപയോധരാ.

ഇരട്ടിമധുരം പാലിൽ അരച്ചുകലക്കി പഞ്ചസാരയും ചേ
ൎത്തു കുടിച്ചാൽ ധാത്രിക്കു ധാരാളം മുലപ്പാലുണ്ടാകും.

൯൮. ദുഗ്ദ്ധേന സൂതയാ പീതം ശാലിതണ്ഡുലജം രജഃ । വി
ദാരീകന്ദചൂൎണ്ണം വാ പ്രഭവേൽ സ്തന്യവൃദ്ധയേ.

ചെന്നെല്ലരി വറുത്തുപൊടിച്ചു പാലിൽ കലക്കി സേവിക്കു
കയോ പാൽമുതുക്കിൻകിഴങ്ങ് അരച്ചുണക്കിപ്പൊടിച്ചു പൊടിപാ
ലിൽ കലക്കി സേവിക്കുകയോ ചെയ്താൽ ധാരാളം മുലപ്പാലു
ണ്ടാകും.

൯൯. നിശാകുമാരീകന്ദാഭ്യാം വിശാലാശിഫയാഥവാ
സ്തന്യദോഷം സമുൽപന്നം ഹന്യാല്ലേപേന തൽക്ഷണാൽ.

മഞ്ഞൾ വെൺകുറഞ്ഞിവേർ ഇവ സമം അരച്ചു മുലമേൽ
തേയ്ക്കുകയോ കാട്ടുവെള്ളരിവേരരച്ചു പുരട്ടുകയോ ചെയ്താൽ മുല
പ്പാലിന്നുള്ള ദോഷം ക്ഷണത്തിൽ ശമിക്കും.

൱. കുൎവ്വതേ യദി സൂതായാ വ്യാധയോ വേദനാം ഭിഷക്
കുൎയ്യാത്തത്തൽ പ്രതീകാരൈശ്ചികിത്സാം ശാസ്ത്രകോവിദഃ.

പ്രസവിച്ചവൎക്കു ജ്വരാദി രോഗങ്ങൾ ബാധിക്കുന്നതാ
യാൽ അതുകൾക്കുള്ള ചികിത്സകളെ ശാസ്ത്രകോവിദനായ വൈ
ദ്യൻ വേണ്ടവിധം ആലോചിച്ചു ചെയ്കയും വേണം.

൱൧. സൂതികാരോഗശാന്ത്യർത്ഥം കുൎയ്യാദ്വാതഹരീം ക്രിയാം
ദശമൂലകൃതം ക്വാഥം കോഷ്ണം ദദ്യാൽ ഘൃതാന്വിതം.

സൂതികകൾക്കുണ്ടാകുന്ന രോഗങ്ങൾക്കു പ്രായേണ വാതഹരമായ
ചികിത്സ ചെയ്യണം. ദശമൂലകഷായം നെയ്യ് മേമ്പൊടി ചേൎത്തു
ചെറുചൂടോടെ സേവിക്കുന്നതു നല്ലതാണ്.

൱൨. ബലായവാഷമുൽഗാബ്ദധാന്യപൎപ്പടകാർദ്രകൈഃ ।
ലാഘുനാ പഞ്ചമൂലേന ക്വാഥഃ സൂതാജ്വരം ജയേൽ.

കുറന്തോട്ടിവേര് കൊടിത്തൂവ്വവേര് ചെറുപയറ് മുത്തങ്ങ
ക്കിഴങ്ങ് കൊത്തമ്പാലയരി പർപ്പടകപ്പുല്ല് ഇഞ്ചി ഓരിലവേര്
മുവ്വിലവേര് ചെറുവഴുതിനവേര് ഞെരിഞ്ഞിൽ ഇ
വകൊണ്ടുള്ള കഷായം ഈററുപനിയെ മാററും.

൹൬. മധുകം ശാകബീജാനി പയസ്യാമരദാരു ച । അശ്മന്തകം കൃഷ്ണതിലാഃ പപ്പടം ജലദം തഥാ(൹൭) കാഥ ഏഷാം സ്ലസംസിദ്ധോ രോഹിചൂർണ്ണേന സംയുതഃ । സൂതികാജ്വരശാന്ത്യർത്ഥമുത്തമം മുനിസമ്മതം.

ഇരട്ടിമധുരം തേക്കിൻകുരു അടപതിയൻകിഴങ്ങ് ദേവതാരം കല്ലുവ്വഞ്ഞി കാരെള്ള് പപ്പടകപ്പുല്ല് മുത്തങ്ങ ഇവകൊണ്ടുള്ള കഷായം കടുകരോഹിണി മേപ്പൊടിചേർത്തു സേവിച്ചാൽ ഈററുചനി ശമിക്കും.

൹൮. സംയോജിതോ ദലിതയാ കണയാ കവോഷ്ണോ നിർഗ്ഗുണ്ഡികാലശുനനാഗരജഃ കഷായഃ । പീതോ നിഹന്തി കഫമാരുതകോപജാതം സൂത്യാമയം സകലമേവ സുദുസ്തരഞ്ച.

കരുനൊച്ചിക്കഷായത്തിൽ തിപ്പലി പൊടിച്ചു മേപ്പൊടി ചേർത്തു സേവിച്ചാൽ സൂതികക്കുള്ള സകല രോഗവും ശമിക്കും.

൹൯. ഏകാദശ്യാം പ്രഭാതേ ശിശിരതരജലൈർമ്മിശ്രിതൈരുഷ്ണതോയൈഃ സ്നാതോ ബാലശ്ച മാത്രാ സഹ ഹിതമചിരാൽ ഗേഹശൌചഞ്ച കുര്യാൽ । ശംഖം ചക്രഞ്ച സൂത്രം കടിതടനികടേ നേത്രയോരഞ്ജനഞ്ച ദ്വാദശ്യാം സന്മുഹൂർത്തേ ശകടനിരസനം നാമധേയഞ്ച കുര്യാൽ.

പ്രസവിച്ചതിൻെറ പതിനൊന്നാംദിവസം രാവിലെ തിളപ്പിച്ച വെള്ളത്തിൽ പച്ചവെള്ളവുംകൂട്ടി അതുകൊണ്ടു ശിശുവിനെ കുളിപ്പിച്ച് ആ ജലം പകന്ന മാതാവും കുളിച്ചു പെററുകിടക്കുന്ന അറയും ശുദ്ധിവരുത്തി ആചാരപ്രകാരമുള്ള ശരീരശുദ്ധിയും ചെയ്യണം. പന്ത്രണ്ടാംദിവസം ശംഖുംചക്രവും ചരടിന്മേൽ കോർത്തു ശിശുവിൻെറ അരയിൽ കെട്ടിക്കുകയും കണ്ണെഴുതിക്കുകയും നല്ല മുഹൂർത്തസമയത്തു ശകടനിരസനം ചെയ്യുകയും പേരിടുകയും വേണം.

ൺ. ദൈവജ്ഞസ്യാജ്ഞയാ യത്ര ബാലോ ജാതോ വികേതനോ । ശകുനം തസ്യ നിക്ഷിപ്തം തസ്യ രോഗഹരം ഭവേൽ.

ബാലൻെറ പൊക്കിൾകൊടി വീണത് എടുത്തു സൂക്ഷിച്ചു അതു നല്ല മുഹൂർത്തത്തിൽ ആ ഗൃഹത്തിൽതന്നെ കുഴിച്ചിട്ടാൽ ആ ശിശുവിന്ന് ആരോഗ്യമുണ്ടാകും.

൩൨. അന്നപ്രാശനകാലാൽ പ്രാങ്മുണ്ഡനാനി ന കാരയേൽ ഭസ്മസിദ്ധാത്ഥകൌ തസ്യ മസ്തകേ നിക്ഷിപേൽ സദാ.

ചോറൂണിന്നുമുമ്പേ തലമുടി നരക്കരുത്. ദിവസേന ബാലന്റെ ശിരസ്സിൽ ഭസ്മവും കടുകും കൂടെ ഇടുകയും വേണം.

ഇതി വൈദ്യമനോരമായാം
ചതുർദ്ദശഃ പടലഃ.



## അഥ പഞ്ചദശഃ പടലഃ.

### ബാലചികിത്സാധികാരഃ.

൧. ജാതാഃ കേചിച്ഛിശവഃ ക്ലാന്താഃ സ്യുമ്മാൎഗ്ഗസങ്കടതഃ। ശീതസലിലസംയുക്തൈസ്താംബൂലൈവ്വീജയേദ്വദനേ.

പ്രസവസങ്കടംനിമിത്തം ചില കുട്ടികൾ പൊറവീണ സമയം കരയാതെയും അനങ്ങാതെയും തളൎന്നുകിടക്കും. ആ തളൎച്ച തീരുവാൻ പച്ചവെള്ളത്തിൽ മുക്കിയ വെററിലകൊണ്ട് ആ ശിശുവിന്റെ മുഖത്തു കാററതട്ടത്തക്കവണ്ണം വീശണം.

൨. ജാതസ്യ പഞ്ചമദിനേ ശുഭദേ മുഹൂൎത്തേ പഞ്ചായുധാഭരണധാരണമിഷ്ടമാഹുഃ। ശ്രീഗോകുലേ മുരരിപോരിവ നന്ദഗേഹേ രക്ഷാം ച ബാലജനകോ ഭസിതേന കുൎയ്യാൽ.

പ്രസവിച്ചതിന്റെ അഞ്ചാംദിവസം നല്ലമുഹൂൎത്തത്തിൽ ഗോപികുറിയിടിക്കുകയും ആ ബാലൻ കേൾക്കത്തക്കവിധം പണ്ടു ഗോപസ്ത്രീകൾ ശ്രീകൃഷ്ണന്നു ഭയനിവൃത്തിവരേണമെന്ന ഉദ്ദേശത്തോടുകൂടെ ചൊല്ലിയ കവചം ജപിക്കുകയും ഭസ്മം കുറിയിടിക്കുകയും വേണം. ആ കവചത്തെക്കൂടെ ഇവിടെ വിവരിക്കാം.

'ഗോപ്യ ഊചുഃ—അവ്യാദജോംഘ്രിമണിമാംസ്തവ ജാനപ്ഥോരൂ യജ്ഞോച്യുതഃ കടിതടം ജഠരം ഹയാസ്യഃ। ഹൃൽ കേശവസ്ത്വദുര ഈശ ഇനസ്തു കണ്ഠം വിഷ്ണുൎഭുജം മുഖമുരുക്രമ ഈശ്വരഃ കം। ചക്ര്യഗ്രതഃ സഹഗദോ ഹരിരസ്തു പശ്ചാത്പാൎശ്വയോൎദ്ധനുരസീ മധുഹാജനശ്ച। കോണേഷു ശംഖ ഉരുഗായ ഉപൎയ്യുപേന്ദ്രസ്താൎക്ഷ്യഃ ക്ഷിതൌ ഹലധരഃ പുരുഷഃ സമന്താൽ ||ഇ

ന്ദ്രിയാണി ഹൃഷീകേശഃ പ്രാണാൻ നാരായണോഽവതു । ശ്വേതദ്വീപപതിശ്ചിത്തം മനോ യോഗേശ്വരോഽവതു । പൃശ്നിഗർഭസ്തു തേ ബുദ്ധിമാത്മാനം ഭഗവാൻ പരഃ । ക്രീഡന്തം പാതു ഗോവിന്ദഃ ശയാനം പാതു മാധവഃ । വ്രജന്തമവ്യാദ്വൈകുണ്ഠ ആസീനം ത്വാം ശ്രിയഃ പതിഃ । ഭുഞ്ജാനം യജ്ഞഭുക്പാതു സർവ്വഗ്രഹഭയങ്കരഃ ॥ ഡാകിന്യോ യാതുധാന്യശ്ച കുശ്മാണ്ഡാ യേഽർഭകഗ്രഹാഃ । ഭൂതപ്രേതപിശാചാശ്ച യക്ഷരക്ഷോവിനായകാഃ । കോടരാ രേവതീ ജ്യേഷ്ഠാ പൂതനാ മാതൃകാദയഃ । ഉന്മാദാ യേ ഹ്യപസ്മാരാ ദേഹപ്രാണേന്ദ്രിയദ്രുഹഃ സ്വപ്നദൃഷ്ടാ മഹോൽപാതാ വൃദ്ധബാലഗ്രഹാശ്ച യേ । സർവ്വേ നശ്യന്തു തേ വിഷ്ണോർന്നാമഗ്രഹണഭീരവഃ'.

൩. നിഷ്ഠീവേ ജൃംഭായാം ദ്വിക്സ്പർശം ശൌചം ച സന്ധ്യയോഃ കുര്യാൽ । ലവണാരിഷ്ടപത്രൈഃ പരിസ്തരേദ്ദുപരി ബാലസ്യ.

ശിശു ഛർദ്ദിക്കുകയോ കോട്ടുവായിടുകയോ ചെയ്യുന്നസമയം അതു കഴിഞ്ഞാൽ അവൻെറ കണ്ണുതൊടണം. രാവിലെയും വൈകുന്നേരവും ശൌചിപ്പിക്കുകയും വേണം. സന്ധ്യയോഃ എന്നുപറയുകയാൽ മററു സമയങ്ങളിൽ ശൌചിപ്പിച്ചേ കഴിയു എന്നില്ല എന്ന് ആശയം. വേപ്പിലയിൽ ഇന്തുപ്പു പുരട്ടി ആ ഇല ബാലൻെറ മേൽ വെയ്ക്കുകയും വേണം.

൪. ത്വഷ്ടമഷീതിലജ്യോദനപത്രൈഃ സഹിതാ പാത്രയുതോദകദർശനം । സപദി ദൃഷ്ടിവിഷം വിനിഹന്തി ത്രിനയനാഭരണം ഭസിതം തഥാ.

ഉണങ്ങല്ലരി വെച്ചുണ്ടാക്കിയ ഹവിസ്സുകൊണ്ടു മൂന്നുരുള ഉരുട്ടുക. അതിൽ ഒന്നിൽ ഉമിക്കരി പൊടിച്ചുചേർത്തു ആ ഉരുള കറപ്പിക്കുക. ഒന്നിൽ എണ്ണകൂട്ടി കുഴയ്ക്കുക (മഞ്ഞൾ ചേർത്തും നടപ്പുകാണുന്നു) ഒന്ന് വെറും ഹവിസ്സ് ഉരുട്ടിവെയ്ക്കുക. ഈ ഉരുളകൾ ഒരു പാത്രത്തിലാക്കി അത്രം ഒരു പാത്രത്തിൽ വെള്ളവുമെടുത്ത് അതുകളെ ബാലനു കാണിക്കുക (ഉഴിയുക) ഇങ്ങിനെ ചെയ്യാൽദൃഷ്ടിബാധ ശമിക്കും. ശിവനു ചാർത്തിയ ഭസ്മംതൊടീച്ചാലും ദൃഷ്ടിബാധ ശമിക്കും.

൭. യോ ഗജേന്ദ്രവിഷാണാഗ്രലഗ്നമൃത്സമുപേതയാ! പുണ്ഡ്രോ-
രോചനയാ ക്ലൃപ്തഃ സര്‍വ്വഗ്രഹവിമോക്ഷണഃ.

ആനക്കൊമ്പത്തെ മണ്ണും ഗോരോചനവും കൂടെ ചാലിച്ചു കുറിയിടീച്ചാല്‍ ഗ്രഹബാധ ശമിക്കും.

൮. ഛര്‍ദ്ദിര്‍ഭവേദ്യദി പയഃ പിബതോര്‍ഭകസ്യ വക്ത്രേ മുഹു-
ര്‍വ്വദനമാരുതഫൂല്‍കൃതേന । ശീതോദകേന ച ജയേജ്ജനനീ ത്വ
ഗണ്ഡം തം പായയേദപിഷമമംഗുലിതാഡനേന.

മുലകുടിച്ചാല്‍ ആ പാല്‍ അപ്പോള്‍തന്നെ ഛര്‍ദ്ദിക്കുന്നതായി കണ്ടാല്‍ അമ്മ ഊതി തണുപ്പിച്ച വെള്ളം ശിശുവിന്റെ വായില്‍ കൊടുക്കുക. മുലകുടിക്കുന്ന സമയം കവിളത്തു വിരല്‍കൊണ്ടു താളം പിടിക്കുക. എന്നാല്‍ ഛര്‍ദ്ദി ശമിക്കും

൯. ഹായനത്രിതയാദൂര്‍ദ്ധ്വം സ്തന്യം പിബതി യഃ ശിശുഃ
നിവര്‍ത്തയേല്‍ ക്രമാന്നിംബപത്രലിപ്താല്‍ പയോധരാല്‍.

മൂന്നുവയസ്സു തികഞ്ഞതിന്നുശേഷവും ശിശു മുലകുടിക്കുന്നുണ്ടെങ്കില്‍ അതു നിര്‍ത്തണം. അതിന്നു വേപ്പില അരച്ചു മുലമേല്‍ തേച്ചു മുല കൊടുക്കുക.

൰. സാനാഹശൂലാതീസാരം സാടോപം ജ്വരം ശിശോഃ
ബിന്ദുഭിര്‍വ്വ്യൂഹഭിര്‍വ്യാപ്തം ദഹേല്‍ സൂക്ഷ്മശലാകയാ.

ശിശുവിന്നു മേല്‍വയറുവീര്‍പ്പും വയററില്‍ വേദനയും അതിസാരവും വയററത്തു വളരെ പുള്ളികള്‍ കാണുകയും ചെയ്താല്‍ അറിവുള്ള വൈദ്യന്‍ ശലാക പഴുപ്പിച്ചു ചൂടുവെക്കണം. എന്നാല്‍ അതു ശമിക്കും.

൰൧. ക്ഷുതഃ സഞ്ജായതേ യസ്യ മദ്ധ്യേ ഭുക്തസ്യ യസ്യ വാ
മാത്രാകമ്പഭ്രമോ വാതാത്താവുഭൌ പ്രോക്ഷയേജ്ജലൈഃ.

ഭക്ഷണം കഴിക്കുന്നതിന്നിടക്കു തുമ്മലും ഇടക്കിടക്കു വിറയലും തലതിരിച്ചലുമുണ്ടായിക്കണ്ടാല്‍ അതുകള്‍ വാതകോപം നിമിത്തം സംഭവിക്കുന്നതുകളാണെന്നു നിശ്ചയിക്കുകയും വേണം. തണുത്തവെള്ളം കയ്യിലെടുത്തു ചുളുക്കനെ തളിച്ചാല്‍ ആ ഉപദ്രവം ശമിക്കുകയും ചെയ്യും.

൰൨. രാത്രൌ ജല്പതി യോ ബാലോ ദന്താന്‍ സംഘട്ടയേത്ത

ഥാ । താവുഭൌ ഭവതാം ശംഭോഃ പ്രദക്ഷിണപരൌ നിശി.

രാത്രി ഉറക്കത്തിൽ പെയ്യപറയുകയും പല്ലുകടിക്കുകയും ചെയ്യുന്നതായി കണ്ടാൽ ആ കുട്ടികളെ രാത്രി ശിവക്ഷേത്രത്തിൽ പ്രദക്ഷിണം വെപ്പിച്ച് തൊഴീപ്പിക്ക. ഇങ്ങിനെ ചെയ്യാൽ ആ ഉപദ്രവം ശമിക്കും.

൧൧. യോ മേഹതി കടേ മൂത്രം രാത്രൌ സ്വപ്നേ ദിനേ ദിനേ । ബാലഃ കൃഷ്ണാവതാരസ്യ വിഷ്ണോഃ പാദോദകം പിബേൽ.

പതിവായി കിടന്നുമൂത്രംവീഴ്ത്തുന്ന കുട്ടികൾക്ക ശ്രീകൃഷ്ണക്ഷേത്രത്തിലെ തീത്ഥം കൊടുക്കുക.

൧൨. ക്ഷീരേ സപ്പിഷി വാ മൂദ്ധ്നി ഗതേ സതി ശിശോഃ പ്രമാദേന । മൂദ്ധ്നി രോമാവത്തേ ധമയേന്മുഖവായുനാ ജനനീ.

പാലോ നെയ്യോ (മററവല്ല പേയദ്രവ്യങ്ങളോ) കഴിക്കുന്നസമയം തരിപ്പിൽപോയാൽ ആ ശിശുവിനെ അമ്മ മടിയിൽവെച്ച് അവൻെറ തലയിലെ രോമാവത്തസ്ഥാനത്ത് ഊതിയാൽ ആ അസഹ്യത ശമിക്കും. ഇവിടെ മാതാവെന്നു പറഞ്ഞതു ധാത്ര്യാദികളുടേയും ഉപലക്ഷകമാകുന്നു.

൧൩. പ്രമാദാൽ പതിതം ബാലം പാലയേൽ പാദപാംസുഭിഃ മൂൽപിണ്ഡേന താതോ മൂദ്ധ്നി ത്രിഃ പരാമൃജ്യ പ്രോക്ഷയേൽ.

ശിശു നോട്ടക്കുറവുകൊണ്ടു വീണുപോയാൽ തൽക്ഷണം എടുത്തു പൊടിതുടച്ചതിന്നുശേഷം മണ്ണുരുളകൊണ്ടു മൂന്നുപ്രാവശ്യം ഉഴിഞ്ഞുകളഞ്ഞു ശുദ്ധജലം തളിക്കണം.

൧൪. ബാലഗാത്രേ പ്രമാദേന ക്ഷുതോൽഭേജലാണവഃ । പതന്തി ചേൽ ക്ഷണാദേവ ത്യജാമീതി വദേൽ ക്ഷുതം.

ശിശു അമ്മയുടെ മടിയിലോ സമീപത്തോ ഇരിക്കുന്ന സമയം മാതാവു തുമ്മുകയും അതുനിമിത്തം സംഭവിച്ച ദ്രവ്യം ശിശുവിൻെറ ദേഹത്തിൽ അറിയാതെ വീണുപോകയും ചെയ്യാൽ ഉടനെ അതു കഴുകികളയുകയും ഞാൻ ഇനിമേലാൽ ഇങ്ങിനെ നോക്കാതെ ചെയ്യുകയില്ലെന്നു പറയുകയും വേണം. ഈ വക ഘട്ടങ്ങളിലാണ് ബാലഗ്രഹങ്ങൾ ബാധിക്കുക. അതുകൾ ബാധിക്കാതിരിപ്പാനാണ് ഇത്രയും നിഷ്കഷിക്കുന്നതെന്നും ധരിക്കണം.

൧൫. അനവധാനതയാ ഗൃഹമാർജ്ജനീ സ്പൃശതി യദ്യപി ഗാത്രമഥ ക്ഷണാൽ । ശിരസി ദീപശിഖാ ച ശിശോഃ ക്ഷണാൽ കനകപാത്രജലേന വിശോധയേൽ.

അടിച്ചുവാരുന്നസമയം മനസ്സിരുത്താഞ്ഞയാൽ ചൂല് ശിശുവിന്റെ ദേഹത്തിൽ കൊള്ളുകയോ വിളക്കത്തുചെന്നു നില്ക്കുന്ന സമയം തിരിയുടെ നാളം തട്ടി തലമുടി കത്തിപ്പോകയോ ചെയ്താൽ അപ്പോൾ ആ അവയവം സ്വർണ്ണപ്പാത്രത്തിലാക്കിയ വെള്ളംകൊണ്ടു കഴുകണം.

൧൬. ദേഹേ തു കസ്യ ച നിരീക്ഷണമാത്രഭീതബാലസ്യ ഫാലനിഹിതം ഭസിതം ശിവായ । ധാരാധരസ്യ പരുഷധ്വനിനാതിഭീതബാലസ്യ ചാർജ്ജുനകഥാശ്രവണം സുഖായ.

പരിചയക്കുറവുനിമിത്തം അപരിചിതനായ ആരെയെങ്കിലും കണ്ടുപേടിച്ചാൽ ആ ഭയം നശിക്കുവാൻ നെററിയിന്മേൽ ഭസ്മം കുറിയിടിക്കുക. ഇവിടെ 'ഭീഹേതുകസ്യ വിനിരീക്ഷണ' എന്നും പാഠം കാണുന്നു. ആ പാഠപ്രകാരം പാമ്പ് ശവ് മുതലായതിൽ നിന്നു ഭയപ്പെട്ടാൽ ആ ഭയം തീരുവാനായി ഭസ്മം കുറിയിടീക്കണമെന്നു ഗ്രഹിക്കണം. അതികലശലായ ഇടിവെട്ടുകേട്ടു പേടിച്ച ബാലന്റെ പേടിശമിക്കുവാൻ അർജ്ജുനന്റെ കഥ പറഞ്ഞു കേൾപ്പിക്കുകയും 'അർജ്ജുനഃ ഫല്ഗുനോ ജിഷ്ണുഃ കിരീടി ശ്വേതവാഹനഃ ബീഭത്സുർവ്വിജയഃ പാർത്ഥഃ സവ്യസാചി ധനഞ്ജയഃ' എന്ന ദശനാമത്തെ ശിശുവിനെ എടുത്തു ജപിക്കുകയും നല്ലതാകുന്നു.

൧൭. കടീപ്രദേശേ ഘണ്ടാഞ്ച കണ്ഠേ മൂർദ്ധ്നി കരേ ക്രമാൽ । വചാനിംബേന്ദ്രവല്ലീനാം മണീൻ ബാലസ്സദാ ധരേൽ.

അരയിൽ കൊടമണിയുംകഴുത്തിൽവയമ്പുംതലയിൽ വേപ്പിലയുംകയ്യിന്മേൽ ഉഴിഞ്ഞയുംരത്നങ്ങളുംധരിക്കുന്നതുനല്ലതാകുന്നു.

൧൮. നോദ്വേഗമസ്യ ജനയേന്നൈനം കദാചിദപാസ്യ ഗച്ഛേദപി । അന്യസ്യനഹസ്യാസനശയനാദപി പരിഹരേദേനം.

ശിശുവിനെ ഒരുവിധത്തിലും പേടിപ്പിക്കരുത്. ആരുമില്ലാത്ത ദിക്കിൽ കിടത്തിപ്പോകരുത്. പതിവില്ലാത്തവർ മുലകൊടുക്കുകയൊ എടുക്കുകയൊ എടുത്തുകൊണ്ടിരിക്കുകയൊ കിടത്തുകയോ

കരിക്കലും ചെയ്യുപോകരുത്. ഈ പറഞ്ഞതുകളെ ചെയ്യുപോകയാൽ പലേ രോഗങ്ങളും സംഭവിക്കുമെന്ന സാരം.

൧൯. സർവ്വം നിവാര്യതേ ബാലേ സ്തന്യം നൈവ നിവാര്യതേ । മാത്രയാ ലംഘയേദ്ധാത്രീം ശിശോരേതദ്വിലംഘനം (൨൦) ക്ഷീരാദസ്യൌഷധം ധാത്ര്യാഃ ക്ഷീരാന്നാദസ്യ ചോഭയോഃ। അന്നാദസ്യ തു ബാലസ്യ യോജയേൽ കുശലോ ഭിഷക്.

അന്ത്യന്തം ബാലനായവന്ന രോഗമുണ്ടായാൽ യാതൊന്നും കൊടുക്കരുത്. മുലപ്പാലുകൊടുക്കുകയും വേണം. ബാലൻെറ രോഗസ്വഭാവത്തിന്നനുസരിച്ചവിധം മുലകൊടുന്നവളെ ലംഘിപ്പിച്ചാൽ ആ ലംഘനഗുണം ബാലന്നസിദ്ധിക്കും. ലംഘനമെന്ന പറഞ്ഞതുകൊണ്ടു ബൃംഹണശോധനാദി മററു വിധികളേയും ഗ്രഹിക്കാം. മുലപ്പാൽ മാത്രം കുടിക്കുന്ന കാലത്തുണ്ടായ രോഗങ്ങൾക്കുള്ള സകല ഔഷധങ്ങളും അമ്മസേവിച്ചാൽ മതി. ചോറുകൊടുത്തതിന്നശേഷം മുലകുടി വററുന്നതിന്നു മുമ്പെ ഉണ്ടാകുന്ന രോഗങ്ങൾക്കുള്ള ഔഷധം ശിശുവിന്നും അമ്മക്കും കൊടുക്കണം. മുലകുടി വററിയതിന്നശേഷമാണെങ്കിൽ ഔഷധം ശിശുവിന്നുമാത്രം കൊടുത്താൽമതി

൨൧. ബാലോ യോചിരജാതഃ സ്തന്യം ഗൃഹ്ണാതി നോ യദാതസ്യസൈന്ധവധാത്രീമധുഘൃതപത്ഥ്യാകല്കേനധഷയേജ്ജിഹ്വാം.

പ്രസവിച്ച ഉടനെ ആ ശിശു മുലകുടിക്കുന്നില്ലെങ്കിൽ ഇന്തുപ്പ് നെല്ലിക്ക കടുക്ക ഇവസമം തേനും നെയ്യുംചേത്തരച്ചു ശിശുവിൻെറ നാവിന്മേൽ തേക്കുക.

൨൨. മൂർവ്വാനിശാസപ്തപരാമസേനാശേതാ സമംഗാംബുദകാരവീണാം । ഛാഗീപയോഭിഃ സഹ പേഷിതാനാമുദ്വർത്തനം സ്യാജ്ജ്വരജിച്ഛിശൂനാം.

പെരുങ്കുരുമ്പ പച്ചമഞ്ഞൾ കടുക് നിലവേപ്പ് വെൾവയമ്പ് പടർച്ചുണ്ട മുത്തങ്ങ കരിഞ്ചീരകം ഇവ സമം ആട്ടിൻപാലിലരച്ചു മേൽതേപ്പിച്ചാൽ ശിശുക്കൾക്കുള്ള പനി ശമിക്കും.

൨൩. പൂതീകരഞ്ജത്വികാപാഠാമുസ്താകപാഥേ ശൃതം ഘൃതം പഞ്ചകോലയവക്ഷാരൈരരാമാതീസാരനച്ഛിശോഃ.

ഞെട്ടാവൽതൊലി പുളിവേരിന്മേൽതൊലി പാടക്കിഴങ്ങ് മുത്തങ്ങാക്കിഴങ്ങ് ഇവ കഷായംവെച്ച് കുറക്കി നാലൊന്നാക്കിപിഴിഞ്ഞരിച്ച് നെയ്യുംചേൎത്ത്, കല്ക്കത്തിന്ന് തിപ്പലി കാട്ടുതിപ്പലിവേര് കാട്ടുമുളകിൻവേര് കൊടുവേലിക്കിഴങ്ങ് ചുക്ക് ഇവ സമം അരച്ചുകലക്കി ചവൽക്കാരം പാത്രപാകമായി കാച്ചി ശീലിച്ചാൽ ബാലന്റെ ആമാതിസാരം ശമിക്കും.

൨൪. ഘനകൃഷ്ണാരുണാശൃംഗീചൂൎണ്ണം ക്ഷൌദ്രേണ സംയുതം। ശിശോൎജ്ജ്വരാതിസാരഘ്നം കാസം ശ്വാസം വമിം ഹരേൽ.

മുത്തങ്ങ തിപ്പലി അതിവിടയം ഇടവകം ഇവ സമം പൊടിച്ചപൊടി തേനിൽ ചാലിച്ച സേവിച്ചാൽ പനിയിലുണ്ടായ അതിസാരം കുര ശ്വാസംമുട്ടൽ ഛൎദ്ദി ഇതുകളെല്ലാം ശമിക്കും.

൨൫. ലോധ്രേന്ദ്രയവപിപ്പലീ ബാലാ ബാലസ്യാതിസൃതൌഹിതഃ। ശ്രീരസോ മാക്ഷികയുതോ ധാതകീകുസുമൈസ്സമം.

പാച്ചോററിത്തൊലി തിപ്പിലി മഞ്ഞൾ ഇവ സമം തേൻ ചേൎത്തുകൊടുത്താൽ അതിയായ അതിസാരം ശമിക്കും. തിരുവട്ടപ്പശയും താതിരിപ്പൂവുംകൂടെ അരച്ച് തേൻചേൎത്ത കൊടുത്താലും അതിസാരം ശമിക്കും.

൨൬. സമങ്ഗാധാതകീലോധ്രശാരിബാഭിഃ ശൃതം ജലം। ദുൎദ്ധരേപി ശിശോരൎദ്ദേയമതീസാരേ സമാക്ഷികം.

പറച്ചുണ്ടവേര് താതിരിപ്പൂവ് പാച്ചോററിത്തൊലി നന്നാറിക്കിഴങ്ങ് ഇവ സമം കഷായംവെച്ച പിഴിഞ്ഞരിച്ച് ആററിക്കുറക്കി തേൻ മേപ്പൊടിചേൎത്തുകൊടുത്താൽ അതിസാരം ശമിക്കും.

൨൭. നാഗരാതിവിഷാമുസ്തവാളകേന്ദ്രയവൈഃ ശൃതം। കുമാരം പായയേൽ പ്രാതഃ സൎവ്വാതീസാരനാശനം.

ചുക്ക് അതിവിടയം മുത്തങ്ങ ഇരുവേലി കുടകപ്പാലയരി ഇവ കഷായം ബാലന്മാൎക്ക് അതിസാരത്തിന്നു നല്ലതാകുന്നു.

൨൮. ലാജാഃ സയഷ്ടിമധുകാ ശൎക്കരാക്ഷൌദ്രമേവ ച। തണ്ഡുലോദകയോഗേന ക്ഷിപ്രം ഹന്തി പ്രവാഹികാം.

മലര് ഇരട്ടിമധുരം ഇവ പൊടിച്ചപൊടി സമം പഞ്ചസാരചേൎത്ത തേനിൽകുഴച്ച് അരിക്കാടിയിൽ കലക്കി കൊടുത്താൽ പ്രവാഹിക (മുക്കൽ) ക്ഷണത്തിൽ ശമിക്കും.

൨൯. രജനീ സരളോ ദാരു ബൃഹതീ ഗജപിപ്പലീ । പൃശ്നി പൎണ്ണീ ശതാഹ്വാ ച ലീഢാ മാക്ഷികസൎപ്പിഷാ(൩൦)ദീപനീ ഗ്ര ഹണീം ഹന്തി മാരുതാൎത്തിം സകാമിലാം । ജ്വരാതിസാരപാണ്ഡു ത്വം ബാലാനാം സൎവ്വരോഗനുൽ.

മഞ്ഞൾ ചരളം ദേവതാരം ചെറുവഴുതിനവേര് അത്തിത്തി പ്പലി മൂവ്വിലവേര് ശതകുപ്പ ഇവ സമം പൊടിച്ചു തേനും നെയ്യും കൂട്ടിക്കുഴച്ചു ലേഹ്യമാക്കി സേവിപ്പിച്ചാൽ ജഠരാഗ്നിക്കു ദീപ നശക്തിയുണ്ടാകും. ഗ്രഹണീദോഷം നശിക്കും. വാതകോപജമാ യ വയററിൽ വേദന കാമില പനി അതിസാരം പാണ്ഡുത്വം ഇ തുകളും ശിശുക്കൾക്കുണ്ടാകുന്ന മററുരോഗങ്ങളും ശമിക്കും.

൩൧. പൌഷ്കരാതിവിഷാശൃംഗീമാഗധീധന്വയാഷകൈഃ । കൃതം ചൂൎണ്ണന്തു സക്ഷൌദ്രം ശിശൂനാം പഞ്ചകാസജിൽ.

പുഷ്കരമൂലം അതിവിടയം കൎക്കടകശൃംഗി തിപ്പലി കൊടി ത്തൂവ്വവേര് ഇവ സമം പൊടിച്ചുപൊടി തേൻചേൎത്തു കൊടു ത്താൽ ശിശുക്കൾക്കുണ്ടാകുന്ന അഞ്ചുതരം കുരയും ശമിക്കും.

൩൨. ധാന്യം ശൎക്കരയാ യുക്തം തണ്ഡുലോദകസംയുതം । പാനമേതൽ പ്രദാതവ്യം കാസശ്വാസാപഹം ശിശോഃ.

കൊത്തംപാലയരി പൊടിച്ചു പഞ്ചസാരചേൎത്ത് അരിക്കാ ടിയിൽ കലക്കി സേവിച്ചാൽ കാസശ്വാസം ശമിക്കും.

൩൩. ചൂൎണ്ണം കടുകരോഹിണ്യാ മധുനാ സഹ യോജയേൽ। ഹിക്കാം പ്രശമയേൽ ക്ഷിപ്രം ഛൎദ്ദിഞ്ചാപി ചിരോത്ഥിതാം.

കടുകരോഹിണി പൊടിച്ചു തേനിൽ ചാലിച്ചു സേവിച്ചാൽ ഇക്കിട്ടവും ഛൎദ്ദിയും കുറേക്കാലമായി തുടങ്ങിയതായാൽക്കൂടെ ക്ഷണത്തിൽ ശമിക്കും.

൩൪. സ്തനന്ധയസ്യ ബാലസ്യ ഹിക്കാ സ്യാദ്യദി വേഗി നീ । മൂൎദ്ധ്നി വക്ഷസി ചാഭ്യംഗം കൃത്വാ തൃണകണം ക്ഷിപേൽ.

മുലകുടിക്കുന്ന ശിശുവിന്ന് വേഗിനി എന്ന ഇക്കിട്ടമുണ്ടാ യാൽ തലയിലും വക്ഷസ്സിലും എണ്ണതേപ്പിച്ചു പച്ചപ്പുല്ല് ചെറിയ കഷ്ണമാക്കി പൊട്ടിച്ച് എണ്ണതേച്ച സ്ഥലത്തിടുക.

൩൫. പ്രസാരണീ കല്ക്കകഷായസിദ്ധം തിലോത്ഭവം നാവനപാനലേപൈഃ । ഹിക്കാം നിജാം നാശയതി ത്രിമാസാൽ പൌലസ്ത്യലക്ഷ്മീമിവ രാമഭദ്രഃ.

തലനീളി കഷായവും കല്ക്കവുമായി കാച്ചിയ എണ്ണതേപ്പിക്കുകയും സേവിപ്പിക്കുകയും അതുകൊണ്ടു നസ്യംചെയ്കയും ചെയ്യാൽ ഇക്കിട്ടം ശമിക്കും.

൩൬. പീതം പീതം വമേദ്യസ്തു സ്തന്യം തം മധുസർപ്പിഷാ । ദ്വിവാർത്താകീഫലരസം പഞ്ചകോലഞ്ച ലേഹയേൽ.

ചെറുവഴുതിനങ്ങയും വെള്ളോട്ടുവഴുതിനങ്ങയും സമം പിഴിഞ്ഞ നീരിൽ തിപ്പലി കാട്ടുതിപ്പലിവേര് കാട്ടുമുളകിൻവേര് കൊടുവേലിക്കിഴങ്ങ് ചുക്ക് ഇവ സമം അരച്ചുകലക്കി സേവിപ്പിച്ചാൽ മുലകുടിക്കുമ്പോഴെല്ലാം ഛർദ്ദിക്കുന്നതും മാറും.

൩൭. പിഷ്ട്വാ ഗന്ധർവ്വബീജാനി ത്വാഖുവിൺനിംബവാരിണാ । നാഭൌ ഗുദേ വാ ലേപേന ശിശൂനാം രേചനം ഭവേൽ.

വെളുത്ത ആവണക്കിൻകുരുവും എലിക്കാഷ്ഠവുംകൂടെ അരച്ചു വേപ്പിലപിഴിഞ്ഞനീരിൽ കലക്കി ഗുദത്തിലോ നാഭിയിലോ പുരട്ടിയാൽ കുട്ടികൾക്കു വയറിളകും.

൩൮. ലാക്ഷാരസസമം തൈലം തൈലാന്മസ്തു ചതുർഗ്ഗുണം । രാസ്നാചന്ദനകുഷ്ഠാബ്ദവാജിഗന്ധാനിശാദ്വയൈഃ (൩൯) ശതാഹ്വാദാരുയഷ്ട്യാഹ്വമൂർവ്വാതിക്താഹരേണുഭിഃ । സംസിദ്ധം ജ്വരരക്ഷോഘ്നം ബലവർണ്ണകരം ശിശോഃ.

എണ്ണയും എണ്ണയോളം കോലരക്കുവെച്ചുററിയ രസവും എണ്ണയിൽ നാലിരട്ടി തൈരുവെള്ളവുംകൂട്ടി കൽക്കത്തിന്ന് അരത്ത ചന്ദനം കൊട്ടം മുത്തങ്ങ അമുക്കിരം മഞ്ഞൾ മരമഞ്ഞൾ ത്തൊലി ശതകുപ്പ ദേവതാരം ഇരട്ടിമധുരം പെരുങ്കുരുമ്പവേര് പുത്തരിച്ചുണ്ടവേര് അരേണുകം ഇവ സമം അരച്ചു കലക്കി കാച്ചി അരിച്ചു തേപ്പിച്ചാൽ ബാലന്മാർക്കുള്ള പനി ഭൂതബാധ ഇതുകൾ നശിക്കും. വർണ്ണപ്രസാദവും ബലവും വർദ്ധിക്കും.

൩൯. ബ്രാഹ്മീസിദ്ധാർത്ഥകവചാശാരിബാകുഷ്ഠസൈന്ധവൈഃ । സകണൈസ്സാധിതം സർപ്പിർവ്വാഗ്മേധാസ്മൃതിവർദ്ധനം.

ബ്രഹ്മി കടുക് വയമ്പ് നന്നാറിക്കിഴങ്ങ് കൊട്ടം തിപ്പലി ഇവ കല്ക്കമായും ഇന്തുപ്പ് പാത്രപാകമായും കാച്ചിയ നെയ്യ് സേവിപ്പിച്ചാൽ ശബ്ദം നേരെപുറപ്പെടും. ബുദ്ധിയും കാന്തിശക്തിയും വദ്ധിക്കുകയും ചെയ്യും.

൮൦. സവ്യാപസവ്യയോഗേന ജിഹ്വാം ദന്താഗ്രയോബ്ബഹിഃ। പ്രവത്തയേദയത്നേന സായം പ്രാതസ്തു വാശ്ശവേൽ.

നാവ് പല്ലിന്റെമീതെ എടത്തും വലത്തും ഭാഗങ്ങളിലേക്ക രാവിലെയും വൈകുന്നേരവും പ്രയാസംകൂടാതെ നീട്ടിച്ചാൽ ക്ഷണത്തിൽ സംസാരിക്കാറാകും.

൮൧. സപ്തച്ഛദാക്കച്ഛദനക്തമാലമൂലൈസ്സുരംഗാരിജടാസമേതൈഃ। ഉത്സാദിതാംഗഃ പശുമൂത്രപിഷ്ടൈഃ ഹ്രീബേരമുണ്ഡീസലിലാഭിഷിക്തഃ (൮൨) ദിനേ ദിനേ യാതി ശിശുഃ പ്രവൃദ്ധിം പതിഃ ക്ഷപാണാമിവ ശുക്ലപക്ഷേ......

പാലയില എരുക്കില ഉങ്ങിൻവേരിന്മേൽതൊലി കണവീരത്തിൻവേര് മഞ്ചി ഇവസമം ഗോമൂത്രത്തിലരച്ച മേലാസകലം തേക്കുകയും ഇരുവേലിയും ശ്രാവണിയുംകൂടെ ഇട്ട തിളപ്പിച്ച വെള്ളംവാർത്തി കുളിപ്പിക്കുകയും ചെയ്യാൽ ബാലൻ ക്ഷണത്തിൽ പുഷ്ടിപ്പെടും.

൮൩. ഹരിതകീവചാകുഷ്ഠകല്ക്കം മാക്ഷികസംയുതം। പീത്വാ കുമാരഃ സ്തന്യേന മുച്യതേ താലുകണ്ടകാൽ.

കടുക്ക വയമ്പ് കൊട്ടം ഇവ സമം തേനിൽ അരച്ച മുലപ്പാലിൽകലക്കി സേവിപ്പിച്ചാൽ താലുകണ്ടകം ശമിക്കും.

൮൪. ഫലത്രികം ലോധ്രപുനന്നവേ ച സശൃംഗിവേരം ബൃഹതീദ്വയഞ്ച। ആലേപനം ശ്ലേഷ്മഹരം സുഖോഷ്ണം കുക്കുണകേ കാൎയ്യമിദം ശിശൂനാം.

ത്രിഫല പാച്ചോററിത്തൊലി തമിഴാമവേര് ചുക്ക് ചെറവഴുതിനവേര് വെള്ളോട്ടുവഴുതിനവേര് ഇവ സമം അരച്ച വെതുമ്പിത്തേച്ചാൽ കഫകോപവും കുക്കുണവും ശമിക്കും.

൮൫. പ്രാചീഗതം പാണ്ഡുരസിന്ദുവാരമൂലം ശിശൂനാം ഗളകേ നിബദ്ധം। ഹിനോതി ദന്തോത്ഭവവേദനാഞ്ച നിശ്ശേഷമേകാണ്ഡകുരണ്ഡ ഏവ.

വെളുത്ത നൊച്ചിയുടെ പടിഞ്ഞാട്ടുപോയ വേര് ഇരുമ്പു തൊടിക്കാതെ പറിച്ചെടുത്തു കഴുത്തിൽകെട്ടുകയോ, മഞ്ഞപ്പൂവുള്ള മുൾക്കുരഞ്ഞിയുടെ നാരായവേരുപറിച്ചു കഴുത്തിൽ ധരിപ്പിക്കുകയോ ചെയ്യാൽ ദന്തോത്ഭവ ദന ക്ഷണത്തിൽ ശമിക്കും.

൪൩. മഹോക്ഷശൃംഗസംലഗ്നമൃൽഗോരോചനനിർമ്മിതം ।
തിലകം ഭൂതവേതാളകൂശ്മാണ്ഡാദീൻ ജയേച്ഛിശോഃ.

കാളക്കൊമ്പത്തെ മണ്ണും ഗോരോചനവുംകൂടെ കുറിയിട്ടിച്ചാൽ ബാലഗ്രഹങ്ങളായ ഭൂതവേതാള കൂശ്മാണ്ഡാദികളുടെ ബാധ ശമിക്കും.

൪൪. രാത്ര്യുഗ്രാഫണി ദിവ്യോകംഹിംഗുനിംബച്ഛദൈഃ കൃതഃ । സ്യാൽ സർവ്വോയം മഹാധൂമാ ഡാകിന്യാദിപ്രതിക്രിയാ.

മഞ്ഞൾ വയമ്പ് പാമ്പിൻപോള കായം വേപ്പില ഇതുകളെല്ലാംകൂടെ കൂട്ടി പുകച്ചുപൊക ഡാകിനിമുതലായ ഭൂതങ്ങളുടെ ബാധ ശമിക്കുവാൻ നല്ലതാകുന്നു.

൪൫. മഞ്ജിഷ്ഠാദ്വിനിശാകുചന്ദനവചാഹിംഗുപ്രിയംഗുദ്രുമവ്യോഷാരഗ്വധജീരകാരവിവരാഭാർങ്ഗീകരഞ്ജാസ്ഥിഭിഃ । പിഷ്ടൈരാജജലേന ഹന്തി രചിതാ വർത്തിസ്സമസ്താൻ ഗ്രഹാൻ സ്നാനോദ്വർത്തനപാനഭോജനവിധൌ ധൂമേ ച സംയോജിതാ.

മഞ്ചട്ടിപ്പൊടി വരട്ടുമഞ്ഞൾ മരമഞ്ഞത്തൊലി രക്തചന്ദനം വയമ്പ് കായം ഞാഴൽപൂവ്വ് ദേവതാരം ചുക്ക് മുളക് തിപ്പലി കണിക്കൊന്നത്തൊലി ജീരകം കരിഞ്ജീരകം കടുക്ക നെല്ലിക്ക താന്നിക്ക ചെറതേക്കിൻവേര് ഉങ്ങിൻകുരു ഇവ സമം ആട്ടിൻമൂത്രത്തിലരച്ചു ഗുളികയാക്കി ശീലിപ്പിച്ചാൽ എല്ലാതരം ഗ്രഹബാധയും ശമിക്കും. ആ ഗുളിക ഏതെല്ലാം വിധത്തിൽ ഉപയോഗിക്കാമെന്നും വിവരിക്കുന്നു. കുളിപ്പിക്കുന്ന വെള്ളത്തിൽ കലക്കുക മേൽ തേപ്പിക്കുക അനുപാനദ്രവ്യത്തിൽ കലക്കി സേവിപ്പിക്കുക അന്നത്തിൽ കൂട്ടിക്കൊടുക്കുക പുകക്കുക ഈ പറഞ്ഞ ഏതെങ്കിലും വിധത്തിൽ ശീലിപ്പിക്കുകയും ചെയ്യാം.

൪൬. മഹാമുണ്ഡീനിശോദീച്യകാഥസ്സാനം ഗ്രഹാപഹം ।
സപ്തച്ഛദാഭയനിശാചന്ദനൈശ്ചാനുലേപനം.

മഹാശ്രാവണി മഞ്ഞൾ ഇരുവേലി ഇവ സമം ചതച്ചിട്ടു തിളപ്പിച്ച വെള്ളത്തിൽ കുളിപ്പിക്കുകയും, ഏഴിലാമ്പാല കടുക്ക മഞ്ഞൾ ചന്ദനം ഇതുകൾ അരച്ചു കുറിയിടീക്കുകയും ചെയ്യാൽ ഗ്രഹബാധ ശമിക്കും.

൫൦. ഗ്രഹപീഡിതബാലസ്യ ഷ്ടിവനഞ്ച ക്ഷണാൽ ഭ വേൽ । കുഷ്ഠാത്തൽപാൾപയോശ്ശ്ലേഷ്മം ഭേദം വൈ കംസപാത്രയോഃ.

ഗ്രഹബാധനിമിത്തം എല്ലാസമയവും തുപ്പിക്കൊണ്ടിരിക്കുന്നതായി കണ്ടാൽ അവന്റെ ഇടത്തും വലത്തും രണ്ട് ഓട്ടുപാത്രംവെച്ച് അതുകൾ പൊട്ടിക്കുന്നതുപോലെ കൊട്ടിക്കൊണ്ടിരിക്കുക.

ഇതി വൈദ്യമനോരമായാം
പഞ്ചദശഃ പടലഃ



## അഥ ഷോഡശഃ പടലഃ.

### ഭൂതഗ്രഹചികിത്സാധികാരഃ.

൧. ഉഷസി പയസി പീതം പുണ്ഡരീകസ്യ മാംസം ജയതി മനസിജാതോപദ്രവോന്മാദതാപം । ജനയതി തനുപുഷ്ടിം തദ്ധി മാംസാദമാംസം കിമുത ബലകരത്വം തസ്യ സദ്യോഹതസ്യ.

രാവിലെ സിംഹമാംസം വെച്ചുററി സേവിച്ചാൽ ചിത്തഭ്രമവും ഉന്മാദവും ശമിക്കുകയും ശരീരത്തിന്നു പുഷ്ടിവരികയും ചെയ്യും. ഇതു മാംസാദമാംസമാകയാൽ ശരീരബലം വദ്ധിക്കുമെന്നുള്ളതു പ്രത്യേകം പറയേണ്ടതില്ലല്ലോ.

മധുമധുകമാഗധീപാം ഖർജ്ജൂരശതാവരീകശേരൂണാം । സവിദാരീണാം കല്ക്കഃ പാനാദുന്മാദമപഹരതി.

ഇരട്ടിമധുരം ഇരിപ്പക്കാതൽ തിപ്പലി ഈത്തപ്പഴം ശതാവരിക്കിഴങ്ങു കഴിമുത്തങ്ങ പാൽമുതുക്കിൻകിഴങ്ങ് ഇവ സമം അരച്ചു കലക്കി സേവിച്ചാൽ ഉന്മാദം ശമിക്കും.

൨. പുണ്ഡ്രേക്ഷുകാണ്ഡരേണുസ്തു സസുന്ന്യസ്തുല്യശക്കരഃ । ന്യസ്തോ ഘ്രാണമുഖേ സദ്യഃ സർവോന്മാദവിനാശനഃ.

പുണ്ഡരീകക്കരിമ്പിന്റെ തണ്ടു പൊടിച്ച പൊടി മുലപ്പാലിൽകലക്കി നസ്യം ചെയ്യാൽ എല്ലാതരം ഉന്മാദവും ശമിക്കും.

൭. രേണുഃ ക്ഷീരേണ സംയുക്തഃ കർണ്ണികാരപ്രസൂനജഃ । ഉന്മാദപീഡിതേ നസ്യം മാത്രയാ രചിതോ ഹിതഃ.

കൊന്നപ്പൂവ്വിൻ പൊടി പാലിൽ ചേൎത്തു നസ്യം ഉന്മാദഹരം.

൮. ദ്രാക്ഷാബ്ദയഷ്ടീമധുകഖർജ്ജൂരഹിമകണാംഭോഭിഃ । സ്യന്ദ്രമധുഘൃതസിതേക്ഷുസ്വരസേനോന്മാദനാശനായ സ്യാൽ.

മുന്തിരിങ്ങാപ്പഴം മുത്തങ്ങാക്കിഴങ്ങ് ഇരട്ടിമധുരം ചിററീന്തൽ ചന്ദനം തിപ്പലി ഇരുവേലി ഇവ സമം അരച്ചു, മുലപ്പാൽ തേൻ നെയ്യ് വെള്ളക്കരിമ്പിൻനീര് ഇവ സമം ചേൎത്തതിൽകലക്കി ശീലിച്ചാൽ ഉന്മാദം ശമിക്കും.

൯. സാധിതം ഷോഡശഗുണകൂശ്മാണ്ഡസ്വരസേ ഘൃതം । യഷ്ടീകല്കം പ്രഗേ പീതമുന്മാദാപസ്മൃതീ ജയേൽ.

നെയ്യിൽ പതിനാറിരട്ടി കുമ്പളങ്ങാനീരുകൂട്ടി ഇരട്ടിമധുരം കല്ക്കമായി കാച്ചിയ ഘൃതം ശീലിച്ചാൽ ഉന്മാദവും അപസ്മാരവും ശമിക്കും.

൰. പാനാഭ്യഞ്ജനനസ്യാദ്യൈഃ പിത്തമത്യുൽബണം ജയേൽ ധാത്രീസ്വരസസംയുക്തമാജ്യം ഹയ്യംഗവീനവൽ.

പച്ചനെല്ലിക്ക ഇടിച്ചുപിഴിഞ്ഞനീരിൽ വെണ്ണനെയ്യുകൂട്ടി കാച്ചി അരിച്ച് ആ നെയ്യ് സേവിക്കുകയും തേക്കുകയും നസ്യം ചെയ്കയും ചെയ്യാൽ പിത്തകോപജമായ ഉന്മാദം ശമിക്കും.

൰൧. ബ്രാഹ്മീസ്വരസേ സിദ്ധം കുഷ്ഠവചാശംഖപുഷ്പികാഗർഭേ । ആജം പീതം സർപ്പിസ്സർവ്വാപസ്മാരദോഷഘ്നം.

ബ്രഹ്മി ഇടിച്ചുപിഴിഞ്ഞ നീരിൽ കൊട്ടം വയമ്പ് ശംഖുപുഷ്പത്തിൻവേര് ഇതുകൾ കല്ക്കനായി കാച്ചിയ ആട്ടിൻനെയ്യ് സേവിച്ചാൽ എല്ലാതരം അപസ്മാരവും ശമിക്കും.

൰൨. ശ്രീവാസാഗരുദാരുപ്രിയംഗുവംശത്വഗോത്ഥവിൾകുഷ്ഠം । സാജ്യം പിഷ്ടമജായാ മൂത്രേണ ഛായയാ ശുഷ്കം (൨൦) തൈർദ്ധൂപോ ബ്രഹ്മസഹോ നാമ്നാപസ്മാരരാക്ഷസപിശാചാൻ। ഭൂതഗ്രഹാംശ്ച സർപ്പാൻ ജ്വരഞ്ചചാതുർത്ഥകം ഹന്യാൽ(൨൧)സൌഭാഗ്യവിഹീനാ യാ പുഷ്പപീഡിതാ ച യാ ഭവേന്നാരീ । യാസാം മേഹോ ഭവതി താസാം ച ഹിതോ ഭവേദ്ധൂപഃ.

തിരുവട്ടപ്പശ അകില് ദേവതാരം ഞാഴൽപൂവ് മുളന്തൊലി പൂച്ചക്കാഷ്ഠം കൊട്ടം ഇവ സമം ആട്ടിൻമൂത്രത്തിലരച്ചു നെയ്യും ചേൎത്തു നിഴലത്തുവെച്ചുണക്കി കനലിലിട്ടു പുകച്ച് ആ പുക ഏല്പിക്കുക. ബ്രഹ്മസഹമെന്ന പ്രസിദ്ധമായ ഈ ധൂപം ശീലിച്ചാൽ അപസ്മാരം രാക്ഷസഗ്രഹാവേശം പിശാചഗ്രഹബാധ ഭൂതബാധ ഗ്രഹബാധ സൎപ്പവിഷം നനാലാംപനി ഇതുകളെല്ലാം ശമിക്കും. സൌഭാഗ്യം കുറഞ്ഞവളും തീണ്ടാരിക്കു തകരാറുള്ളവളും മേഹമുള്ളവളും ഈ ധൂപം ശീലിക്കുന്നതു നല്ലതായിരിക്കും

൧൨. ഏതദ്ധൂമവിധാനേൎമന്ത്രീ മന്ത്രം ജപേദ്ദേതം । മന്ത്രോത്ര ദ്വിതരന്നയേ സ്വാഹേതി പ്രണവപൂൎവ്വകം.

ഈ പറഞ്ഞ ബ്രഹ്മസഹധൂപം ശീലിപ്പിക്കുന്നസമയംകൂടി തരന്നിഃ തരന്നിഃ സ്വാഹാ'എന്ന മന്ത്രം ജപിക്കുകയും വേണം.

൧൩. സഹ്യം യാവൽ ഭവതി ഞ ഹലസ്യാമയിത്വാ സുതാച്ഛ്യം സൂന്യം പ്രാതഃ സുറിപുഃ ഭിഷക് പായയേൽ ഭ്രാന്തചിത്തം । സാജ്യക്ഷീരം ദശദിനമഥ ക്ഷീരമേവം പ്രണീതം സ്യാന്ത്യേ ഘൃഷ്ടം കതകതരുണഃ പായയേൽ സ്യാൽ സുഖായ.

മാക്കീരക്കല്ല് ഉലയിലിട്ടു പഴുപ്പിച്ച് എടുത്തു മുലപ്പാലിലിടുക പിന്നെയും പഴുപ്പിച്ചു മുക്കുക ഇങ്ങിനെ ആ മാക്കീരക്കല്ല് പൊടിയുന്നതുവരെ പഴുപ്പിച്ചു മുക്കിയെടുത്ത മുലപ്പാൽ രാവിലെ സേവിപ്പിച്ചാൽ ഭ്രാന്തു ശമിക്കും. നെയ്യും പാലും കൂട്ടിയതിൽ ഇതേവിധം മാക്കീരക്കല്ലു പഴുപ്പിച്ചു മുക്കി പത്തുദിവസം ഇടവിടാതെ സേവിപ്പിക്കുന്നതും നല്ലതാകുന്നു. ഇളയ തേററാമ്പരൽ അരച്ചു മുലപ്പാലിൽചേൎത്തു സേവിപ്പിക്കുന്നതും ഭ്രാന്തു ശമിക്കുവാൻ നല്ലതാണ്.

൧൪. ബലാംശുമത്യോൎന്ദപഞ്ച ബൃഹതീഗോക്ഷുരസ്യ ച । ദ്വാത്രിംശന്നിഷ്കമേതേഷാം ക്ഷുണ്ണംപ്രത്യേകമാഹരേൽ(൧൫) ദ്രോണാഢേ സലിലേ ക്ഷിപ്ത്വാ പാദശേഷേ വിപാചിതേ । അമൃതാസ്വസ്തികവരീമൂൎവ്വാംകന്യാരസം പൃഥക് (൧൬) കുഡബം കുഡബം ദത്വാ ബിസാംത്തൌഷ്ടദ്രുമാൽ ഫലാൽ । കദളീകന്ദസാരാ

ച്ച പ്രത്യേകം കുഡബാഢകം (൧൭) ദത്വാ കല്യാണകാഖ്യസ്യ ഘൃതസ്യൌഷധകല്ക്കം । തസ്മിൻ വിശാലാം ഹിത്വാ ച ഹയഗന്ധാം സമാവപേൽ (൧൮) ക്ഷീരാഢകേന വിധിവൽ ഘൃതപ്രസ്ഥം വിപാചയേൽ । ഏതൽ സ്മൃതിപ്രദം നാമ ഘൃതം യുക്ത്യാ പ്രയോജിതം (൧൯) ഉന്മാദാപസ്മൃതീ ഹന്ത്യാൽ പിത്തമത്യുൽബണം തഥാ । ധീമേധാസ്മൃതികൃച്ചൈവ ദാഹതൃഷ്ണാഹരം പരം.

കുറുന്തോട്ടിവേര് വെങ്കുറുന്തോട്ടിവേര് ഓരിലവേര് മൂവിലവേര് ചെറുവഴുതിനവേര് വെള്ളോട്ടുവഴുതിനവേര് ചെറിയ ഞെരിഞ്ഞിൽ വലിയ ഞെരിഞ്ഞിൽ ഇവ കാലരോന്നം ഉര കഴഞ്ചുവീതം ചതച്ച് വ്യ ഇടങ്ങഴി വെള്ളത്തിൽ കഷായംവെച്ചു നാലൊന്നാക്കി ചണ്ടി പിഴിഞ്ഞുകളഞ്ഞ് ആ കഷായജലത്തിൽ, ചിററമൃത് വീരാറില ശതാവരിക്കിഴങ്ങ് ചെറുകുറുമ്പ കഞ്ഞുണ്ണി ഇവ പ്രത്യേകം ഇടിച്ചുപിഴിഞ്ഞ് നാഴി വീതം നീരും താമരവളയം ഇളന്നീർ കദളിവാഴക്കിഴങ്ങ് ഇവ പ്രത്യേകം ഇടിച്ചുപിഴിഞ്ഞ് ഉരിവീതം നീരുംകൂട്ടി അരിച്ചു നാലിടങ്ങഴി പശുവിൻപാലും ഒരിടങ്ങഴി നെയ്യുംകൂട്ടി കല്ക്കത്തിന് കല്യാണകം ഘൃതത്തിൻെറ മരുന്നുകൾ ചേൎക്കുകയും അതിൽ കാട്ടുവെള്ളരിയുടെ സ്ഥാനത്ത് അമുക്കുരം ചേൎക്കുകയും വേണം. കല്യാണകഘൃതൌഷധങ്ങൾ—കടുക്ക നെല്ലിക്ക താന്നിക്ക കാട്ടുവെള്ളരി (ഇവിടെ അമുക്കുരം) ചിറേറലം ദേവതാരം ഏലാവാലുകം നന്നാറികിഴങ്ങ് പാൎവ്വള്ളിക്കിഴങ്ങ് വരട്ടുമഞ്ഞൾ മരമഞ്ഞത്തൊലി ഓരിലവേര് മൂവിലവേര് ഞാഴൽപൂവ് തകരം ചെറുവഴുതിനവേര് കോട്ടം മഞ്ചെട്ടിപ്പൊടി [illegible]പ്പൂവ് ഉറുമാമ്പഴത്തോട് വിഴാലരി താലീസപത്രം ഏലഞ്ഞി പിച്ചകമൊട്ട് ചെങ്ങഴിനീർക്കിഴങ്ങ് നാഗദന്തിവേര് പതിമുകം ചന്ദനം ഇവ മുമ്മൂന്നുകഴഞ്ച് അരച്ചുകലക്കി കാച്ചി ശീലിക്കുക. സ്മൃതിപ്രദമെന്ന ഈ ഘൃതം വേണ്ടപോലെ ശീലിച്ചാൽ ഉന്മാദം അപസ്മാരം പിത്തകോപം ഇതുകളും ചുട്ടുനീററലും ദാഹവും ശമിക്കും. ബുദ്ധി മേധ സ്മൃതി എന്ന മനോഭാവങ്ങൾ വൎദ്ധിക്കുകയും ചെയ്യും.

ഇതി വൈദ്യമനോരമായാം
**ഷോഡശഃ പടലഃ.**



## അഥഃ സപ്തദശഃ പടലഃ.

### നേത്രരോഗാധികാരഃ.

൧. തുത്ഥസ്യാംതപപകസ്യ ഗോമൂത്രേ ച രസക്രിയാ । കുക്കുണകാദിവർത്മോത്ഥരോഗരാജിവിനാശിനീ.

തുത്ത് ശുദ്ധിചെയ്തു പൊടിച്ചു ഗോമൂത്രത്തിലിട്ടു വെയിലത്തുവെച്ചു ചൂടുപ്പിടിപ്പിച്ച് ഉരസി ചേർത്തു കുഴമ്പാക്കി എഴുതിയാൽ കുക്കുണകം മുതലായ വർത്മരോഗങ്ങളെല്ലാം ശമിക്കും.

൨. അക്ഷികൂടേ കഫാകാരം ഛിത്വാ മേദഃ സമുദ്ധരേൽ । വർത്മരോഗവിനാശായ പില്ലാദിശമനായ ച.

വർത്മരോഗങ്ങളും പില്ലാദികളും ശമിക്കേണമെങ്കിൽ കൺപോളകളിൽ ദുഷിച്ചുനില്ക്കുന്നതും കഫംവന്നു നിറഞ്ഞതുപോലെയിരിക്കുന്നതുമായ മേദസ്സിനെ (ശസ്ത്രക്രിയയിൽ സമർത്ഥനായ വൈദ്യൻ) കീറി എടുത്തു കളയുകയും വേണം.

൩. വിഘൃഷ്യ കരഭൌ പ്രായഃ സേചദയേന്നയനേ മുഹുഃ । വർത്മസഞ്ജാതപിടികാ നാശമായാന്ത്യസംശയം.

കയ്യടത്തിൻെറ അടി തമ്മിൽ ഉരസി ചൂടുപിടിപ്പിച്ചു കൂടക്കൂടെ കണ്ണിൽവെച്ചു പോള ചൂടുപിടിപ്പിച്ചാൽ കണ്ണിൽ കുരു ശമിക്കും.

൪. കുംഭീകാവർത്മ ലിഖിതം സൈന്ധവപ്രതിസാരിതം । യഷ്ടീധാത്രീപടോലാനാം കഷായേണ പരിഷേചയേൽ.

കൺപോളയുടെ ഉള്ളിൽ ചെറിയ അനേകം കുരുവുണ്ടായി കണ്ടാൽ ഉരസി ചോരകളഞ്ഞ് ഇന്തുപ്പു പൊടിച്ചിട്ടതിന്നുശേഷം ഇരട്ടിമധുരവും നെല്ലിക്കയും പടോലവള്ളിയുംകൂടെ കഷായംവെച്ചു ധാരയിടുക. ഉരസുവാനുള്ള വിധിയെ ഗ്രന്ഥാന്തരത്തിൽ ഇപ്രകാരം വിവരിക്കുന്നു. അതിനെയും വിവരിക്കാം.

നിവാതേധിഷ്ഠിതസ്യാപ്തൈഃ ശുദ്ധദേഹസ്യാത്താനശായിനഃ । ബഹിഃ കോഷ്ണാംബുതപ്തേന സേചദിതം വർത്മ വാസസാ । നിർഭുജ്യവസ്ത്രാന്തരിതം വാമാംഗുഷ്ഠാംഗുലീധൃതം । ന സ്രംസതേ ചല

തി വാ വർത്മൈവം സച്ഛതസ്സതഃ । മണ്ഡലാഗ്രേണ തത്തി ര്യക് കൃതം ശസ്ത്രപദാങ്കിതം । ലിഖേത്തേനൈവ പത്രൈശ്ച ശാകശേഫാളികാദികൈഃ । ഫേനേന തോയരാശേശ്ച പിച്ഛനം പ്രമൃജന്നസൃക് । സ്ഥിതേ രക്തേ സുലിഖിതം സക്ഷൌദ്രൈഃ പ്ര തിസാരയേൽ । യഥാസ്വമുക്തൈരനു ച പ്രക്ഷാള്യോഷ്ണേന വാ രിണാ ഘൃതേനാസിക്തമഭ്യക്തം ബധ്നീയാന്മധുസർപ്പിഷാ.

നേത്രരോഗിയെ വിധിപ്രകാരം വമനവിരേകങ്ങളെ ശീലി പ്പിച്ചതിന്നുശേഷം കാററിന്റെ ശല്യമില്ലാത്തതായ സ്ഥലത്തു മ ലർത്തിക്കിടത്തിയാൽ വൈദ്യൻ കാഞ്ഞവെള്ളത്തിൽ ശീലമുക്കി അവന്റെ കൺപോളകളുടെ മീതെ ഉഴിഞ്ഞു വിശപ്പിച്ച് ആ പോളകളുടെ മീതെ കാരൊതിരിവെച്ച് അതിന്റെമീതെ പോ ളകളെ പിന്നോക്കം മറിച്ചു വെക്കുകയും ഏതു കണ്ണിലെ പോള യിൽ ഉരസുന്നുവോ ആ കൺപോളയെ ഇടത്തെ കയ്യിന്റെ പെരുവിരലും ചൂണ്ടാണിവിരലും കൂട്ടി, പോള ഇളകാത്തവിധം ഉറപ്പിൽ പിടിച്ചു മണ്ഡലാഗ്രമെന്ന ശസ്ത്രംകൊണ്ടു പോളയുടെ ഉള്ളിൽ വിലങ്ങത്തിൽ വ്രണപ്പെടുത്തുകയും പിന്നെ ആ ശസ്ത്രം കൊണ്ടോ തേക്കിലകൊണ്ടോ പാറകത്തിലകൊണ്ടോ ഇതേവിധ മുള്ള ചെമ്പരത്തിമൊട്ടു മുതലായ മററു സാധനങ്ങൾകൊണ്ടോ കടൽനാക്കുകൊണ്ടോ ഉരസണം. ആ സമയം പുറപ്പെടുന്ന ചോ ര ശീലകൊണ്ട് ഒപ്പിയെടുക്കുകയും വേണം. ഉരസുന്നതിന്റെ സമ്യഗ്യോഗംവന്നാൽ ചോര പുറപ്പെടാതാകും. ആ ലക്ഷണം കണ്ടാൽ അതാതുകൾക്കുള്ള ഔഷധം തേനിൽചേർത്ത് കഴുകുക യും കാഞ്ഞവെള്ളംകൊണ്ടു കഴുകുകയും ചെയ്തു നൈ പുരട്ടിയ തിന്നുശേഷം തേനും നെയ്യുംകൂട്ടി കഴുകുകയും ശീലകൊണ്ടു കണ്ണു മൂടികെട്ടുകയും വേണം.

൫. നരാസ്ഥിചൂർണ്ണം സുസ്ന്യേന കാംസ്യേ ഘൃഷ്ടം പ്രലേപ യേൽ । നയനേ ബഹിരന്തശ്ച കുകൂണാദിഹരം പരം.

മനുഷ്യന്റെ എല്ല് ഓട്ടുപാത്രത്തിൽ മുലപ്പാലാക്കി അതിൽ അരച്ചു കണ്ണിലെഴുതുകയും പുളവളയിടുകയും ചെയ്താൽ കുകൂണ കാദികളെല്ലാം ശമിക്കും.

൬. ത്രിഫലാഭയാഫേനശിരഃകപാലൈർജംബീരസാരേ മസ്യ

ണം പ്രപിബേഷ്ടഃ । വർത്തിഃ കൃതാ സൂന്ദ്വിധഷിതാ സ്യാൽ പി ല്ലാമ്മപൂയാലസചോഥകിഘ്നം.

തുത്ത് കടുക്ക കടൽനാക്ക് തലയോട് ഇവ സമം ചെറനാരങ്ങനീരിലരച്ചുണ്ടാക്കിയ ഗുളിക മുലപ്പാലിലരച്ച് കണ്ണിലെഴുതിയാൽ പില്ലം അമ്മം പൂയാലസം പോഥകി ഇതുകളെല്ലാം ശമിക്കും.

൭. ത്രിഫലാകല്കമദ്ധ്യസ്ഥം പരീദഗ്ദ്ധം തുഷാനലേ । തുത്ഥം തുഷാംഭസാ പിഷ്ടം വർത്മരോഗവിനാശനം.

ത്രിഫല അരച്ചുരുട്ടി അതിന്റെ ഉള്ളിൽ തുത്തുവെച്ച പൊതിഞ്ഞ് ഉമിത്തീയ്യിലിട്ട ചുട്ട് എടുത്ത ആ തുത്ത് അരിക്കാടിയിലരച്ച് എഴുതിയാൽ എല്ലാതരം വർത്മരോഗവും ശമിക്കും.

൮. പലാശവൃക്ഷക്ഷതജം സസൈന്ധവം ഗൌഡീപിശം ചീക്ഷുരസേന പിഷ്ടം । ക്ഷൌദ്രേണ ചന്ദ്രേണ ച സംയുതം ദ്രാഗപിദ്രാവയേദ്വർത്മരുജം മഹാന്തം.

പ്ലാശിൻകറ സമം ഇന്തുപ്പും കൂട്ടി ഗൌഡമദ്യത്തിലും മഞ്ചിക്കഷായത്തിലും കരിമ്പിൻനീരിലും അരച്ച തേനും പച്ചക്കർപ്പൂരവും ചേർത്തു കണ്ണിലെഴുതിയാൽ എത്ര കലശലായ വർത്മരോഗവും ക്ഷണത്തിൽ ശമിക്കും.

൯. അസിതപലലചൂർണ്ണം പ്രത്യഹിങ്ഗൂമയാഭ്യാം സമധരണധൃതാഭ്യാമല്പതിക്ഷ്ണാനാപിതാഭ്യാം । നരസലിലധൂതാഭ്യാം മതുലാഭ്യാം മുരാരേർമ്മസൃണതരമപിഷ്ടം വർത്മരുങ്ങ്നാശനായ.

രണ്ട് ഓട്ടുകിണ്ണങ്ങളിൽ പഴയ പുളി ചാലിച്ച സമം പുരട്ടി അല്പം കുരുമുളകരച്ചതും മനുഷ്യമൂത്രത്തിൽ ചാലിച്ച പുരട്ടി അതിൽ കോഴി മുതലായ ജീവികളുടെ കക്ക സ്ഥൂടംവെച്ചെടുത്ത പൊടിയും ഉരസിച്ചേർത്ത് ആ കിണ്ണങ്ങൾ തങ്ങളിൽ ചേർത്ത് അടച്ചുവെച്ച നീരുവറ്റിയതിന്നശേഷം അതിൽനിന്ന് അല്പം എടുത്തു കണ്ണിലെഴുതിയാൽ വർത്മരോഗങ്ങളെല്ലാം ശമിക്കും.

൧൦. ശ്വേതപൂലാസമൂലത്വക്കല്കേർക്ഷിഞ്ചാമ്ലകേന ച । വ്രണേഷു താപരാഗൌ ച ചിഞ്ചാപുഷ്പോത്ഥഭേവെജ്ജയേൽ (൧൧) പിഷ്ടം കാംസ്യഭാജയേ ശ്ലേഷ്ടം പൂർവ്വവത്സന്നിധാപിതം । ശുഷ്കം സൂന്ദ്വീധൃതം നേത്രേ യുക്തം സർവ്വാർത്തിനാശനം.

മുൻപറഞ്ഞപ്രകാരം രണ്ടു വെള്ളോട്ടുകിണ്ണങ്ങളിൽ വെള്ളത്തവൂലാസത്തിൻ വേരിന്മേൽ തൊലിയും പഴയ പുളിങ്ങയും കൂടെ അരച്ചു പുരട്ടി കമുത്തി ഉണക്കി എടുത്തു പുളിപ്പൂവ് വാട്ടിപിഴിഞ്ഞ നീരിലരച്ച് എഴുതിയാൽ കണ്ണിലെ വ്രണവും വേദനയും ചൊവപ്പും ശമിക്കും. മുലപ്പാലിലരച്ച് എഴുതിയാൽ എതുവിധം നേത്രരോഗംനിമിത്തമുള്ള വേദനയും ശമിക്കും.

൧൨. കാഞ്ചികായസസമ്പിഷ്ടം കംസാഭ്യാം ധഷിതം ബഹിർല്ലിപ്തം । ചിഞ്ചാസ്ഥ്യങ്കുരമചിരാൽ ബാലസ്യ കുക്കൂണകം ജയതി.

ഇരിമ്പുപാത്രത്തിലാക്കിവെച്ച വെപ്പുകാടിയിൽ പുളിങ്കുരുവിൻെറ ഉള്ളിലെ മുള എടുത്തരച്ച് ഒരു ഓട്ടുകിണ്ണത്തിലാക്കി മററൊരു കിണ്ണംകൊണ്ട് ഉരസി വററിച്ച് എഴുതിയാൽ കുട്ടികൾക്കുണ്ടാകുന്ന കുക്കൂണകം ക്ഷണത്തിൽ ശമിക്കും.

൧൩. അന്തർബഹിർന്നയനയോഗ്ഗിരികർണ്ണികായാഃ പുഷ്പം ഗവാം പയസി പേഷിതമർഭകാനാം । സംയോജിതം ദശനജന്മനിദാനഭൂതം രോഗം കുക്കൂണകമപോഹതി ശീഘ്രമേവ.

കൃഷ്ണക്രാന്തിപ്പൂവ് പശുവിൻപാലിലരച്ച കണ്ണിലെഴുതുകയും പുറവളയിടുകയും ചെയ്താൽ പല്ലു വരുന്നരോഗംനിമിത്തം സംഭവിച്ചതായ കുക്കൂണകരോഗം ക്ഷണത്തിൽ ശമിക്കും.

൧൪. മസ്തുനാ സഹ നാഗ്രസ്ഥം മധുകം സ്യാൽ കുക്കൂണകേ । സൈന്ധവഞ്ച തഥാ പത്ഥ്യാതണ്ഡുലം മസ്തുഘർഷിതം.

ഇരട്ടിമധുരം അരച്ച തൈർവെള്ളത്തിൽ കലക്കി ചെമ്പുപാത്രത്തിലാക്കിവെച്ച കണ്ണിലെഴുതുകയോ, അതേവിധം ഇന്തുപ്പോ കടുക്കാക്കുരുപ്പരിപ്പോ തൈരുവെള്ളത്തിലരച്ച ചെമ്പുപാത്രത്തിലാക്കി വെച്ചെഴുതുകയൊ ചെയ്യുന്നതും കുക്കൂണത്തിന്നു നല്ലതാകുന്നു.

൧൫. അത്യന്തപക്വകദളീഫലമാജ്ഞനേന ദാഹസ്രരാഗശമനം ഭവതി ക്ഷണേന । സീമന്തിനീപയസി മേഘരവസ്യ മൂലം സംഘൃഷ്യ തേന പരിസേചനമുത്തമം ച.

പഴുത്തു നല്ലവണ്ണം പാകംവന്ന കദളിപ്പഴം ഉരസിച്ചേർത്തു പുറവളയിട്ടാൽ ചുട്ടുനീറൽ ചോരയിറക്കം ചൊവപ്പ് ഇതുകളെ

ല്ലാം ക്ഷണത്തിൽ ശമിക്കും. ചെറചീരയരച്ച് മുലപ്പാലിൽ കല ക്കി അരിച്ച് ധാരയിടുന്നതും ദാഹാസ്രരോഗങ്ങൾ ശമിക്കുവാൻ ന ല്ലതാകുന്നു. ഇവിടെ മേഘരവമെന്നതിന്നു പ്രത്യേകം പര്യായംകാ ണുന്നില്ലെങ്കിലും മേഘനാദമെന്നതിന്ന് ചെറചീര എന്നാണ് ഔഷധിനിഘണ്ടുവിൽ പറഞ്ഞിരിക്കുന്നത്. അതിനെ അടിസ്ഥാ നപ്പെടുത്തിയാണ് ഇവിടെ പറഞ്ഞതെന്നും ഗ്രഹിക്കണം.

൮൭. ഇക്ഷുമൂലമധുകാഞ്ജനദാർവീലോധ്രഗൈരികപടുത്രി ഫലാനാം । ലേപനം ബഹിരിദം നയനാനാം ക്ഷീരപിഷ്ടമപഹ ന്തി വികാരം.

കരിമ്പിൻവേര് ഇരട്ടിമധുരം അഞ്ജനക്കല്ല് മരമഞ്ഞത്തൊ ലി പാച്ചോറ്റിത്തൊലി കാവിമണ്ണ് ഇന്തുപ്പ് നെല്ലിക്ക കടുക്ക താന്നിക്ക ഇവ സമം (പാലിൽ പുഴുങ്ങിവററിച്ചരച്ച്) പാലിൽ വെതുമ്പി പുറവളയിട്ടാൽ കണ്ണിലെ ദീനം വീക്കവും ശമിക്കും.

൮൮. സഞ്ചൂർണ്ണ്യ പുഷ്പകാസീസം ഭാവയേൽ സുരസാര സൈഃ താമ്രേ ദശാഹം പരമം പക്ഷ്മശാതേ തദഞ്ജനം.

തുളസിയില ഇടിച്ച് പിഴിഞ്ഞരിച്ച നീര് ചെമ്പുപാത്ര ത്തിലാക്കി അതിൽ പുഷ്പാഞ്ജനസമം പൊടിച്ചുചേർത്ത് പത്തു ദിവസംവെച്ച് പതിനൊന്നാം ദിവസം മുതൽ എടുത്തു കണ്ണിലെ ഴുതിയാൽ പക്ഷ്മശാതം ശമിക്കും. പുഷ്പാഞ്ജനം തുളസിനീരിലരച്ച് ചെമ്പുപാത്രത്തിൽ പുരട്ടി സൂക്ഷിക്കുന്നതിന്നു വിരോധമില്ല.

൮൯. ആതപാലോകപീതാനാം സബാഷ്പാണാം സഹോഷ്ണ ണാം । സമേഘനാദമധുകം ന്യസ്യം സിഞ്ചേദ്ദിനത്രയം.

ചെറചീരനീരിൽ ഇരട്ടിമധുരം അരച്ച് മുലപ്പാലിൽ കല ക്കി ധാരയിട്ടാൽ വെയിൽകൊള്ളുക നിമിത്തം സംഭവിച്ച ചൊ വപ്പും വെള്ളം പാട്ടവും ചൂടും ശമിക്കും.

൯൦. സൂര്യോപരാഗാനലവിദ്യുദാദിവിലോകനേനോപഹ തേക്ഷണസ്യ । സന്തർപ്പണം സ്നിഗ്ദ്ധഹിമാദി കാര്യം തദാഞ്ജനം ഹേമ ഘൃതേന ഘൃഷ്ടം.

സൂര്യഗ്രഹണം, അതിയായി കത്തുന്ന അഗ്നി, മിന്നിൽഇ തുകളെ നോക്കുക നിമിത്തം സംഭവിച്ച നേത്രോപഘാതംശമിക്കു

നം । സ്യാദേരണ്ഡശിഫാസിദ്ധപയസാശ്ച്യോതനം തഥാ.

പശുവിൻപാൽ കാച്ചി വാങ്ങിവെച്ചാൽ അതിന്റെ ആവികൊണ്ടു കണ്ണുവിയപ്പിച്ചാൽ കണ്ണിലെ വേദനശമിക്കും. ആവണക്കിൻവേരിട്ടു കുറുക്കിയ പാൽകൊണ്ടു ധാരയിട്ടാലും ഫലം ഇതുതന്നെ.

൨൭. മേഘനാദശിഫാസമാനതഢാകശുക്തിയുതം പയഃ സേചിതഞ്ച നിഹന്തി തോദമസഹ്യമക്ഷിഭവം നൃണാം.

ചെറചീരവേര് ഇടിച്ചുപിഴിഞ്ഞ നീര് (കറുക എന്ന പക്ഷാന്തരം) തഢാകശുക്തി (ഞെമിഞ്ഞ്) പതച്ചു പിഴിഞ്ഞനീര് പാല് ഇവ സമംചേർത്തു ധാരയിട്ടാൽ അസഹ്യമായ കുത്തിനോവു ശമിക്കും.

൨൮. ചിഞ്ചാപത്രസ്വരസം പയസാ സംയോജ്യ ധർഷിതം കംസേ । ലിപ്തം ബഹിർന്നയനയോശ്ശമയതി രാഗാശ്രുതോദസംരംഭാൻ.

പുളിയില ഇടിച്ചുപിഴിഞ്ഞനീരും അത്ര പാലുംകൂടെ ഓട്ടുപാത്രത്തിലാക്കി ഉരസി വെള്ളംവററിച്ചു പോളമേൽതേച്ചാൽ കണ്ണിലെ ചൊവപ്പ് വെള്ളംചാട്ടം കുത്തിനോവ് കരുകരുപ്പ് ഇതുകളെല്ലാം ശമിക്കും.

൨൯. കന്യാസ്വരസസംപിഷ്ടാ ത്രിഫലാ സപ്തവാരകം । പുനസ്സ്യാഃ പുടേ സ്വിന്നാ സക്ഷൌദ്രാ നേത്രരോഗഹാ.

ത്രിഫല കററവാഴനീരിലരച്ചുണക്കുക. പിന്നെയും ആ നീരിൽതന്നെ അരക്കുക. ഇങ്ങിനെ ഏഴുപ്രാവശ്യം അരച്ചു കററവാഴനീരിൽ പചത്തു വെതുമ്പി തേനുംകൂട്ടി തേച്ചാൽ നേത്രരോഗം ശമിക്കും.

൩൦. വില്വശാലുകരഞ്ജഫലാസ്ഥിവ്യോഷനിശാദ്വയശംഖപുനർഭവൈഃ । തുത്ഥമപ്യതിഭിരിയം ഗുഡികാ ദ്രാങ്നേത്രഗതാമയഹാ ജലവർത്തിസ്താ.

കൂവളത്തിന്റെ ഇളയകായ ഉങ്ങിൻകുരു ചുക്ക മുളക് തിപ്പലി വരട്ടമഞ്ഞൾ മരമഞ്ഞത്തൊലി ശംഖ് തമിഴാമവേര് തുത്ത് ഇവ സമം പനീരിലരച്ചു ഗുളികയുരുട്ടി പനീരിൽതന്നെ അരച്ചെഴുതിയാൽ ഏതുതരം നേത്രരോഗവും ക്ഷണത്തിൽ ശമിക്കും.

൨൯. ദാർവീവല്ലജസൈന്ധവാഞ്ജനകണാതുത്ഥാബ്ധിഫേ
നോഷണൈര്യഷ്ടീ താമ്രസമനാഭിതൈഃ സുമനസ്സാണം ക്ഷൌ
ദ്രേണ പിഷ്ടൈഃ കൃതാ ഗുളികാ ഹന്തി രസക്രിയാ നയനയോഃ
പില്ലാദിവർത്മാമയാൻ ക്ലേദസ്രാവനിശാന്ധ്യശുക്ലതിമിരാണ്യ
ന്യാംശ്ച നേത്രാമയാൻ.

മരമഞ്ഞൾത്തൊലി പാച്ചോറ്റിത്തൊലി ഇന്തുപ്പ് അഞ്ജനക്കല്ല് തിപ്പലി തുത്ത് കടൽനാക്ക് കുരുമുളക് ഇരട്ടിമധുരം ശുദ്ധിചെയ്ത ചെമ്പുപൊടി ഇവ സമം അരച്ചു തേനിൽചാലിച്ചു കണ്ണിലൊഴിക്കിയാൽ വർത്മരോഗങ്ങൾ ക്ലേദം സ്രാവം രാക്കണ്ണു കാണായ്ക ശുക്ലം തിമിരം ഇതുകളും മററു നേത്രരോഗങ്ങളും ശമിക്കും.

൩൦. ദഗ്ദ്ധപത്രപകപമക്കബീജമാശു നാശയേദന്ധകാരമക്ഷിസംഭവം നൃണാം സുവിശ്രുതം തദേവ ശുക്ലപുഷ്പമല്ലിമൂലമപ്യലം താമ്രപാത്രഘൃഷ്ടമമ്ലകാഞ്ചികാചരവാരിണാ.

പൂവരശിൻകുരു പാലിൽ പുഴുങ്ങി വററിച്ചരച്ചു ശീലിച്ചാൽ കണ്ണിനു ക്ഷണത്തിൽ കാഴ്ചയുണ്ടാകും. കുരുക്കുത്തിമുല്ലപ്പൂവ് വെളുത്ത പൂപ്പാതിരിവേര് ഇവ സമം പുളിച്ച വെപ്പുകാടിയുടെ തെളിയിലരച്ചു ചെമ്പുപാത്രത്തിലാക്കി വെച്ചെഴുതിയാൽ അതിന്നും ആന്ധ്യത്തെ നശിപ്പിക്കുവാനുള്ള പ്രത്യേക ശക്തിയുണ്ടെന്നും ഗ്രഹിക്കണം.

൩൧. പരിണതനക്തമാലതരുവല്ക്കരജഃകുഡബം കുഡബമഥോഷണസ്യ ലികുചസ്യ ഫലസ്യ രസം ദധികുഡുബമാഢകേന പയസാ ച ഗവാം സഹിതം ദിവസമുഖേ വിശുദ്ധകലശേഥ സുസംസ്ക്രിയതാം(൩൧)അന്യേദ്യുർബഹുശഃ പദേന മഥിതാത്തസ്മാൽ ഗൃഹീതാ രസം പ്രക്ഷാള്യ പ്രബലേന കംസയുഗളേ നാകാർണ്ണ്യ ഭാവം ശനൈഃ। സംഘൃഷ്യേന്ദുവിമിശ്രിതം തിമിരജിൽ സ്യാദഞ്ജിതം സ്വല്പശഃ സായം സീസശലാകയാ പ്രതിദിനം നാമ്നാ തദയം ഭാസ്കരഃ.

മൂപ്പുചെന്ന ഉങ്ങിൻതൊലി ഉണക്കിപ്പൊടിച്ചപൊടി കുരുമുളകിൻപൊടി ഇവ നാഴിശ്ശു അയനിച്ചക്ക ഇടിച്ചുപിഴിഞ്ഞ നീര് ഇരുനാഴി പശുവിൻപാൽ ഇടങ്ങഴിനാല് എല്ലാംകൂടെനല്ല

ഒരു പുതുകലത്തിൽ ഒരുദിവസം രാവിലെ ആക്കി വാഷ്ക്കെട്ടിസൂ ക്ഷിച്ചു പിറ്റെദിവസം തുറന്നു കടകോലുകൊണ്ടു കടഞ്ഞു വെണ്ണയെടുത്തു വെള്ളത്തിൽ കഴുകി ഒരു കാട്ടുപാത്രത്തിൽ ഇട്ടു മറെറാരു കാട്ടുപാത്രം കൊണ്ടു ഉരസി വെള്ളംവററിച്ചു അതു കറുത്തനിറമായുന്നതുവരെ ഉരസി പച്ചക്കർപ്പൂരവും ചേൎത്തു എടുത്തു സൂക്ഷിക്കുക. ഭാസ്കരാഞ്ജനമെന്ന ഈ ഔഷധം ശുദ്ധിചെയ്തു ഇയ്യംകൊണ്ടുണ്ടാക്കിയ കോലകൊണ്ടു അല്പമാത്രം എടുത്തു രാത്രിന്നേരം പതിവായി എഴുതിയാൽ തിമിരം ശമിക്കും.

൯൨. പിപ്പലദളകുവലയദളമാസ്യേന ചൂൎണ്ണം ചിരംകൃതാ । ദ്രവ്യപവള്ളാംബരനിഹിതം സിഞ്ചേദൃശി തിമിരനാശായ.

അരയാലിലയോ കരിങ്കുവലത്തിലയോ പൊടിച്ചുപഴച്ചനേരിയതും വെള്ളത്തുമായ ശീലയിലാക്കി കിഴികെട്ടി ആ കിഴി കണ്ണിൽ പിഴിഞ്ഞൊഴിച്ചാൽ തിമിരരോഗം ശമിക്കും.

൯൩. അശ്വത്ഥപത്രകുവലയദളചൂൎണ്ണൈഃ കൃതാ ഗുളികാ। തിമിരാപഹാ പ്രസിദ്ധാ ഭാസ്കരകിരണാവലീവ ദിവസമുഖേ.

അരയാൽക്കമ്പും കരിങ്കുവലയപ്പൂവ്വിന്റെ ഇതളുംകൂടെ അരച്ചു പച്ചകർപ്പൂരവുംകൂട്ടി പിന്നെയും അരച്ചു ഗുളികയാക്കികണ്ണിലെഴുതിയാൽ പ്രഭാതത്തിൽ ആദിത്യരശ്മികൾ പുറപ്പെടുന്ന സമയം അന്ധകാരം നശിക്കുന്നതുപോലെ ഭാസ്കരകിരണമെന്ന ഈ ഗുളികയുടെ പ്രഭാവം നിമിത്തം തിമിരം ശമിക്കും.

൯൪. യോ ഗൃദ്ധ്രസ്യ തുരുണരവിപ്രകാശഗല്ലസ്യ സ്യാസ്യം സമയമൃതസ്യ ഗോശകൃത്ഭിഃ । നിർദ്ദഗ്ദ്ധം സമധൃതമഞ്ജനഞ്ച പേഷ്യം യോഗോയം നയനബലം കരോതി ഗാർദ്ധ്രം.

വയസ്സായി താനേചത്ത പൂവ്വൻകഴുവിന്റെ തല ചത്ത ഉടനെ മുറിച്ചെടുത്തു ചാണകവറളിയിൽ പുടംവെച്ചു ചുട്ടെടുത്തു സമം അഞ്ജനവുംചേൎത്തു പൊടിച്ചു കണ്ണിലെഴുതുക. ഗൃദ്ധ്രാഞ്ജനമെന്ന ഈ അഞ്ജനമെഴുതിയാൽ അത്യന്തം ദൂരത്തുള്ളതിനെക്കൂടെ വ്യക്തമായി കാണാറാകും.

൯൫. ഫലോഷാഭയാതുത്ഥകയഷ്ടിലോദ്ധ്രൈൎമ്മൂതീ സുസ്ഥൈഃ ശ്ലഥവസ്ത്രബദ്ധാ । താമ്രസ്ഥധാന്യാമ്ലനിമഗ്നമൂർത്തിരൎത്തിം ജയത്യക്ഷിണി നൈകരൂപാം.

കാട്ടുതകുപ്പ കടുക്ക ത്രുത്ത് ഇരട്ടിമധുരം പാച്ചോററിത്തൊലി ഇവ സമം പൊടിച്ചപൊടി ശീലയിൽ അരച്ച കിഴിക്കെട്ടി ചെമ്പുപാത്രത്തിലാക്കിവെച്ച ചൂടുപിടിപ്പിച്ച കാടിയിൽ മുക്കി ചെറാപ്പൂക്കളുടെ കൺപോളമേൽ ഉഴിഞ്ഞാൽ കണ്ണിലെ പല്ലാതരം വേദനയും ശമിക്കും.

൩൭. ഷോഡശഭിഃ സലിലപലൈഃ പലം തൈഫലം കടംകടേശ്ശഃ സിദ്ധം । സേകാഷ്ടമാംശശിഷ്ടഃ ക്ഷൌദ്രയുതഃ സർവ്വദോഷകുപിതേ നേത്രേ.

കടുക്ക ത്രുത്ത് മരമഞ്ഞത്തൊലി നാനാഴിവെള്ളത്തിൽ കഷായംവെച്ച ഉരിയാക്കി ഊററി അരിച്ച് ആറിയാൽ തേൻ മേപ്പൊടിച്ചത്തു പിന്നെയും അരിച്ച കണ്ണിൽ ധാരയിട്ടാൽ ദോഷകോപങ്ങളെല്ലാം ശമിക്കും.

൩൮. ശംഖം താമ്രേ സ്തന്യഘൃഷ്ടം ഘൃതാക്തൈഃ ശസ്ത്രൈഃ പത്രൈർധൂപിതം തദ്ദ്വൈശ്ച । നേത്രേ യുക്തം ഹന്തി സന്ധാവസംജ്ഞം ക്ഷിപ്രം ഘൃഷ്ടം വേദനാഞ്ചാതിതീവ്രാം.

ശംഖു മുലപ്പാലിലരച്ച ചെമ്പിന്മേൽ തേച്ച്, ഒരു പാത്രത്തിൽ കനലിട്ട വഞ്ചിയില നെയ്യിൽ നനച്ചിട്ട പുകപ്പിച്ച് ആ പുക മരുന്നിന്മേലേല്പിച്ച വററിക്കുക. പിന്നെയും മുലപ്പാലിലരച്ച ചെമ്പുപാത്രത്തിൽ തേച്ച നെയ്യിൽ മുക്കിയ യവമിട്ട മുൻപ്രകാരം പുകപ്പിച്ച പുകയേല്പിക്കുക. ഇങ്ങിനെ ഓരോന്നിൽ ഏഴേഴുപ്രാവശ്യത്തിൽ കുറയാതെ മാറിമാറി പുകയേല്പിച്ചെടുത്ത ഗുളികയാക്കി മുലപ്പാലിലരച്ച കണ്ണിലെഴുതുക. സന്ധാവഗുളിക എന്ന പ്രസിദ്ധമായ ഈ ഗുളിക എഴുതിയാൽ അതികലശലായ കരുകരുപ്പും വേദനയും ക്ഷണത്തിൽ ശമിക്കും.

൩൯. തിലാംഭസാ മൂൽകപാലം കാംസ്യേ ഘൃഷ്ടം സുധൂപിതം നിംബപത്രൈർഘൃതാഭ്യക്തൈർഘർഷശൂലാശ്രുരാഗജിൽ.

എള്ളിൻെറ ഇല പിഴിഞ്ഞനീരിൽ പഴയ കലോട് അരച്ച വെള്ളോട്ടുപാത്രത്തിൽ തേച്ച്, വേപ്പില നെയ്യിൽനനച്ച കനലിലിട്ട് ആ പുകയേല്പിച്ചുണക്കുക. ഇങ്ങിനെ ഏഴുപ്രാവശ്യം

കഴിഞ്ഞാൽ ആ മരുന്നരച്ച് ഗുളികയാക്കി എഴുതിയാൽ കിരുകിരുപ്പ് ചുളുചുളുക്കുത്ത് വെള്ളംചാട്ടം ചൊവപ്പ് ഇതെല്ലാം ശമിക്കും.

൪൦. പുണ്ഡ്രയഷ്ടീനിശാമൃതീ പ്ലുതാ സ്തന്യേ സശർക്കരേ । ഛാഗദുഗ്ധേഥവാ ദാഹരുഗ്രാഗാശ്രുനിവർത്തനീ.

പുണ്ഡരീകക്കരിമ്പ് ഇരട്ടിമധുരം മഞ്ഞൾ ഇരുവകൾ ചതച്ച് കിഴികെട്ടി പഞ്ചസാര ചേർത്ത് മുലപ്പാലിലോ ആട്ടിൻപാലിലോ മുക്കി കണ്ണിലൊററിച്ചാൽ ചുട്ടുനീററൽ വേദന ചൊവപ്പ് വെള്ളം വരുന്നത് ഇതുകളെല്ലാം ശമിക്കും. പുണ്ഡ്രമെന്നതിന്ന പിച്ചകപ്പൂവെന്നും ചിലർ വ്യാഖ്യാനിക്കുന്നുണ്ട്.

൪൧. വാതപിത്തകഫസന്നിപാതജാം നേത്രയോർബ്ബഹുവിധാമപി വ്യഥാം । ശീഘ്രമേവ ജയതി പ്രയോജിതഃ ശിഗ്രുപല്ലവരസഃ സമാക്ഷികഃ.

മുരിങ്ങാത്തളിര് തിരുമ്മിപ്പിഴിഞ്ഞ നീരിൽ തേനുംകൂട്ടി അരിച്ച് കണ്ണിലൊററിച്ചാൽ കണ്ണിലെ എല്ലാരോഗവും ശമിക്കും.

൪൨. സിതഗിരികർണ്ണികാപുഷ്പാന്നന്ദ്യാവർത്തസ്യ പുഷ്പാച്ച । സ്വരസേന താലവൃന്താൽ സ്ത്രീസ്തന്യേനാപി സുമസൃണം (൪൩) ദൃഷ്ടി പിഷ്ടം കേശക്ഷാരം മധുനാ നിശയാ ച സംയുതം । നേത്രേ നിഷിച്യ ന ചിരാത്തിമിരാന്ധോ ഭവേത്ഭാസ്വാൻ.

വെള്ളക്കടമ്പിൻ പൂവു പിഴിഞ്ഞ നീര് നന്ത്യാർവ്വട്ടത്തിൻ പൂവു പിഴിഞ്ഞ നീര് കരിമ്പനത്തണ്ടു വാട്ടിപ്പിഴിഞ്ഞ നീര് മുലപ്പാല് ഇവ സമം ചേർത്തതിൽ തലനാർ കരിച്ച മഷി ചേർത്ത് ചാണമേലിട്ടു മരമഞ്ഞത്തൊലിയും ചേർത്ത് കുറഞ്ഞപക്ഷം മുപ്പതു നാഴികയെങ്കിലും അരച്ച് തേൻചേർത്ത് കണ്ണിലൊഴുക്കിയാൽ തിമിരം ക്ഷണത്തിൽ ശമിക്കും.

൪൪. ചിഞ്ചാസ്വരസസംശ്ലിഷ്ടം മരിചം സായന്തനേ തഥാ സാജ്യം । അക്ഷിനിഷിക്തം ശമയതി കണ്ഡൂം തിമിരഞ്ച വാതോത്ഥം.

പുളിയിലനീരിൽ കുരുമുളക് അരച്ച് നെയ്യുംചേർത്ത് വയിന്നേരം കണ്ണിലെഴുതിയാൽ ചൊറിച്ചിലും വാതതിമിരവും ശമിക്കും.

൪൫. യന്മാതുളുംഗപിചുമന്ദവരാകരഞ്ജജംബീരശിഗ്രുഫല

ബീജരജഃ പ്രഗൃഹ്യ । ചിഞ്ചാഫലാമ്ലരസമർദ്ദിതമാതപാത്തസ്നേഹം ജയേത്തിമിരമിന്ദുവിമിശ്രിതം ദ്രാക്.

മാതുളനാരകം വേപ്പ് കടുക്ക നെല്ലി താന്നി ഉങ്ങ് ചെറുനാരകം മുരിങ്ങ ഇതുകളുടെ കായയുടെ ഉള്ളിലെ പരിപ്പ് പൊടിച്ച പൊടി മരപ്പുളിങ്ങ പിഴിഞ്ഞ നീരിലിട്ട് ഉരസിച്ചേർത്തു വെയിലത്തുവെച്ചാൽ അതിൽനിന്ന് ഒരു സ്നേഹം ഊറിവരും. അതെടുത്തു സൂക്ഷിച്ചുവെച്ച് അതിൽ പച്ചക്കർപ്പൂരവും കൂട്ടി എഴുതിയാൽ തിമിരം ശമിക്കും.

൪൩. മൂലം പാലങ്കൃായാഃ കല്ലാരംഭൌ ച തുരഗഗന്ധായാഃ। മൂലം പൃഥക് പൃഥക് സ്യാന്നിഷ്കം ത്വക്ഷം ചതുർന്നിഷ്കം (൪൧) ജംബീരസാരപിഷ്ടാ ഗുളികയം സമതഃ ഭിഷജാം । തിമിരേ സരാഗരാഗേ ശസ്താ നിമിഷാ പുരാ പ്രോക്താ.

പൊവന്ന ചെറചീരവേര തിപ്പലി ശംഖ് അമുക്കരത്തിൻവേര് ഇവ മുക്കാലിശ്ശ കഴഞ്ച് ഉള്ളി മൂന്ന കഴഞ്ച് ഇവ എല്ലാംകൂടെ ചെറുനാരങ്ങാനീരിലരച്ച് ഗുളികയാക്കി എഴുതിയാൽ തിമിരവും കണ്ണിലെ ചൊകപ്പും ശമിക്കും.

൪൪. ദിനാവസാനേ രുധിരം പലാശാദാദായ നേത്രേ സഹസൈവ ദദ്യാൽ । നക്താന്ധ്യമാശേഷവ വിജിത്യ ജീവേച്ചന്ദ്രാതപേ ചാക്ഷരവാചകഃ സ്യാൽ.

സൂര്യൻ അസ്തമിക്കുന്ന സമയത്തു പ്ലാശിന്മേൽ വെട്ടി കറ പുറപ്പെടീച്ച് ആ കറ കണ്ണിലെഴുതിയാൽ രാക്കണ്ണുകാണാത്തതു മാറുമെന്ന മാത്രമല്ല നിലാവത്തു പുസ്തകം വായിക്കത്തക്ക കാഴ്ചയുണ്ടാവുകയും ചെയ്യും.

൪൫. ലൂതസ്യ വൃത്തധവളം ഗൃഹമാശുകിഞ്ചിൽ ഭൃഷ്ടം രസേന തലപോടഭവേന പിഷ്ട്വാ । കംസദ്വയേന മഹിഷീനവനീതയുക്തം പില്ലാപഹം ബഹളബാഹ്യവിലേപനേന.

എട്ടുകാലൻ കെട്ടിയ മാറാലയുടെ നടുവിലെ വൃത്തമെടുത്ത് അല്പമൊന്ന വറുത്തു തലപോടത്തിന്റെ നീരിലരച്ച് ഓട്ടുപാത്രത്തിലാക്കി മറെറാരു ഓട്ടുപാത്രംകൊണ്ട് ഉരസി ചേർത്ത് എരുമവെണ്ണനെയ്യുംകൂട്ടി നല്ലവണ്ണം പുറവളയിട്ടാൽ പില്ലരോഗം ശമിക്കും. പില്ലമെന്നതിനെ അഷ്ടാംഗഹൃദയത്തിൽ ഇങ്ങി

നെ വിവരിച്ചിരിക്കുന്നു. 'ഉൽക്ലിഷ്ടാഃ കഫപിത്താസ്രനിചയോത്ഥാഃ കുകൂണകാഃ । പക്ഷ്മോപരോധഃ ശുഷ്കാക്ഷിപാകഃ പൂയാലസോ ബിസഃ । പോഥക്യശ്ലേഷ്മോപനാഹ [illegible] സ്യന്ദമന്ഥാ വിനാനിലാൽ ഏതേഷ്ടാദശപില്ലാഖ്യാ ഫലകാലാനുബന്ധിനഃ'

൭൦ തുത്ഥകസ്യ പലം ശ്വേതമരിചാനി ച വിംശതി । ത്രിംശതാ കാഞ്ജികപലൈഃ പിഷ്ട്വാ താമ്രേ നിധാപയേൽ (൭൦) പില്ലാനപില്ലാൻ കുരുതേ ബഹുവർഷോത്ഥിതാനപി । തത്സേകേനോപദേഹാംസ്തു കണ്ഡൂശോഫാംശ്ച നാശയേൽ.

തുത്ഥ പലം ഒന്ന വെൺമുളകു എണ്ണം ഇരുപത് രണ്ടുംകൂടെ അരച്ച് ഏഴരനാഴി വെപ്പുകാടിയിൽ കലക്കി ചെമ്പുപാത്രത്തിലാക്കി സൂക്ഷിച്ചുവെച്ച് അതിൽനിന്ന് ഉചിതം എടുത്തരിച്ച രണ്ടുനേരവും ധാരയിട്ടാൽ പില്ലം [illegible]യിത്തീർന്ന നേത്രരോഗങ്ങളുടെ പില്ലതം ശമിക്കുകയും കണ്ണിലെ പടനീങ്ങുകയും ചൊറിച്ചിലും നീരും ശമിക്കുകയും ചെയ്യും.

൭൧. പത്ഥ്യാത്തുംഗജലേനൈവ പിഷ്ട്വാ സ്ഫടികജം രജഃ । മഹിഷീനവനീതേന കംസഘൃഷ്ടം തു പില്ലജിൽ.

കടുക്ക ഇളനീർവെള്ളത്തിൽ കഷായംവെച്ച് ആ കഷായത്തിൽ സ്ഫടികപ്പൊടി അരച്ച് എരുമയുടെ വെണ്ണനെയ്യുചേർത്ത് ഓട്ടുപാത്രത്തിലിട്ട് ഉരസി ചേർത്ത നീരുവററിച്ച് എഴുതിയാൽ പില്ലം ശമിക്കും.

൭൨. ഘർമ്മാദ്ധ്വഗതനുജാതം ലവണം സംഗൃഹ്യ പാണിനാകേന । ലികുചരസക്ഷൌദ്രാഭ്യാം കംസേ സംഘൃഷ്യ യോജയേൽ പില്ലേ.

വേനൽക്കാലത്തു വഴിനടന്ന വിയർത്തവൻെറ ദേഹത്തിൽ പൊടിയുന്ന ഉപ്പ് കൈകൊണ്ടു തിരുമ്മിയെടുത്ത് അയനിച്ചക്കനീരും തേനുംകൂട്ടി ഓട്ടുപാത്രത്തിലിട്ട് ഉരസി ചേർത്ത് എഴുതിയാൽ പില്ലം ശമിക്കും.

൭൩. മധുപിഷ്ടോ ലവണമലോ മാഹിഷഹയ്യംഗവീനസമഭാഗഃ । പില്ലജിദാജവിഷാണം തദ്വത്തേനൈവ ലേപിതം ദൂഷാദി.

ഉപ്പിലെ മലിനമായി കട്ടപ്പിടിച്ചുകിടക്കുന്ന ചളി തേൻചേ

ത്തരച്ച് എരുമയുടെ വെണ്ണനെയ്യും ചേൎത്തു കണ്ണിലെഴുതിയാൽ പില്ലം ശമിക്കും. ആട്ടിൻകൊമ്പു തേനിലരച്ച് എഴുതുന്നതും നല്ലതാകുന്നു.

൫൩. വൎത്ത്യാക്ക്രുലകൃതയാ ശശവിൾചൂൎണ്ണേന പൂരിതോദരയാ। ദീപ്താദ്രീപാദാപ്താ സുഖയതി മഷീ ച പില്ലഗദം.

എരുക്കിൻപഞ്ഞി പരത്തിവെച്ച് അതിൽ മുയൽകാഷ്ഠം പൊടിച്ചു വിതറി തിരിതെറുത്തു വിളക്കിലിട്ടു കത്തിച്ച് ആ വിളക്കത്തുനിന്ന എടുത്ത മഷി എഴുതിയാൽ പില്ലം ശമിക്കും.

൫൪. പടുകുനടീവരാടീഗൃഹമാഗധികാജാതി കുസുമരജനിരജഃ। പില്ലം ഹരേന്നിഘൃഷ്ടം ക്ഷൌദ്രയുതം കാംസ്യതാമ്രാഭ്യാം.

ഇന്തുപ്പ് കൊത്തമ്പാലയരി കവിടി കാട്ടുതിപ്പലി പിച്ചകപ്പൂവ് മഞ്ഞൾ ഇവ പൊടിച്ച പൊടി വെള്ളോട്ടുപാത്രത്തിലിട്ടു തേൻചേൎത്തു ചെമ്പുകൊണ്ടു ഉരസി ചേൎത്തെഴുതിയാൽ പില്ലരോഗം ശമിക്കും.

൫൫. ഗുളൂചീസ്വരസഃ കൎഷഃ ക്ഷൌദ്രം സ്യാന്മാഷകോന്മിതം। സൈന്ധവം ക്ഷൌദ്രതുല്യം സ്യാത്സൎവ്വമേകത്ര മൎദ്ദയേൽ (ദ്വ) അഞ്ജയേന്നയനം തേന പില്ലാൎമ്മതിമിരം ജയേൽ। കാചം കണ്ഡൂം ലിങ്ഗനാശം ശുക്ലകൃഷ്ണഗതാൻ ഗദാൻ.

ചിററമൃത് ഇടിച്ചുപിഴിഞ്ഞരിച്ച നീര ൩ കഴഞ്ച് (കഴഞ്ചിന്റെ നാലിലൊന്ന്) തേൻ ഇന്തുപ്പ് ഇവ ഒന്നരശ്ശപ്പണത്തൂക്കം ഇവ ഒന്നിച്ചുചേൎത്തരച്ച് എഴുതിയാൽ പില്ലം അൎമ്മം തിമിരം കാചം ചൊറിച്ചിൽ ലിംഗനാശം വെളുപ്പിന്മേലും കൃഷ്ണമിഴിമേലുമുള്ള രോഗം ഇതുകളെല്ലാം ശമിക്കും.

൫൬. കതകസ്യ ഫലം ഘൃഷ്ട്വാ മധുനാ നേത്രമഞ്ജയേൽ। ഈഷൽകൎപ്പൂരസഹിതം തൽ സ്യാന്നേത്രപ്രസാദനം.

തേററാമ്പരൽ തേനിലരച്ച് അല്പം പച്ചകൎപ്പൂരവും ചേൎത്തെഴുതിയാൽ കണ്ണു ക്ഷണത്തിൽ തെളിയും.

൫൭. കതകസ്യ ഫലം ശംഖം സൈന്ധവം ത്ര്യൂഷണം സിതാ। ഫേനോ രസാഞ്ജനം ക്ഷൌദ്രം വിളംഗാനി മനശ്ശിലാ(൫൮) സൎവ്വമേതൽ സമം കൃത്വാ നാരീക്ഷീരേണ പേഷയേൽ। തിമിരം പടലം കാചമൎമ്മ ശുക്ലം വ്യപോഹതി.

തോറാമ്പരൽ ശംഖ് ഇന്തുപ്പ് ചുക്ക് മുളക് തിപ്പലി വെൺകരക കടൽനാക്ക് രസാഞ്ജനം തേൻ(ചെമ്പകപ്പൂവെന്ന പക്ഷാന്തരം) വിഴാലരി ശുദ്ധിചെയ്ത മനയോല ഇവസമം മുലപ്പാലിലരച്ചു ഗുളിയാക്കി മുലപ്പാലിൽ ചാലിച്ചെഴുതിയാൽ തിമിരം പടലം കാചം അമ്മം ശുക്ലം എന്ന നേത്രരോഗങ്ങളെല്ലാം ശമിക്കും.

൩൨. ദാർവ്വീവരാമധുകരംഭസി നാളികേരേ പക്വാഷ്ടഭാഗപരിശിഷ്ടരസം പുനസ്തു । സാന്ദ്രം വിപാച്യ ശശിസൈന്ധവമാക്ഷികാഢ്യം യുഞ്ജ്യാൽ പ്രണഷ്ടതിമിരംഷ്വപി തഞ്ജനേഷു.

മരമഞ്ഞത്തൊലി കടുക്ക നെല്ലിക്ക താന്നിക്ക ഇരട്ടിമധുരം ഇവ സമം ചുളുന്നീർ കൊണ്ടത്തിൽ കഷായം വെച്ച് എട്ടിലൊന്നാക്കി പിഴിഞ്ഞരിച്ചു പിന്നെയും കുറക്കി സാന്ദ്രപാകമാക്കി പച്ചക്കർപ്പൂരവും ഇന്തുപ്പും തേനും ചേർത്തരച്ചു കുഴമ്പാക്കി സൂക്ഷിച്ചു രണ്ടുനേരവും എഴുതിയാൽ കണ്ണിലെ വ്രണം വേദന ഇളകളും തിമിരം മുതലായ സകല നേത്രരോഗങ്ങളും ശമിക്കും. ഇവിടെ 'പ്രണഷ്ടതിമിര' എന്നും പാഠം കാണുന്നു.

൩൩. ലിഹ്യാത്സദാ വാ ത്രിഫലാം സുചൂർണ്ണിതാം ഘൃതപ്രഗാഢാം തിമിരേഥ പിത്തജേ । സമീരണേ തൈലയുതാം കഫാത്മകേ മധുപ്രഗാഢാം വിദധീത യുക്തിതഃ.

കടുക്ക നെല്ലിക്ക താന്നിക്ക ഇവ സമം ഉണക്കിപ്പൊടിച്ചു പൊടി പതിവായി ശീലിക്കുന്നതു നേത്രരോഗം ശമിക്കുവാൻ നല്ലതാകുന്നു. തിമിരം—നേത്രരോഗം പിത്തകോപജമാണെങ്കിൽ ത്രിഫല നെയ്യിൽ ചാലിച്ചും, വാതകോപജമാണെങ്കിൽ എണ്ണയിൽ കലക്കിയും, കഫകോപജമാണെങ്കിൽ തേൻ ചേർത്തുകുഴച്ചും സേവിക്കണമെന്നും ധരിക്കണം.

൩൪. ഭംഗപ്രസ്ഥം തൈലാൽ കുഡബം തഥാ പലഞ്ച മധുകസ്യ । ക്ഷീരപ്രസ്ഥവിപക്വം ഗതമപി ചക്ഷുന്നിവത്തയതേ.

കഞ്ഞുണ്ണി ഇടിച്ചു പിഴിഞ്ഞരിച്ച നീര് നാഴി ൪. പശുവിൻപാല് നാഴി ൪. എണ്ണ നാഴി ൧. കൂട്ടി കല്ക്കത്തിന്ന് കരുപലം ഇരട്ടിമധുരം അരച്ചുകലക്കി കാച്ചിതേച്ചാൽ അസാദ്ധ്യമെന്നു തോന്നുന്നതായ നേത്രരോഗവും സുഖപ്പെടും.

൩൭. നക്താന്ധ്യമഞ്ജനം ഹന്യാൽ കൃഷ്ണാ വാ ഗോമയാന്വിതാ । ദഷ്ടാ ഘൃഷ്ടം മരിചകം രാത്ര്യാന്ധ്യാഞ്ജനമുത്തമം.

തിപ്പലിയും പശുവിൻ ചാണകപ്പൊടിയുംകൂടെ ശുദ്ധജലത്തിലരച്ചെഴുതിയാൽ രാക്കണ്ണുകാണാറാകും. കുരുമുളകു തൈരിൽ അരച്ചു കണ്ണിലെഴുതുന്നതും രാക്കണ്ണു കാണാത്തതു ശമിക്കുവാൻ നല്ലതാകുന്നു.

൩൮. പോത്രീകരഭയോർദ്ദന്തം ഹൃദയാസ്ഥി ച കുക്കുടാൽ കൌർമ്മം കപാലം സ്തന്യേന പിഷ്ടം സമധു പുഷ്പഹാ.

പന്നിത്തേററ കഴുതപ്പല്ല് കോഴിയുടെ ഹൃദയത്തിലെ അസ്ഥി ആമയോട് ഇവസമം മുലപ്പാലിലരച്ചെഴുതിയാൽ കണ്ണിലെ പൂവു ശമിക്കും.

൩൯. നയനജനിതപുഷ്പം യഷ്ടികച്ചല്ലവസ്യ സ്വരസമപനയേദ്രാഗപാസരാന്തേ നിഷിക്തം । സികതതൃണകണാദീൻ പാതയത്യക്ഷിഗാൻ ദ്രാക് സപദിസ്വപരിജഗ്ധം രതുത്ര തൂരമൂലം.

കഴഞ്ചിത്തളിരു തിരുമ്മിപ്പിഴിഞ്ഞ നീരു വയിന്നേരം പതിവായി കണ്ണിലൊററിച്ചാൽ കണ്ണിലെ പൂവു ശമിക്കും. കണ്ണിൽ മണലോ പുഴുപ്പൊ പൊടിയോ പോയാൽ ചപ്പങ്ങത്തിൻവേരു കരിച്ചമഷി ക്ഷണത്തിലെഴുതുക.

൪൦. തൃണാദികീടാനി തഥൈവ വാലുകാ ഹരേച്ഛയാ നേത്രഗതാനി ചേന്ദ്രതഃ ക്ഷണേന നിഷ്ഠീവനമുത്തമം വിദുഃ കിമൌഷധൈഃ സ്തന്യനിഷേചനാദിഭിഃ.

പുല്ല് കരട് പൊടി മുതലായതോ നഴമ്പു മുതലായ ചെറു പ്രാണികളോ മണലോ കണ്ണിൽ പോയാൽ മുലപ്പാലൊഴിക്കുക മുതലായ ഔഷധപ്രയോഗത്തിനെക്കാളെല്ലാം അധികം നല്ലത് ഉടനെ കാറ്റിച്ചു തുപ്പുകയാകുന്നു.

൪൧. അനാലന സുതപ്തമൃത്സ്യപിണ്ഡാൽ സ്തനാജാക്താജ്ജനിതഃ സ ബാഷ്പയോഗഃ । അഭിഘാതസമുത്ഭവം വികാരം നയനസ്യാശു വിനാശയേദവശ്യം.

മണ്ണുകുഴച്ചുരുട്ടി ചുട്ട് അഗ്നിവർണ്ണമായാൽ വാങ്ങി അതിന്മേൽ മുലപ്പാലു വീഴ്ത്തുക. അപ്പോൾ അതിൽനിന്നു പുറപ്പെടുന്ന

ആവി കണ്ണിൽ തട്ടിച്ച് സ്വേദിപ്പിച്ചാൽ അടി വീഴ്ച മുതലായതു കൊണ്ടുണ്ടായ കണ്ണിലെ ചതവു മുതലായതെല്ലാം ക്ഷണത്തിൽ ശമിക്കും.

൧൦. ഹയ്യംഗവീനം പടപാകതം താംബൂലീരസസമ്മിതം ।
ഉപലേന ഘർഷിതം തന്നയനാർത്തിംശമയേത്സമസ്തജാതാം.

ഒരു ചെമ്പു പാത്രത്തിൽ മുരിങ്ങാക്കൊടിയുടെ വെററിലഇടിച്ചുപിഴിഞ്ഞ് നീരാക്കി അതിൽ ഇന്തുപ്പുകലക്കിയ വെള്ളത്തിൽ കഴുകിയ വെണ്ണനെയ്യിട്ടു തേഞ്ഞതായ ക്ഷൌരക്കല്ലുകൊണ്ട് ഉരസി ആ നീരെല്ലാം വററിച്ചെടുത്തു (പോത്തിൻ കൊമ്പുകളിൽ) സൂക്ഷിച്ചുവെയ്ക്കുക. അതെഴുതിയാൽ എതുതരം നേത്രരോഗവും ക്ഷണത്തിൽ ശമിക്കും.

൧൧. നീരുക്‌ ശോഫോ ഭവന്നേത്രേ ദഹേത്സപാദി മാക്ഷികൈഃ । നവം കപാലം കാപിത്ഥം മുഹുല്ലിമ്പേത്തു ഗരം.

കണ്ണിലോ കൺപോളമേലോ വേദനയില്ലാത്തതായ നീര് (മുഴ) ഉണ്ടാകും. അതിന്നു തേൻ ചൂടപ്പിടിപ്പിച്ചു വെച്ച് പൊള്ളിക്കുകയും ബ്ലങ്കായയുടെ ഓട് അരച്ചു തോരത്തോര പുരട്ടുകയും വേണം.

൧൨. താമലകീ നേത്രരുജം പിഷ്ടാ സ്തന്യേന താമ്രാക്താ ।
സൈവാക്ഷിരോഗമഭിനവമപനയതി വിലേപനാന്മൂർദ്ധ്നി.

കിഴാനെല്ലി മുലപ്പാലിൽ അരച്ചു ചെമ്പുപാത്രത്തിൽ തേച്ച് ഉണക്കി എടുത്തു മുലപ്പാലിൽ ചാലിച്ചെഴുതിയാൽ കണ്ണിലെ വേദന ശമിക്കും. അതു നെറുകയിൽ തളിയിട്ടാൽ അഭിനവമായ നേത്രരോഗം (ചെങ്കണ്ണ്) ശമിക്കുകയും ചെയ്യും.

൧൩. സഞ്ചൂർണ്ണിതം തൈലസമന്വിതഞ്ച വിഘട്ടിതം മാധവമാതുലാഭ്യാം । നിഷ്ഠീവ്യ വസ്ത്രേണ നിഷേചനേന പടുഃ പടു സ്യാന്നവനേത്രരോഗേ.

ഇന്തുപ്പുപൊടിച്ച് എണ്ണയിൽ കലക്കി ഒരു ഓട്ടുകിണ്ണത്തിലാക്കി മറെറാരു ഓട്ടുപാത്രംകൊണ്ട് ഉരസിച്ചേർത്തു ശീലയിലാക്കി പിഴിഞ്ഞു കണ്ണിലൊററിച്ചാൽ നവനേത്രരോഗം ക്ഷണത്തിൽ സുഖപ്പെടും.

൧൪. നവനവനീതസനാഥം കല്ക്കം കൃഷ്ണാരിമേദപത്രോത്ഥം । ബഹിരാലേപേന ജയേദമ്മാദീനശ്രുതോദശോഫാദ്യാൻ.

തിപ്പലി കരുവേലപ്പട്ട പച്ചില ഇവസമം അരച്ച് അന്ന പുതിയ വെണ്ണയുംകൂട്ടി അടിച്ചുചേൎത്ത് പുറവളയിട്ടാൽ വെള്ളം ചാട്ടവും കത്തിനോവും നീരും കലശലായിട്ടുള്ള അൎമ്മം മുതലായ നേത്രരോഗങ്ങളെല്ലാം സുഖപ്പെടും.

൫. വാശാദളകാഞ്ചികയാ വാസഃ പീതോം ദൃശി ന്യസ്യാൽ ।
അൎമ്മാശ്രുതോദകണ്ഡൂരാഗോച്ഛൂനാദിജിത്സഹസാ.

ആടലോടകത്തില അരച്ചു കലക്കിയ കാടിയിൽ ശീലമുക്കി തഴിയിട്ടാൽ അൎമ്മം അശ്രു—കണ്ണിൽനിന്നു വെള്ളമൊലിക്കുക കത്തിനോവ് ചൊറിച്ചിൽ ചൊവപ്പ് വീൎപ്പ് ഇതുകളെല്ലാംശമിക്കും.

൬. മരിചതൈലമഹൌഷധദുഗ്ദ്ധമിത്യുഭയമപ്ലിതമക്ഷ്ണി പൃഥക് പൃഥക് । കഫമരുൽഭവനേത്രവികാരഹാ മദനബാണവികാരമിവാത്മവാൻ.

കഫജമായ നേത്രരോഗങ്ങൾക്കു കുരുമുളക് എണ്ണയിൽ ചേൎത്തും, വാതജമായ നേത്രവികാരത്തിന്നു ചുക്കു പാലിൽചേൎത്തും യുക്തിപോലെ ശീലിപ്പിച്ചാൽ, തന്റേടമുള്ളവൻ കാമവികാരത്തെ ജയിക്കുന്നതുപോലെ ക്ഷണത്തിൽ സുഖപ്പെടുത്തുകയും ചെയ്യാം.

൭. നിശാസ്വരസസംസിക്തചേലപ്രവണപാണിനാ । പരാമൃശേദഭിഷ്യന്ദജാതമശ്രും മുഹുൎമ്മുഹുഃ.

അഭിഷ്യന്ദമെന്ന നേത്രരോഗമുണ്ടായാൽ എല്ലായ്പോഴും കണ്ണിൽനിന്നു വെള്ളം ചാടിക്കൊണ്ടിരിക്കും. അപ്പോൾ, പച്ചമഞ്ഞൾ ഇടിച്ചുപിഴിഞ്ഞ നീരിൽ മുക്കി ഉണക്കിയ ശീലകൊണ്ട് ആ അശ്രു കൂടക്കൂടെ തുടച്ചുകൊണ്ടിരിക്കുകയും വേണം.

൮. ഘൎഷാശ്രുരാഗബഹുലേ നൃതോ നേത്രാമയേ ഭിഷക് ।
അതസീസ്വരസേ ഘൃഷ്ടം നവനീതം പ്രയോജയേൽ.

കരടിറക്കവും വെള്ളംചാട്ടവുംചൊവപ്പും കലശലായിട്ടുള്ള ചെങ്കണ്ണിന്ന്, കാശാവില ഇടിച്ചു പിഴിഞ്ഞനീരിൽ വെണ്ണയെച്ചേൎത്ത് ഉരസി നീരുവററിച്ച് എഴുതുന്നതു വളരെ വിശേഷമാകുന്നു.

൯. തുത്ഥമാമലകഫലത്വങ്മരിചം ശ്രുതിസാഗരേന്ദുസമഭാഗം । ജംബീരരസേന പിഷ്ടം സക്ഷൌദ്രം ചക്ഷുഷോൎജ്ജയേദ്രോഗാൻ.

ത്രുത്തുകഴഞ്ച് ൪ പഴയനെല്ലിക്ക കുരുക്കളഞ്ഞു കഴഞ്ച് ൪. പഴയ കുരുമുളക് കഴഞ്ച് ൧. എല്ലാംകൂടെ ചെറുനാരങ്ങനീരി ലരച്ച് ഗുളികയാക്കി തേനിൽ ചാലിച്ചെഴുതിയാൽ എത്രതരം നേത്രരോഗവും ശമിക്കും.

൯. മരിചം ശ്വേതപുഷ്പലാസം ഹംസപാദീ ച തുത്ഥകം ।
ഏകദ്വിത്രിചതുർഭാഗമക്ഷിരോഗാപഹം പരം.

കുരുമുളക് ഒരുഭാഗം വെള്ളപ്പൂലാസം രണ്ടുഭാഗം ചെറുപ്പുള്ളടി മൂന്നുഭാഗം ശുദ്ധിചെയ്ത തുത്ത് നാലുഭാഗം ഇങ്ങിനെ ഒന്നിച്ചുചേർത്തരച്ചുശീലിച്ചാൽഎത്രതരം നേത്രരോഗവും ശമിക്കും.

൧൦. ചിഞ്ചാപത്രരസേ പിഷ്ടാ സപ്താക്ഷീ ലേപനാൽദ്ധ്രുതം ।
അക്ഷിരോഗം ശമം യാതി നിമിനോക്തമിദം പുരം.

പുളിയില ഇടിച്ചുപിഴിഞ്ഞെടുത്ത നീരിൽ പേരരത്ത അരച്ച് പുറവളയിട്ടാൽ എത്രതരം നേത്രരോഗവും ക്ഷണം ശമിക്കും. ഈ യോഗം സാക്ഷാൽ നിമിയുടെ ഉപദേശപൂമാകുന്നു.

ഇതി വൈദ്യമനോരമായാം
സപ്തദശഃ പടലഃ.

## അഥ അഷ്ടാദശഃ പടലഃ

### കർണ്ണനാസാമുഖശിരോരോഗപ്രാണഗ്രന്ഥ്യധികാരഃ

൧. കദളീമൂലശൃംഗവേരയുഗളാർദ്രകലശുനകന്ദസംഭ്രുതം ।
അംബു നിഹന്തി കർണ്ണം കർണ്ണരുജംകർണ്ണപൂരണേ തഃ.

കദളിവാഴക്കിഴങ്ങ് ചണ്ണമുള്ളങ്കി മണമുള്ളങ്കി ഇഞ്ചി വെള്ളുള്ളി ഇതുകൾ വാട്ടിപ്പിഴിഞ്ഞ നീര് അല്പം ചൂടോടുകൂടെ ചെകിട്ടിൽ നിറച്ചാൽ ചെകിട്ടിൽകുത്തു ശമിക്കും.

൨. കൃതമാലഫലത്രിശൂലിപാദൈഃ സ്വരസേ തസ്യ ച ഭ ദ്ധസാർദ്ധസിദ്ധം । തിലജം ശ്രുതിശൂലപൂയകണ്ഡുക്രിമിജാലം വിനിഹന്തി ശീഘ്രമേവ.

ഉങ്ങിൻെറ ഇല കൂവളത്തില സമം ഇടിച്ചു പിഴിഞ്ഞരി

ച്ചു നീരിൽ എണ്ണയും എണ്ണയോളം പാലുംകൂട്ടി കല്ക്കത്തിന്നു ഉങ്ങിൻകുരുവും കൂവളത്തിൻവേരും അരച്ചുകലക്കി കാച്ചി അരിച്ചുവെക്കുകയും അതുകൊണ്ടു കണ്ണപൂരണം ശീലിക്കുകയും ചെയ്താൽ ചെകിട്ടിൽ കുത്ത ചലം ഒലിക്കുക ചൊറിച്ചിൽ കൃമി ഇതുകളെല്ലാം ക്ഷണത്തിൽ ശമിക്കും.

൩. ചിഞ്ചാഫലസ്വരസസാധിതതൈലമഗ്ര്യം ജംബീരനീരശൃതതൈലമപി പ്രശസ്തം । ഭോഗസജ്ജശൃതതൈലമതീവ ശസ്തം കൎണ്ണേ സശൂലിനി രഹസ്യപരാങ്മുഖേ ച.

മരപ്പുളിങ്ങാനീരുചേൎത്തു കാച്ചിയ തൈലവും ചെറുനാരങ്ങനീരുചേൎത്തു കാച്ചിയ തൈലവും ഞൊഞ്ഞൂളം ചെഞ്ചല്യവും ചേൎത്തു കാച്ചിയ തൈലവും ശീലിച്ചാൽ ചെകിട്ടിൽ വേദനയും പതുക്കെപറഞ്ഞാൽ കേൾക്കായ്കയും ശമിക്കുവാൻ വളരെ വിശേഷമാകുന്നു.

൪. അൎക്കസ്യ പത്രം പരിണാമപീതമാജ്യേന ലിപ്തം ശിഖിയോഗതപ്തം । ആപീഡ്യ തസ്യാംബു സുഖോഷ്ണമേവ കൎണ്ണേ നിഷിക്തം ഹരതേതി ശൂലം.

മൂപ്പുചെന്നു പഴുപ്പുപിടിച്ച എരുക്കിലയിൽ നെയ്യു പുരട്ടി വാട്ടിപിഴിഞ്ഞനീര് അല്പം ചൂടോടുകൂടെ ചെകിട്ടിൽ നിറച്ചാൽ അതികലശലായ ചെകിട്ടിൽകുത്തു ശമിക്കും.

൫. തീവ്രശൂലാതുരേ കൎണ്ണേ സരാഗേ ക്ലേദവത്യപി । ഛാഗമൂത്രം പ്രശംസന്തി കോഷ്ണം സൈന്ധവസംയുതം.

ആട്ടിൻമൂത്രത്തിൽ ഇന്തുപ്പുപൊടിച്ചിട്ടു ചൂടുപിടിപ്പിച്ചു ചെകിട്ടിൽ തുളിച്ചാൽ അതികലശലായ ചെകിട്ടിൽകുത്ത് ചൊവപ്പ് പഴുപ്പ് ഇതുകളെല്ലാം ശമിക്കുവാൻ വളരെ വിശേഷമാകുന്നു.

൬. വാമേ പാണൌ ഗൃഹീത്വാ സതിലജലവണാന്യൎക്കപത്രാണി വൈദ്യഃ സോപാനോത്സേധതുല്യം ഹുതവഹഹതയാലോഹയഷ്ട്യാ ച ദീപ്തം । കൎണ്ണേ നിത്വാ തദ്ദ്രൈൎജ്ജലകണനികരൈഃ പൂരയേൽ കൎണ്ണശൂലേ ഹാ ഹേത്യുക്ത്വാ പ്രധാവന്ത്യഹമഹമികയാ ശേഷരോഗാശ്ച തൽസ്ഥാഃ.

വൈദ്യൻ തന്റെ ഇടത്തെകയ്യിൽ എരുക്കില ഇന്തുപ്പ് പൊടിച്ചുചേൎത്ത് എണ്ണപുരട്ടിഅടുക്ക് അടുക്കാക്കിവെച്ചു വലത്തെ

കയ്യുകൊണ്ടു തലപഴുപ്പിച്ച ഇരുമ്പുകോലെടുത്ത് ഈ എരുക്കില യിൽ വെച്ച് അതുകളെല്ലാം അതിന്മേൽ ചുററിയാൽ ആ കോലി ൻെറചൂടുനിമിത്തംഇലകൾ വാടും. അപ്പോൾ ആ കോൽ ഉള്ളിൽ വച്ചുകൊണ്ടു ഞെക്കിപിഴിഞ്ഞാൽ അതിൽനിന്നു നീര് ഊററിററു വീഴും. ആ നീരു ചെകിട്ടിൽ നിറച്ചാൽ കണ്ണശ്ശൂലവും മററു സ കലവിധ കണ്ണരോഗങ്ങളും ക്ഷണത്തിൽ ശമിക്കും.

൭. തൈലം ഘൃതം പയോ വാപി സംസ്രുതം ലവണാന്വി തം । സശ്ശൂലപൂതീൻ ജന്തുാദീൻ ജയേദാക്കമഥാപി വാ.

എണ്ണയോ നെയ്യോ പാലോ എരുക്കിൻനീരോ ഇന്തുപ്പു പൊടിച്ചിട്ടു ചൂടുപിടിപ്പിച്ചു തുളിച്ചാൽ കുത്തിനോവ് നാററം കൃ മി ഇതുകളെല്ലാം ക്ഷണത്തിൽ ശമിക്കും.

൮. ലികുചഫലേപ്പം ലവണം നിക്ഷിപ്യ വിശ്ലേഷ്യ തത്സു രസം । ത്രിദിനം ശ്രുവസി വിദദ്ധ്യാച്ഛൂലം പൂയഞ്ച നാശയതി.

അയനിച്ചക്ക തുരന്ന് അതിൽ അല്പം ഇന്തുപ്പിട്ട് അടച്ചു വാട്ടിപിഴിഞ്ഞനീര് പതിവായി മൂന്നു ദിവസം ചെകിട്ടിൽ തുളി ച്ചാൽ ചെകിട്ടിൽകുത്തും പലമൊലിക്കുന്നതും ശമിക്കും.

൯. മഹതഃ പഞ്ചമൂലസ്യ കാഷ്ഠാന്യഷ്ടാംഗുലാനി ച । ക്ഷൌ മേണാവേഷ്ട്യ സംസിച്യ തൈലേനാദീപയേത്തതഃ (൧൦) യ ത്തൈലം ച്യവതേ തേഭ്യഃ സുഖോഷ്ണം തേന പൂരയേൽ । ജ്ഞേയം തദ്ദീപികാതൈലം കണ്ണരോഗഹരം പരം (൧൧) കുഷ്ഠസ്യ ദേവ ദാർവ്വ്യോശ്ച കാഷ്ഠാദേവം പ്രദീപിതാൻ । ഗൃഹീതം തൈലമവ്യേ വം ശൂലാദിഷു ഗുണോത്തരം.

മഹൽപഞ്ചമൂലത്തിലെ കുമിഴിൻവേരു മുതലായതുകൾ എ ട്ട് അംഗുലം നീളത്തിൽ മുറിച്ച് വീരാളിപ്പട്ടുകൊണ്ടു പൊതി ഞ്ഞുകെട്ടി നല്ലെണ്ണയിൽ നനച്ചു അതിൻെറ ഒരു തലകത്തിക്കുക. അപ്പോൾ എണ്ണ അല്പാല്പമായി അതിൽനിന്ന് ഒററവീഴും. ആ എണ്ണ അല്പം ചൂടോടുകൂടെ ചെകിട്ടിൽ തുളിക്കുക. ഇത് എല്ലാത രം കണ്ണരോഗത്തിന്നും നല്ലതാകുന്നു. ഇതേവിധം കൊട്ടംദേവതാ രം ഇതുകൾ പട്ടുചുററി എണ്ണകൊണ്ടു നനച്ചു കത്തിച്ചും എണ്ണ യെടുക്കാം. അതു തുളിച്ചാൽ കുത്തിനോവുമുതലായ എല്ലാത്തരം

കണ്ണുരോഗങ്ങളും ശമിക്കും. ഇങ്ങിനെ എടുക്കുന്ന തൈലത്തിന്നു ദീപികാതൈലമെന്നാണു് പേർ.

൧൨. നിർഗ്ഗുണ്ഡിജാതിരവിഭൃംഗരസോനരംഭാകാർപ്പാസശിഗ്രു സുരസാർദ്രകകാരവല്യഃ ഏഷാം രസേ തിലഭവം സവിഷം സുപക്വം ബാധിര്യനാദകൃമിവേദനപൂയയുക്തേ.

കരുനൊച്ചിയില പിച്ചകത്തില എരുക്കില കഞ്ഞുണ്ണി ഉള്ളി കദളിവാഴക്കിഴങ്ങ് പരുത്തിയില മുരിങ്ങയില തുളസിയില ഇഞ്ചി കയ്പയില (ചങ്ങലംപരണ്ട എന്നു പക്ഷാന്തരം) ഇവ സമം ഇടിച്ചുപിഴിഞ്ഞരിച്ച നീരിൽ താമരയല്ലി അരച്ചുകലക്കി എണ്ണയും കൂട്ടികാച്ചി ശീലിച്ചാൽ കണ്ണുബാധിര്യം കണ്ണനാദം കൃമി വേദന ചലമൊലിക്കുക ഇതെല്ലാം ശമിക്കും.

൧൩. കുഷ്ഠം ഹിംഗു വചാദാരുശതാഹ്വാവിശ്വസൈന്ധവൈഃ । പൂതികർണ്ണാപഹം തൈലം ബസ്തമൂത്രേണ സാധിതം.

കൊട്ടം കായം വയമ്പ് ദേവദാരം ശതകുപ്പ ചുക്ക് ഇവ കല്ക്കമായും ഇന്തുപ്പ് പാത്രപാകമായും കൂട്ടി മൂത്രംചേർത്തു കാച്ചിയ എണ്ണ തുളിച്ചാൽ പഴുചകിട്ട നാറുന്നതു ശമിക്കും.

൧൪. ചൂർണ്ണം ഗന്ധകശിലാരജനീഭവാനാ മുഷ്ട്യംഗകേന കടുതൈലപക്വാഭ്യുക്തം । ധത്തൂരപത്രരസതുല്യമിദം വിപക്വം നാഡീം ജയേച്ചിരഭവാമപി കർണ്ണജാതാം.

ഉമ്മത്തില ഇടിച്ചു പിഴിഞ്ഞരിച്ച് ഇരുനാഴിനീരിൽ ഗന്ധകം മനയോല (മഞ്ഞപ്പൂവുള്ള മുരിങ്ങയുടെ കുരു, കർപ്പൂരം എന്നു പക്ഷാന്തരം) വരട്ടുമഞ്ഞൾ ഇവ പൊടിച്ചു കാൽപലം പൊടിയും ഇരുനാഴി കടുകെണ്ണയുംകൂട്ടി കാച്ചി തുളിച്ചാൽ ചെകിട്ടിലെ കാലപ്പഴക്കമുള്ള നാഡീവ്രണംകൂടെ ശമിക്കും.

൧൫. ശതാവരീവാജിഗന്ധാപയസ്യൈരണ്ഡബീജകൈഃ തൈലം വിപക്വം സക്ഷീരം പാളിം സംവർദ്ധയേത്സുഖം.

ശതാവരിക്കിഴങ്ങ് അമുക്കുരം അടപതിയൻകിഴങ്ങ് ആവണക്കിൻകുരു ഇവ സമം കല്ക്കമായി സമം പാലുംകൂട്ടി കാച്ചിയ എണ്ണതേച്ചാൽ കാതിന്റെ വള്ളി ക്ഷണത്തിൽ വളരും.

൧൬. മഹിഷീനവനീതേന ജളൗകാഹയഗന്ധയോഃ । ചൂർണ്ണം സംമിശ്ര്യ സംപക്വം ലിപ്തം പാളിം വിവർദ്ധയേൽ.

എരുമപ്പാൽ കടഞ്ഞെടുത്ത വെണ്ണയിൽ അട്ടത്തൊലി ഉണക്കിപ്പൊടിച്ച പൊടിയും അമുക്കുരം പൊടിച്ച പൊടിയും സമംചേൎത്തു മൂപ്പിച്ചു തേച്ചാൽ കാതു ക്ഷണത്തിൽ വളരും.

൬൭. മഹിഷീനവനീതയുതം ഗോശൃംഗവചാശതഗന്ധബഹുമൂലം । ദിനകരതപ്തം കുൎയ്യാദംസസ്ഥലലംബിനൌ കൎണ്ണൌ.

എരുമവെണ്ണയിൽ പശുവിൻകൊമ്പ് വയമ്പ് അമുക്കുരം ശതാവരിക്കിഴങ്ങ് ഇവ സമം അരച്ചുചേൎത്തു വെയിലത്തുവെച്ചു ഉരുക്കി തേച്ചാൽ കാതിന്റെ വള്ളി ധാരാളം വളരും.

൬൮. ഗോധാചൎമ്മം കൃഷ്ണചൎമ്മം സുവൎണ്ണതാടങ്കമേവ വാ । ധാൎയ്യമാണാബലാ ശോഷം കൎണ്ണപാള്യാഃ ക്ഷണം ജയേൽ.

ഉടുമ്പിൻതോലോ കൃഷ്ണാമൃഗത്തിൻതോലോ പൊന്നോലയോ കാതിലിട്ടാൽ വള്ളി തേയുന്നതു ക്ഷണത്തിൽ ശമിക്കും.

൬൯. കബരീശുഷ്കലാംഗുലവാസിതം തിലജം ശിശോഃ । കൎണ്ണസ്രാവം ജയേൽ തൂൎണ്ണം കുളീരവസയാഥവാ.

കൃഷ്ണാമൃഗത്തിന്റെ വാല് കായംപുരട്ടി ഉണക്കി ആ വാലു മുക്കി കായത്തിന്റെ നാററംപിടിപ്പിച്ച എണ്ണ തുളിച്ചാൽ കുട്ടികൾക്കുള്ള ചെകിട്ടുപഴുപ്പു ശമിക്കും. ഞണ്ടിൻവസ എണ്ണയിൽ ചേൎത്തു തുളിക്കുന്നതും നല്ലതാകുന്നു.

൭൦. ജംബീരപത്രസംപകതൈലനാംപൂരണാൽ ദ്രുതം । പൂയം ശൂലഞ്ച ബാധിൎയ്യം മലസംഗഞ്ച നശ്യതി.

പച്ചനാരകത്തിലകൊണ്ടു കുമ്പിൾകുത്തി അതിൽ എണ്ണയാക്കി ലത്തുവെച്ചു ചൂടുപിടിപ്പിച്ചു ഴിച്ചാൽ ചലം കലിക്കുന്നതും കിടിൽകുത്തും ബാധിൎയ്യവും പ്പിക്കാട്ടം അടഞ്ഞു നില്ക്കുന്നതും ക്ഷണത്തിൽ ശമിക്കും.

---

൭൧. കടുത്രയസമാനാംശാ വ്രണാഘ്നീ പീനസാപഹാ । കഷായചൂൎണ്ണലേഹാദ്യൈഃ സേവിതാ നിശി സാദരം.

ചുക്ക് മുളക് തിപ്പലി ഇവ മൂന്നുംകൂടെ കൂടിയേടത്തോളം ചിററമൃതുംചേൎത്തു കഷായമോ പൊടിയോ ലേഹമോ ഇതേവിധം വൈദ്യന്റെ യുക്തിപോലെ മററവിധത്തിലുള്ള ഔഷധമോ ഉണ്ടാക്കി രാത്രിസമയം ശീലിപ്പിച്ചാൽ പീനസം ശമിക്കും.

൨൨. മണ്ഡൂകപർണ്ണീമരിചകുലത്ഥൈഃ സാധു സാധിതഃ । കഷായഃ പീനസാർത്തിഘ്നഃ കോഷ്ണാംബു പിബതാം നൃണാം.

ബ്രഹ്മി കുരുമുളക് മുതിര ഇവ സമം കഷായംവെച്ച് അല്പം ചൂടോടുകൂടെ സേവിച്ചാൽ പീനസം ശമിക്കും.

൨൩. ഗുളമരിചവിമിശ്രം പീതമാശു പ്രകാമം ഹരതി ദധി നരാണാം പീനസം ദുർന്നിവാരം। യദി തു സംഘൃതമന്നം ശ്ലക്ഷ്ണഗോധൂമചൂർണ്ണൈഃകൃതമുപഹരതേസൌതൽ കുതോസ്യാവകാശഃ.

തൈരിൽ ശർക്കരയും കുരുമുളകുപൊടിയുംചേർത്തു ധാരാളമായി കഴിച്ചാൽ എത്ര കലശലായ പീനസവും ശമിക്കും. ഗോതമ്പുറവ വെച്ചുണ്ടാക്കിയ അന്നത്തിൽ നെയ്യുകൂട്ടി കഴിച്ചാലും പീനസം ശമിക്കും.

൨൪. വ്യോഷചിത്രകതാലീസതിന്തിഡീകാമ്ലവേതസം। സചവ്യാജാജിതുല്യാംശമേലാത്വക്പത്രപാദികം (൨൫) വ്യോഷാദികമിദം ചൂർണ്ണം പുരാണഗുളമിശ്രിതം । പീനസശ്വാസകാസഘ്നം രുചിസ്വരകരം പരം.

ചുക്ക് മുളക് തിപ്പലി കൊടുവേലിക്കിഴങ്ങ് താലീസപത്രം പുളിമരത്തിന്മേൽത്തൊലി ഞെരിഞ്ഞാമ്പുളിക്കിഴങ്ങ് കാട്ടുമുളകിൻവേര് ജീരകം ഇതുകളെല്ലാം സമം. ഏലത്തരി ഇലവങ്ങത്തൊലി പച്ചില ഇവ മുൻപറഞ്ഞതിന്റെ നാലിലൊന്ന്. എല്ലാം കൂടി ചേർത്തു പൊടിച്ചു പഴയ ശർക്കരയിൽ ചേർത്തു (ശർക്കര പാവുകാച്ചിയതിലിട്ടു കുഴച്ചു) വടകമാക്കി ശീലിക്കുക. വ്യോഷാദിവടകമെന്ന ഈ വടകം ശീലിച്ചാൽ പീനസം ശ്വാസംമുട്ടൽ കുര ഇതുകൾ ശമിക്കും. രുചിയുണ്ടാകുവാനും സ്വരം നന്നാകുവാനും ഇതു വളരെ വിശേഷവുമാണ്.

൨൬. പാഠാദ്വിരജനീമൂർവ്വാപിപ്പലീജാതിപല്ലവൈഃ । ഏഭിശ്ച തൈലം സംപക്വം നസ്യതഃ പീനസാപഹം.

പാടക്കിഴങ്ങ് മഞ്ഞൾ മരമഞ്ഞത്തൊലി പെരുങ്കുരുമ്പ തിപ്പലി പിച്ചകത്തില ഇവ ചേർത്തു കാച്ചിയ എണ്ണകൊണ്ടു നസ്യം ചെയ്താൽ പീനസം ശമിക്കും.

൨൭. ശിഗ്രുസിംഹീനികുംഭാനാം ബീജൈസ്സവ്യോഷസൈന്ധ

വൈഃ । വില്വപത്രരസേ സിദ്ധം തൈലം സ്യാ.. പൂതിനസ്യ
നൽ.

മുരിങ്ങാക്കുരു ചെറുവഴുതിനങ്ങാക്കുരു ചെറിയ നാഗദന്തിക്കു
രു ചുക്ക് മുളക് തിപ്പലി ഇവ സമം അരച്ചു കൂവളത്തില ഇടിച്ചു
പിഴിഞ്ഞരിച്ച നീരിൽ കലക്കി എണ്ണയും ചേൎത്തു കാച്ചിശീലി
ച്ചാൽ പൂതിനസ്യമെന്ന നാസാരോഗം ശമിക്കും.

൨൮. ശുണ്ഠീകുഷ്ഠകണാവില്വദ്രാക്ഷാകല്ക്കകഷായവൽ ।
തൈലം പക്വമഥാജ്യം വാ നസ്യാൽ ക്ഷവഥുനാശനം.

ചുക്ക് കൊട്ടം തിപ്പലി കൂവളത്തിൻവേര് മുന്തിരിങ്ങാപ്പഴം
ഇവ സമം കഷായംവെച്ചു പിഴിഞ്ഞരിച്ചു എണ്ണയുംകൂട്ടി കൽക്ക
ത്തിന്ന് ഈ കഷായത്തിന്റെ മരുന്നുകൾതന്നെ അരച്ചുകലക്കി
നസ്യം ചെയ്യാൽ തുമ്മൽ ശമിക്കും. എണ്ണയുടെ സ്ഥാനത്തു നെ
യ്യുചേൎത്തും കാച്ചി ശീലിക്കാം.

൨൯. വിഡംഗം സൈന്ധവം ഹിംഗു ഗുഗ്ഗുലുസ്സമനശ്ശിലഃ ।
പ്രതിശ്യായേ വചായുക്തം ശസ്ത്യാ ധൂമം പിബേന്നരഃ.

വിഴാലരി ഇന്തുപ്പ് കായം ഗുൽഗുലു മനയോല വയമ്പ് ഇ
വസമം പൊടിച്ചിട്ടു പുകയുണ്ടാക്കിവലിച്ചാൽ പീനസംശമിക്കും.



൩൦. ദഗ്ദ്ധാൎക്കപത്രഭൂതിൎമ്മഹിഷീനവനീതമിശ്രിതാ ലി
പ്താ । ഓഷ്ഠജാതാനാം രോഗാണാം നാശനേ ശസ്താ.

എരുക്കിന്റെ പച്ചഇല ചുട്ടഭസ്മം എരുമവെണ്ണയിൽ ചാ
ലിച്ചു പുരട്ടിയാൽ ചുണ്ടിന്മേലുണ്ടാകുന്നസകലരോഗവുംശമിക്കും.

൩൧. ഹിമാംബുചരിപാതേന സഞ്ജാതമധരവ്രണം ।
നിശി പ്രശമയേന്നാഭിസ്നേഹലേന പരിപൂരിതാ.

മഞ്ഞുകൊണ്ടാൽ ചുണ്ടുവിള്ളും. അതു ശമിക്കുവാൻ രാത്രി
കിടക്കുന്ന സമയം പൊക്കിളിൽ എണ്ണനിറച്ചു കിടക്കുക.

൩൨. ചൂൎണ്ണം ഹരിതമണ്ഡൂകാഃ സവിശ്വം ശ്ലക്ഷ്ണമൎദ്ദിതം ।
അന്തൎബഹിശ്ച തദ്യുക്തം ലിംപേദ്ദന്തരുജാപഹം.

ചെറുപയറിന്റെ പൊട്ട് (ഉമി എന്നും പക്ഷാന്തരം) പൊ
ടിച്ചപൊടിയും ചുക്കുപൊടിയുംകൂട്ടി രണ്ടാമതും പൊടിച്ചു പല്ലി
ന്റെ അകത്തും പുറത്തും തേച്ചാൽ പല്ലിലുള്ള വേദന ശമിക്കും.

൩൩. ബകുളജടാജിനകല്ലഃ പയസാ പീതഃ പ്രഗേ ത്രിദിനം । ദ്ധരമൂലാൻ കുരുതേ ദന്താൻ വൃദ്ധസ്യ മൃത ബാലാനാം.

അശോകവേരിന്മേൽതൊലി അരച്ച പശുവിൻപാലിൽ കലക്കി രാവിലെ സേവിക്കുക. ഇങ്ങിനെ മൂന്നുദിവസം മുട്ടാതെ ശീലിച്ചാൽ വയസ്സായതുനിമിത്തം ഇളകുന്ന പല്ലുകളുടെ നല്ലവണ്ണം ഉറക്കും. പിന്നെ ചെറുപ്പക്കാരുടെ കഥ പറയേണമോ?

൩൪. ബാണപുംഖശിഫാ ക്ഷുണ്ണാ ദന്തമൂലേ ശ്രിതാ ജയേൽ । ന്തരോഗാംസ്തു യാവൽ പ്രാദന്തധാവനമനാഹം.

കൊഴിഞ്ഞിലിൻവേര ചതച്ച പല്ലിന്റെ ഊനിന്മേൽ തട്ടിച്ചുകൊണ്ടാൽ എല്ലാത്തരം ദന്തരോഗവും ശമിക്കും. രോഗം മറിയാൻ അതുകൊണ്ടു പതിവായി പല്ലുതേക്കുന്നതും നല്ലതാണ്.

൩൫. ഗന്ധതാഢനവില്വപത്ത്രണ്ഡുലൈസ്തുല്യഭാഗലവണം മുഖോദരേ । ധാരയേദ്ദിനമുഖേ മുഖാമയം വാസരത്രിതയസേവിതം ജയേൽ.

അരി ഇടിച്ചുപൊടിച്ച സമം ഉപ്പുംചേത്തു കുഴച്ച രാവിലെ വായിൽ ധരിക്കുക. ഇങ്ങിനെ മൂന്നുദിവസം ശീലിച്ചാൽ മുഖരോഗങ്ങളെല്ലാം ശമിക്കും.

൩൬. മൂലമപരാജിതായാഃ സമരിചമാസ്യസ്ഥമാശു ശൂലഹരം । തണ്ഡുലമപി ദിവസമുഖേ കുവലയമപി ബോധിപത്രാഢ്യം (൩൭) സഹ ശുണ്ഠിപൂഗഫലൈർവ്വാ മരിചഗോമൂത്രനാളികേരജലൈഃ । കഥിതൈരധിജിഹ്വാദീൻ കബളോ വിഹിതഃ പ്രണാശയതി.

മുഞ്ഞവേരും കുരുമുളകുംകൂടെ കടിച്ച ചവച്ചാൽ വായിലെ വേദന ശമിക്കും. മുഞ്ഞയില, കരിങ്കുവലയത്തില, അരയാലില ഇതുകളിൽ സമം ചുക്കും അടയ്ക്കയും ചേത്തു കുരുമുളകുകഷായം, ഗോമൂത്രം, നാളികേരവെള്ളം ഇതുകളിൽ ചേത്തു തിളപ്പിച്ച കുലുക്കുഴിഞ്ഞാൽ അധിജിഹ്വ ഉപജിഹ്വ മുതലായ ജിഹ്വാരോഗങ്ങളെല്ലാം ശമിക്കും.

൩൮. നേത്രപ്രക്ഷാളനാൽ പൂവ്വം പ്രാതൎഗ്ഗണ്ഡൂഷധാരണം ആസ്യശൂലവിനാശായ കേവലം ശീലയേന്ത്ര്യഹം.

രാവിലെ എഴുനേററാൽ കാലും മുഖവും കഴുകുന്നതിന്നുമുമ്പായി കവിൾകൊള്ളുക. ഇങ്ങിനെ മൂന്നുദിവസം ശീലിച്ചാൽ ആസ്യശൂലം ശമിക്കും.

൩൯. ഗണ്ഡീരാപ്ര്യജ്ജ്വലനഹപുഷാസ്ഫോതാപുംഖാംഘ്രി ബാണശൗണ്ഡീമൂലൈസ്സമമിതി സമൈർവിംശമേഷാം കഷാ യേ । സിദ്ധം തൈലം വദനനിഹിതം വക്ത്രരോഗാനശേഷാന്നേ ലാശുണ്ഠീമഗധമരിചോൽഭൂതകല്കം നിഹന്തി.

മാഞ്ചനാറി കൊട്ടംവെലികിഴങ്ങ് അടക്കാമണിയൻവേര് കൊ ഴിഞ്ഞിലിൻവേര് കാരിലവേര് കരിങ്കുറിഞ്ഞിവേര് കാട്ടുമുളകിൻ വേര് ഇവ സമം ഇതുകളെല്ലാം കൂടിയേടത്തോളം ചുക്ക്. ഇവ എല്ലാംകൂടെ കഷായംവെച്ചു നാലൊന്നാക്കി പിഴിഞ്ഞരിച്ചു എ ണ്ണയുംകൂട്ടി കല്ക്കത്തിന്നു, ഏലത്തരി ചുക്ക് തിപ്പലി കുരുമുളക് ഇ വ സമം അരച്ചുകലക്കി കാച്ചി അരിച്ച് ആ എണ്ണകൊണ്ടു ക വിൾക്കൊണ്ടാൽ എല്ലാ വക്ത്രരോഗങ്ങളും ശമിക്കും.

൪൦. കുഷ്ഠം ദാർവീ ലോധ്രമബ്ദം സമംഗാ പാഠാ തിക്താ തേജസ്വീ പീതികാ ച । ചൂർണ്ണം ശസ്തം ഘർഷണേ തദ്ദ്വിജാനാം രക്തസ്രാവം ഹന്തി കണ്ഡൂ രുജശ്ച.

കൊട്ടം മരമഞ്ഞൾത്തൊലി പാച്ചോറ്റിത്തൊലി മുത്തങ്ങ പറ ച്ചുണ്ട പാടക്കിഴങ്ങ് പുത്തരിച്ചുണ്ട ചെറുപ്പുന്നയരി വരട്ടുമഞ്ഞൾ ഇവ സമംപൊടിച്ചുപൊടികൊണ്ടു പല്ലുതേച്ചാൽ ഊനിൽനിന്നു ചോരയൊലിക്കുന്നതും ചൊറിച്ചിലും പല്ലിൽകുത്തും ശമിക്കും.

൪൧. ഹരിദ്രാ നിംബപത്രാണി മധുകം നീലമുൽപലം । തൈലമേഭിർവിപക്തവ്യം മുഖപാകഹരം പരം.

മരമഞ്ഞൾത്തൊലി വേപ്പില ഇരട്ടിമധുരം ചെങ്ങഴിനീർക്കിഴ ങ്ങ് ഇതുകൾ യുക്തിപോലെ ചേർത്തു കാച്ചിയ തൈലംകൊണ്ടു ഗണ്ഡൂഷം ശീലിച്ചാൽ മുഖരോഗങ്ങളെല്ലാം ശമിക്കും.

൪൨. ഖദിരസ്യ തുലാം തോയദ്രോണേ പക്ത്വാഷ്ടശേഷി തേ । ജാതീകോശേന്ദുപൂഗൈശ്ച ചാതുർജ്ജാതമൃഗാണ്ഡജൈഃ (൪൩) പൃഥക്ക്ഷമിതൈഃ പിഷ്ടൈർമേളയിത്വാ ഘനോപമാം । ഗുഡീം കൃത്വാ മുഖേ ധാര്യാ സാ നിഹന്ത്യഖിലാൻഗദാൻ(൪൪) ജിഹ്വോഷ്ഠദന്തവദനഗളതാലുസമുത്ഭവാൻ । വിശേഷതസ്താലു ഭവം വ്രണം ജിഹ്വാഭവം തഥാ.

ഒരു തുലാം കരിങ്ങാലിക്കാതൽ പതിനാറിടങ്ങഴി വെള്ളത്തിൽ

കഷായംവെച്ച കുറുക്കി ൪ നാഴിയാക്കി പിഴിഞ്ഞരിച്ച ജാതിപ ത്രി അടയ്ക്ക ഏലത്തരി ഇലമങ്ങത്തൊലി പച്ചില നാഗപ്പൂവ് മെ രുകിൻചട്ട ഇവ മുമ്മൂന്നുകഴഞ്ച് അരച്ചുകലക്കി കുറുക്കി വററി ച്ച വാങ്ങി മുമ്മൂന്നുകഴഞ്ചു കർപ്പൂരവും ചേർത്ത് ചണമ്പയറിൻെറ വലിപ്പത്തിൽ ഗുളികയുരുട്ടി ആ ഗുളിക വായിലിട്ടാൽ നാവ് ചു ണ്ട് പല്ല് വായ കഴുത്ത് അണ്ണാക്ക് ഇവിടങ്ങളിലുണ്ടായ സക ല രോഗങ്ങളും ശമിക്കും. ഇത് അണ്ണാക്കിലും നാവിന്മേലുമുള്ള വ്രണങ്ങൾക്ക് അത്യന്തഫലപ്രദമാകുന്നു.

൪൭. സപ്തച്ഛദോശീരപടോലമുസ്താഹരീതകീതിക്തകരോ ഹിണീഭിഃ । യഷ്ട്യാഹ്വരാജദ്രുമചന്ദനൈശ്ച ക്വാഥം പിബേൽ പാകഹരം മുഖസ്യ.

ഏഴിലമ്പാലത്തൊലി രാമച്ചം പടോലവള്ളി മുത്തങ്ങാ ക്കിഴങ്ങ് കടുക്കാ കടുകരോഹിണി ഇരട്ടിമധുരം കണിക്കൊന്ന ത്തൊലി ചന്ദനം ഇവ സമം കഷായംവെച്ച സേവിച്ചാൽ വാ യയുടെ ഉള്ളിലുള്ള പഴുപ്പ ശമിക്കും.

---

൪൮. സർപ്പിസ്തു നസി വിന്യസ്തം മധുകേന സമായുതം । ഹന്യാച്ഛിരോർത്തിം സേചദോവാ പായസാന്നേന മൂർദ്ധനി.

ഇരട്ടിമധുരം ചേർത്ത കാച്ചിയ നെയ്യുകൊണ്ടു നസ്യം ചെ യ്താൽ തലവേദന ശമിക്കും. പായസംകൊണ്ടു തല പൊതിയുന്ന തും നല്ലതാകുന്നു. പായസമുണ്ടാക്കേണ്ടും വിധിയെ ഗ്രന്ഥാന്തര ത്തിൽ ഇങ്ങിനെവിവരിച്ചിരിക്കുന്നു. അഷ്ടാവശിഷ്ടേ കഥനാൽ ക്ഷീരേഷ്ടാംശശ്ച തണ്ഡുലാൽ । പചേന്നാതിദ്രവഘനം പായസാ ന്നമിദം സ്മൃതം=എട്ടിടങ്ങഴി പാൽകുറുക്കി ഒരിടങ്ങഴിയാക്കി അ തിൽ ഉരി അരിയിട്ടു വേവിച്ച സാന്ദ്രപാകമാക്കിയാൽ അതിനെ പായസമെന്നു പറയും.

൪൯. മരിചസ്യ ഹരിദ്രായാഃ ചൂർണ്ണസ്യാവാ രേണുഭിഃ കൃതാഗു ളികാ । തൈലാക്താ സംലിപ്താലലാടപട്ടേശിരോരുജംഹന്യാൽ.

കുരുമുളകോ മരമഞ്ഞത്തൊലിയോ ചുക്കോ പൊടിച്ച ശീ

ലപ്പൊടിയിട്ട് (മുലപ്പാലിലരച്ച്) ഗുളികയാക്കി വെച്ച് എണ്ണയിൽ ചാലിച്ച് നെററിയിൽ വടിച്ചാൽ തലവേദന ശമിക്കും.

൪൭. വാതപിത്തജനിതം ശിരോരുജം നാശയേന്മധുകകല്ക്കസാധിതം । നാളികേരപയസാ ശൃതന്തിദം തൈലമർദ്ദിതഹരഞ്ച നാവനം.

വരട്ടുനാളികേരത്തിൻെറ പാലിൽ ഇരട്ടിമധുരം അരച്ചുകലക്കി വെന്തെടുത്ത വെളിച്ചെണ്ണ തേച്ചാൽ വാതജമായും പിത്തജമായുമുള്ള തലവേദന ശമിക്കും. ഇതുകൊണ്ടു നസ്യം ചെയ്യാൽ അർദ്ദിതം ശമിക്കും.

൪൮. കുഷ്ഠമേരണ്ഡമൂലഞ്ച നാഗരം തക്രപേഷിതം । കദുഷ്ണശ്ച ശിരഃപീഡാം ഹ ലേലേപനരോ ജയേൽ.

കൊട്ടം ആവണക്കിൻവേര് ചുക്ക് ഇവ സമം മോരിൽ അരച്ച് വെതുമ്പി അല്പം ചൂടോടെ നെററിമേൽ വടിച്ചാരം തലവേദന ശമിക്കും.

൪൯. ദേവദാരു നതം കുഷ്ഠം നള്ദം വിശ്വഭേഷജം । സകാഞ്ചികഃ സ്നേഹയുക്തോ ലേപോ വാതശിരോത്തിനൽ.

ദേവതാരം തകരം കൊട്ടം ഇരുവേലി ചുക്ക് ഇവ സമം അരച്ച് വെപ്പുകാടിയിൽ ചാലിച്ച് സ്നേഹദ്രവ്യവും ചേർത്തു നെററിമേൽ തേച്ചാൽ വാതജമായ തലവേദന ശമിക്കും.

൫൦. ധാത്രീകശേരുഹ്രീബേരപത്മപത്മകചന്ദനൈഃ । ദൂർവോശീരനളാനാഞ്ച മൂലൈഃ കുര്യാൽ പ്രലേപനം (൫൧) ശിരോത്തിം പിത്തജാം ഹന്ത്യാദ്രക്തപിത്തരുജം തഥാ । ഗുഡനാഗരകല്ക്കസ്യ നസ്യം മസ്തകശൂലനൽ.

നെല്ലിക്ക കഴിമുത്തങ്ങ ഇരുവേലി താമരക്കിഴങ്ങ് പതിമുകം ചന്ദനം കറുക രാമച്ചം ആമ്പൽകിഴങ്ങ് ഇവ സമം അരച്ച് നെററിമേൽ തേച്ചാൽ പിത്തജമായ തലവേദന ശമിക്കും. ശക്കരയും ചുക്ക് അരച്ചതുംകൂടെ നസ്യം ചെയ്യാൽ പിത്തജമായ തലവേദന ശമിക്കും.

൫൨. ശുണ്ഠീകുഷ്ഠപ്രപുന്നാടദേവകാഷ്ഠൈസ്സമാഹിഷൈഃ । മൂത്രപിഷ്ടൈസ്സുഖോഷ്ണൈശ്ച ലേപഃ ശ്ലേഷ്മശിരോത്തിനൽ.

ചുക്ക് കൊട്ടം പൊന്നാങ്കര ദേവതാരം രക്തചന്ദനം ഇവ സമം ഗോമൂത്രത്തിലരച്ച് കലക്കി വെതുമ്പി അല്പം ചൂടോടുകൂടെ പുറവളയിട്ടാൽ കഫജമായ തലവേദന ശമിക്കും.

൯൪. സകൃദാഘ്രാതി വിശോപാഗ്രാഭസ്ഥകസ്യ രാജാംസിയഃ ।
ശിരസ്സോദഭവം ദുഃഖം ന ജാനാത്യേവ നിശ്ചിതം.

ചുക്ക് വയമ്പ് വിഴാലരി ഇവ സമം പൊടിച്ചുപൊടി ഇടയ്ക്കിടയ്ക്കു മൂക്കിൽ വലിച്ചാൽ തലവേദന ശമിക്കും.

൯൫. സൂര്യാവർത്തേ നസ്യം കുര്യാൽ സൂര്യേന വിരോധയുക്തേന । അഥവാ തസ്യാംഗമനേ ഭുഞ്ജീത ഷഡ്രസോപേതം.

ചുക്ക് അരച്ച് മുലപ്പാലിൽ കലക്കി അരിച്ച് നസ്യം ചെയ്യാൽ കരുച്ചെന്നിക്കുത്തു ശമിക്കും. സൂര്യാവർത്തം (കരുച്ചെന്നിക്കുത്ത്) തുടങ്ങുന്ന സമയം ഷഡ്രസദ്രവ്യങ്ങളെല്ലാം ചേർത്തു ഭക്ഷണം കഴിക്കുന്നതും ഗുണപ്രദമാകുന്നു.

൯൬. ഹിമമധുകമധൂകസേവ്യശംഖം ഭുജഗലതാരസസാധിതം തിലോത്ഥം । ശിരസി രുജമപാകരോതി കണ്ഡൂം കചശതനം ച കരോതി ഹസ്തകേശം.

ചന്ദനം ഇരട്ടിമധുരം ഇരിപ്പക്കാതൽ രാമച്ചം ഇവ സമം അരച്ച്, വെററിലക്കൊടി ഇടിച്ചു പിഴിഞ്ഞരിച്ച നീരിൽ കലക്കി എണ്ണയുംകൂട്ടി കാച്ചി അരിച്ചു തേച്ചാൽ തലവേദന തല ചൊറിച്ചിൽ രോമം കൊഴിച്ചിൽ ഇവ ശമിക്കും.

൯൭. വരായാഃ കാഥസംസിദ്ധക്ഷീരോത്ഥദധിസാധിതം ।
സർപ്പിർമ്മധുകസംസിദ്ധം നസ്യാദൈപ മൂർദ്ധരോഗജിൽ.

പാലിൽ നാലിരട്ടി വെള്ളം ചേർത്തു കുറുക്കി പാലോളമാക്കി അതിൽ സമം ത്രിഫലക്കഷായവും ചേർത്ത് ഉറവിട്ടുണ്ടാക്കിയ തൈരുകടഞ്ഞെടുത്ത നെയ്യ് ഇരട്ടിമധുരം കഷായമായും കല്ക്കമായും കാച്ചി അരിച്ച് അതുകൊണ്ടു നസ്യംചെയ്യാൽ എല്ലാത്തരം മൂർദ്ധരോഗങ്ങളും ശമിക്കും.

൯൮. കർദ്ദമേ നിഖനേൽ കേശാൻ തൽക്ഷണം ശിരസശ്ച്യുതാൻ । ധൂമ്യകീകൃത്യ സുസ്നിഗ്ദ്ധകേശഭാരഭരോ ഭവേൽ.

തലമുടി കൊഴിഞ്ഞുപോകുന്നതായാൽ തലയിൽനിന്നു കൊഴിയുന്ന തലനാർ നിലത്തു വീഴുന്നതിന്നു മുമ്പെ എടുത്തു ചുരുട്ടി ചളിയിൽ പൂത്തുക. എന്നാൽ മിനുപ്പം ഭംഗിയുമുള്ള രോമം ധാരാളം മുളച്ചുവരും.

൯. ഭിന്നചന്ദ്രലുപ്തം രോമാണി ജനയേൽ ഭൃംഗജോ രസഃ। ചിഞ്ചാമലകയോശ്ചാപി കാളഃലോഹസമന്വിതഃ.

കയ്യന്ന്യനീര് പുളിയില ഇടിച്ചുപിഴിഞ്ഞനീര് നെല്ലിക്കാനീര് ഇവയിൽ ഏതെങ്കിലും ഒന്നിൽ കാരകില് അരച്ചുകലക്കി യുക്തിപോലെ തേയ്ക്കിലിപ്പിച്ചാൽ കഷണ്ടിമാറി അതുണ്ടായ ദിക്കിൽ രോമം മുളക്കും.

൧൦. ധുത്തൂരപത്രസ്വരസേ തൽബീജൈഃ ശ്ലക്ഷ്ണകല്കിതൈഃ। കേരതൈലം വിപക്വം തത് കേശശാതഹരം പരം.

ഉമ്മത്തില ഇടിച്ചുപിഴിഞ്ഞെടുത്ത നീരിൽ വെളിച്ചെണ്ണചേർത്തു കല്ക്കത്തിന്നു ഉമ്മത്തിൻ കുരു അരച്ചുകലക്കി കാച്ചി തേച്ചാൽ തലമുടി കൊഴിയുന്നതു ശമിക്കും.

൧൧. അങ്കോലബീജം ദ്വാത്രിംശൽപലം സമ്യക് പചേജ്ജലേ। ദ്വിദ്രോണേ പാദശേഷേ തു തൈലം തൽപതിതം ക്ഷിപേൽ (൧൨) പ്രസ്ഥാമിതേ വരാക്വാഥേ കാളലോഹസമന്വിതം। കംളാരിമേദസംഭേതകപാഥപ്രസ്ഥേന യോജയേൽ (൧൩) ഇന്ദ്രവല്ലീ ബകുളയോഃ കുമാരീഭൃംഗരാജയോഃ। ചിഞ്ചാമലകയോശ്ചാപി മാലതീനാളികേരയോഃ (൧൪) സ്വരസം കേതകാനാഞ്ച കല്കം ദത്വാ പചേൽ പുനഃ വിഭീതകാസ്ഥിസംഭൃതം കുഡബം കുഡബം തഥാ (൧൫) ഗന്ധാദേലാദികാശ്ചൈവ തദ്ഭൃംഗേ സുയോജിതം। കേശാനാം ദീർഘകൃഷ്ണത്വം കരോതി ച നിഹന്തി ച (൧൬) പീതത്വം പിഞ്ജരത്വം ച പലിതഞ്ചേന്ദ്രലുപ്തകം। അശ്വിഭ്യാം നിർമ്മിതം ശ്രേഷ്ഠം കേശജന്മനി പൂജിതം.

൩൨. പലം അങ്കോലക്കുരു ഇടിച്ച് ൩൨ ഇടങ്ങഴിവെള്ളത്തിൽകലക്കി വേവിച്ചു നാലൊന്നാക്കിയാൽ അതിൽനിന്ന് എണ്ണയുണ്ടാകും. ആ എണ്ണ ഊററിയെടുത്ത്, ത്രിഫലവെച്ചുററിയ

കഷായം ഇടങ്ങഴി ൧. അമരി കരിവേലപ്പട്ട ഇവ സമം വെച്ചു
ററിയ കഷായം ഇടങ്ങഴി ൧ ഇവ ഒന്നിച്ചുചേത്തതിൽക്കൂട്ടി കുറെ
കാരിരിമ്പിൻ ശകലങ്ങളുമിട്ട്, ഉഴിഞ്ഞ അശോകത്തൊലി കറ
വാഴ കഞ്ഞുണ്ണി പുളിയില പച്ചനെല്ലിക്ക പിച്ചകത്തില കരു
ക്കിൻമൂക്ക കൈതവേട് ഇവസമം ഇടിച്ചുപിഴിഞ്ഞനീരും ചേത്തു
കല്ലത്തിന്ന് താന്നിക്കാപ്പരിപ്പു നാഴി ൧. ഏലാദിഗണം സമം
നാഴി ഒന്ന് ഇവ അരച്ചുകലക്കി അരക്കിലമന്ദപാകത്തിലരിച്ചു
തേച്ചാൽ തലമുടി വളരുകയും കറക്കുകയും ചെയ്യും. ചെമ്പിപ്പ്
തലമുടി മുറിഞ്ഞുപോകുന്നത് നര ഇന്ദ്രലുപ്തകം ഇതുകളെല്ലാംശ
മിക്കും. അശ്വിനീദേവകൾതന്നെ നിർമ്മിച്ചതായ ഈ തൈലം
തേച്ചാൽ തലമുടി ധാരാളം മുളക്കുകയും ചെയ്യും.

---

൧൭. പുരാണമിത്തൊ സലിലം മുഹുഃ ക്ഷിപൻ പ്രമർദ്ദയി
ത്വാ പരിഗൃഹ്യ തന്മൃദം । പ്രലേപയേദങ്കുരകാമുകേ വ്രണേ ഹ്യ
ചോദകീം വാ സംല്പതാം ജടീം വാ.

പഴയ മൺചുമരിന്മേൽ വെള്ളംതളിച്ചു കുതത്തി അതിൽ
നിന്നു മണ്ണെടുത്തു ചാലിച്ചു പുരട്ടിയാൽ വ്രണപൂവ്വരൂപം—പൊ
ളുകൻ ശമിക്കും. വലിയ വശളച്ചീരയോ പേരാൽമൊട്ടോ അര
ച്ചു നൈമൂത്തു പുരട്ടുന്നതും നല്ലതാകുന്നു.

൧൮. വ്രണേഷ്വൽപിരസ്പഷു സദാ ലാലാം ലിമ്പന്മുഹുമ്മു
ഹുഃ । കുഷ്ഠേഷ്വപി ജഗത്യസ്മാദപിദ്ര്യതേ ന മഹൗഷധം.

വ്രണാരംഭത്തിൽ ആ സ്ഥാനത്തു തോരത്തോരെ തുപ്പൽപു
രട്ടുക. ഇതു കുഷ്ഠവ്രണത്തിന്നുകൂടെ വിശേഷമാകുന്നു.

൧൯. വരാടിഗേഹസംയുക്തം സുഗന്ധാസപ്പഗന്ധയോഃ ।
മൂലം തൈലം വിപക്വം സ്യാദ്ദൽപിൽസുവ്രണനാശനം.

കവിടി നന്നാറിക്കിഴങ്ങ് ചിററരത്ത ഇവ കല്ലമായി കാ
ച്ചിയ എണ്ണ തേച്ചാൽ വ്രണപൂവ്വരൂപം ശമിക്കും. ഇവിടെ വരാ
ടിഗേഹമെന്നതിന്നു വേട്ടാളൻകൂടെന്നും ചിലർ അത്ഥംപറയുന്നു.

ഈ മരുന്നുകൾ എണ്ണയിൽ വറുത്തു കുഴമ്പാക്കി പുരട്ടണമെന്നും ഒരു പക്ഷമുണ്ട്.

൧൦. ഘൃതജാതമതികഠിനം നാശയതി വ്രണം ചിരന്തനഞ്ചാപി സ്വിന്നം വിമൃജ്യ ലിപ്തം സ്നുക്പത്രം പഞ്ചഷൈർദ്ദിവസൈഃ

കള്ളിയില വാട്ടിത്തിരുമ്മി വ്രണത്തിൽ തഴിയിട്ടാൽ പെട്ടെന്നുണ്ടായതോ വളരെ കഠിനമായതോ വളരെകാലമായി തുടങ്ങിയതോ ആയ വ്രണങ്ങളെല്ലാം അഞ്ചാറുദിവസംകൊണ്ടു ശമിക്കും.

൧൧. തിലാരനാളകല്കിതാ കുമാരി പാചയേദ്വ്രണാൻ കേവലാഥ കുമാരീ വാ പക്വാപക്വവിശങ്കിതാൻ (ല)ആമേ വാ പച്യമാനേ വാ പക്വേ വാ കന്യകാം വ്രണേ। സ്വിന്നാം വിനിർഗ്ഗതാന്ത്രാഞ്ച നിക്ഷിപേത്തു വ്രണേഷ്വതി.

എള്ളരച്ചുകലക്കിയ വെപ്പുകാടിയിൽ പുഴുങ്ങിവററിച്ച കററവാഴപ്പട്ട അരച്ചു പുരട്ടിയാൽ വ്രണത്തെ പഴുപ്പിക്കും പക്വാപക്വവിശങ്കിതമായ വ്രണത്തിന്നു നല്ലപോലെ പാകംവരുവാൻ കററവാഴപ്പട്ടനീർ പുരട്ടുക. വ്രണത്തിന്റെആമപച്യമാനപക്വാവസ്ഥകളിലെല്ലാം കററവാഴപ്പട്ട ചുട്ട് അതിന്റെ ആന്ത്രം നീക്കി ബാക്കിഭാഗം പുരട്ടിയാൽ സകലവ്രണവും ശമിക്കും.

൧൨. കൈഡര്യസ്വരസേ സിദ്ധം തന്മൂലച്ചൂർണ്ണിതൈഃ।തിലതൈലം നിഹന്ത്യാശു വ്രണാൻ ദുർഗ്ഗന്ധദുർജ്ജയാൻ.

കറിവേപ്പില ഇടിച്ചുപിഴിഞ്ഞ നീരിൽ അതിന്റെ വേരിന്മേൽതൊലിയും ഇലയും മഞ്ഞളും കല്ക്കമായി കാച്ചിയ എണ്ണ പുരട്ടിയാൽ ദുർഗ്ഗന്ധത്തോടുകൂടിയ കഠിനവ്രണം ശമിക്കും.

൧൩. ദദഹഃപതിതൈഃ പത്രൈരശ്വത്ഥോത്ഥൈരശോഷിതൈഃ। സഞ്ചൂർണ്ണിതൈന്നിപിഷ്ടൈശ്ച ലേപേനാശു ജയേദ്വ്രണം.

അന്നന്നുവീണവയും ഉണങ്ങി കരിയാത്തവയും പഴുത്തവയുമായ അരയാലില പൊടിച്ചരച്ചു പുരട്ടിയാൽ എല്ലാതരം വ്രണവും ക്ഷണത്തിൽ ശമിക്കും.

൧൪. പരിണതപരിശുദ്ധം പത്രസംഘം കദല്യാഃ പ്രഹരതി പരികോഥോദ്ഭൂതപൂയം വ്രണാനാം। ഉപനഹവിധിനാ വാലേപയേദ്ദോഷഹീനം തിലജമപി വിപക്വംക്ഷുദ്രനാഗസ്യ പത്രൈഃ.

പഴുത്ത കദളിവാഴയില വെച്ചുകെട്ടിയാൽ പഴുത്തു ചലമൊലിക്കുന്നതു ശമിക്കും. പെരുഞ്ചീരയിലയിട്ടു കാച്ചിയ എണ്ണ തുളിക്കുന്നതും ചലം വററുവാൻ നല്ലതാകുന്നു.

൬൭. സ്വരസേ മൂത്രേ ച ശൃതം ലികുചനിശാഭ്യാം ച സുരഭിപുരുഷാഭ്യാം । തൈലം ലവണാംശയുതം വ്രണശുദ്ധിം വിരോപണഞ്ചൈതൽ കുരുതേ.

അയനിച്ചക്ക പച്ചമഞ്ഞൾ ഇവ സമം ഇടിച്ചുപിഴിഞ്ഞ നീരിൽ സമം ഗോമൂത്രവും ചേൎത്തു കൃഷ്ണതുളസിയിലയും പുന്നപ്പൂവ്വും കല്ലുനായി ഇന്തുപ്പും പാത്രപാകം ചേൎത്തു കാച്ചിയ എണ്ണ പുരട്ടിയാൽ വ്രണം ശുദ്ധിവരികയും ക്ഷണത്തിൽ ഉണങ്ങുകയും ചെയ്യും.

൬൮ തിന്ത്രിണ്യങ്കോലധത്തൂരപുനൎന്നവശിഫാദിഭിഃ । ധാന്യാമ്ലകഥിതൈഃ പൂൎവ്വം സ്വേദയേത്തിലജൈൎവ്രണം.

പുളിവേരിന്മേൽതൊലി അങ്കോലവേര് ഉന്മത്തിൻവേര് തമിഴാമവേര് ഇവ ചതച്ചു കാടിയിലിട്ട് എണ്ണയുംചേൎത്തു തിളപ്പിച്ച് ആ ആവിതട്ടിച്ചു വിയൎപ്പിക്കുന്നതു വ്രണഹരമാകുന്നു.

൬൯. ഹരിദ്രാധാതകീമൂലത്വക്കൃഷ്ണാമരിചോദ്ഭവൈഃ । ചൂൎണ്ണൈര്യുക്തം ഭവേത്താപ്തം വ്രണേ താന്തവസം സ്രുതം (ൻ) നിക്ഷിപേൽ ബഹുശസ്സൈലം വ്രണാ രോഹന്തി നിശ്ചിതം । ജീൎണ്ണനാളികേരസ്യ തൈലം ഹന്യാദ്വ്രണം ദ്രുതം.

വരട്ടുമഞ്ഞൾ താതിരിവേരിന്മേൽതൊലി തിപ്പലി കുരുമുളക് ഇവ സമം പൊടിച്ചിട്ടു മൂപ്പിച്ച എണ്ണ ശീലകൊണ്ടു മുക്കി വ്രണത്തിൽ ധാരചെയ്താൽ വ്രണം ക്ഷണത്തിൽ ഉണങ്ങും. പഴയ വെളിച്ചെണ്ണകൊണ്ടുള്ള ധാരയും നല്ലതാകുന്നു.

൭൦ തൽക്ഷണപതിതം ഗവാം പുരീഷം വ്രണം ഹന്യാൽ । സുനിഷണ്ണകല്ക്കലേപസ്തദ്വൽസ്യാച്ഛാകനീ ച പടുയുക്താ.

പശു ചാണകമിടുന്ന സമയം നിലത്തു വീഴുംമുമ്പെ എടുത്തുവ്രണത്തിൽ പുരട്ടിയാൽ വ്രണം ശമിക്കും. നീരാറൽ അരച്ചു പുരട്ടുകയോ ചെറചീര അരച്ച് ഇന്തുപ്പു കൂട്ടി പുരട്ടുകയോ ചെയ്യുന്നതും നല്ലതാകുന്നു.

വൃ൧. ധാത്രീമൂലസിദ്ധം പയസി തിലഭവം ലേപനേനാശുഹന്യാദ്ദുഷ്ടം സ്രാവാഢ്യമുഗ്രം വ്രണമണുസുഷിരം ദീൎഘകാലാനുഷക്തം । ദുഗ്ദ്ധംന്യഗ്രോധവൃക്ഷോത്ഭവമപി നിഹിതം ജന്തുജാലം വ്രണേഷു പ്രാതൎമ്മദ്ധ്യം ഗതേഽൎക്കേ ദിവസപരിണതൌ ചാപ്തശാസ്ത്രോക്തമേതൽ.

പശുവിൻപാലിൽ കിഴകാനെല്ലിവേരരച്ച കലക്കി എണ്ണയുംചേൎത്തു കാച്ചിയരിച്ച തേച്ചാൽ (ധാരയിട്ടാൽ) കലശലായി പഴുത്തൊലിക്കുന്നതുംകഠിനമായ വേദനയോടുകൂടിയതും പുറത്തേക്കുള്ള ദ്വാരം കുറഞ്ഞും ഉള്ളിൽ പഴുപ്പു കലശലായതും വളരെക്കാലമായി അനുവൎത്തിച്ച നില്ക്കുന്നതുമായ വ്രണം ശമിക്കും. പേരാൽകറ രാവിലെയും ഉച്ചക്കും വയിന്നേരവും പുരട്ടിയാൽ വ്രണത്തിലെ ക്രിമി ശമിക്കും.

വൃ൨. വ്രണഹാനകൃതമരിചൈരേകാംശചരണാംശകൈഃ ക്ഷുണ്ണൈൎഭാസ്കരസന്തപ്തം തൈലം സൎവ്വവ്രണാപ്രണൽ.

ചിററമൃതിൽ പകുതിഭാഗം വരട്ടുമഞ്ഞൾ. മഞ്ഞളിൽ പകുതി കുരുമുളക്. എല്ലാം ചതച്ച് ഒന്നിച്ചചേൎത്ത് എണ്ണയിൽ കലക്കി വെയിലത്തുവെച്ച ചൂടുപിടിപ്പിച്ച പുരട്ടിയാൽ എതുതരം വ്രണവും ശമിക്കും.

വൃ൩. സുമന്യേന മസൃണം പിഷ്ടം പുഷ്പകുഡ്മളപല്ലവം। ദുഷ്ടവ്രണേഷു സൎവ്വേഷു യുജ്ജ്യാദേരണ്ഡസംഭവം.

അവണക്കിന്റെ പൂവും മൊട്ടും തളിരും അരച്ച മുലപ്പാലിൽ ചാലിച്ച പുരട്ടിയാൽ ദുഷ്ടവ്രണം ശമിക്കും.

വൃ൪. വ്രണാശയസമം ചൈലം തൈലാഭ്യക്തം വ്രണേൎപ്പിതം । യാമാദഭ്യക്തമുദ്ധൃത്യ ഭിഷക്തൌ ലഗ്നം തു രോപയേൽ.

വ്രണാശയത്തോളം വലിപ്പമുള്ള ശീലക്കഷണം വ്രണഹരമായ തൈലത്തിൽ നനച്ച ചുമരിന്മേലിട്ട് ഒരു യാമം കഴിഞ്ഞാൽ അതെടുത്തു വ്രണത്തിലിട്ടാൽ വ്രണം ശമിക്കും.

വൃ൫. കുഷ്ഠോത്ഭവം വ്രണമപോഹതി ശീഘ്രമേവ കൎപ്പൂരതൈലമസകൃൽ പിചുനാ നിഷിക്തം । സാരുഷ്കരം തിലമഹൎമ്മുഖഭക്ഷിതഞ്ച ഭക്തിഷ്ഠഫാ തിമിരവൈരിപദാപ്പിതാ തൽ.

കൎപ്പൂരം പൊടിച്ച ചേൎത്ത എണ്ണ പിചുകൊണ്ടു മുക്കി ധാര

ചെയ്യുകയും ചെക്കുരു എള്ളും കൂട്ടി രാവിലെ ഭക്ഷിക്കുകയും ചെയ്താൽ ആദിത്യസേവകൊണ്ടെന്നപോലെ കുഷ്ഠവ്രണം ക്ഷണത്തിൽ ശമിക്കും.

൮൬. പ്രത്യഗ്ര സഞ്ചൂർണ്ണ്യ തിലോത്ഭവാന്വിതാ പുരാണകുഷ്ഠവ്രണഹാ ഹരീതകീ। തഥൈവ ശാകോടകസംഭവം പയഃ പുരാകൃതം പാപമിവേശപരസ്മൃതിഃ.

കടുക്ക ചുട്ടുപൊടിച്ച് എണ്ണയിൽ ചാലിച്ച് പുരട്ടുകയോ പൂളപ്പശ എണ്ണയിൽ ചേർത്തു പുരട്ടുകയോ ചെയ്താൽ കാലപ്പഴക്കം ചെന്ന കുഷ്ഠവ്രണം ശമിക്കും.

൮൭. സദ്യോവ്രണേഷു സഹസാ വിദധീത ധീമാനക്ഷീവപത്രതിലകല്കമഥാജ്യമിശ്രം। കാരഞ്ജഭൂമിരുഹവല്കലകല്കമീഷദാജ്യേന യുക്തമപി രോപയതീതി സിദ്ധം.

പെട്ടെന്നുണ്ടായ വ്രണത്തിൽ വ്രണപ്പെട്ട ഉടനെ മുരിങ്ങാത്തളിരും എള്ളുംകൂടെ അരച്ച് നെയ്ചേർത്തു പുരട്ടുകയോ ഉങ്ങിൻതൊലി അരച്ച് അല്പം നെയ്യുംചേർത്തു പുരട്ടുകയോ ചെയ്താൽ ക്ഷണത്തിൽ ഉണങ്ങും.

൮൮. ക്ഷുണ്ണം മൃദിതം ലവണാംസിഞ്ചേന്നിഷ്പീഡ്യ തദനുബദ്ധീയാൽ। സദ്യോവ്രണേ ത്രിദിവസം കുട്ടിതനിഷ്പാവപല്ലവം വ്രണജിൽ.

അമരയില ചതച്ച് തിരുമ്പി ഇന്തുപ്പുംചേർത്തു പിഴിഞ്ഞനീരുകൊണ്ടു നല്ലവണ്ണം ധാരയിട്ടതിന്നുശേഷം കെട്ടിയാൽ സദ്യോവ്രണം മൂന്നുദിവസംകൊണ്ട് ഉണങ്ങും.

൮൯. ദൂർവ്വായാഃ ഖരമഞ്ജര്യാഃ സോമരാജ്യാശ്ച പല്ലവൈഃ ബദ്ധ്വാതി ബന്ധനം ക്ഷുണ്ണൈർവ്രണേ ശോണിതനിഃസൃതേ.

ചോര കലശലായി ചാടുന്ന സദ്യോവ്രണത്തിൽകറുകയോ വലിയ കടലാടിയോ തോമരായത്തിൻതളിരോ അരച്ച് വെച്ചു കെട്ടണം.

൯൦. അപാമാർഗ്ഗദളാലേപഃ സദ്യോ ബദ്ധ്വാതി ശോണിതം അതിപ്രവൃത്തമപ്യാശു സേതുബന്ധ ഇവോദകം.

ചെറുകടലാടിക്കുമ്പ് അരച്ചുപുരട്ടിയാൽ കലശലായി ചോരചാടുന്നതു ശമിക്കും.

൯൧. അകിഞ്ചനാനാമധിപസ്യ പത്രം സ്വന്യേന സംപേ ഷ്യ സമപ്പയേൽ ദ്രാക് സദ്യോവ്രണേ രോപണമാശു വാഞ്ഛൻ കല്ക്കഞ്ച ദദ്യാദഥ കിക്കിസസ്യ.

പാടയില അരച്ചു മുലപ്പാലുംകൂട്ടി വ്രണപ്പെട്ട ഉടനെ പുര ട്ടിയാൽ വ്രണം ക്ഷണത്തിൽ ഉണങ്ങും. കിക്കിസം അരച്ചു പുര ട്ടുന്നതും നല്ലതാകുന്നു. അകിഞ്ചനാനാം അധിപഃ കുചേലഃ.

൯൨. കുണ്ഡലീകിസലയം സസൈന്ധവം നാശയേൽ സപദിസംഭവം വ്രണം । നാശയേദഥ തിലോത്ഭവം തഥാ തേന സിദ്ധമപി നാത്ര കൌതുകം.

ചിററമൃതിൻതളിര് ഇന്തുപ്പുചേൎത്തരച്ചു പുരട്ടിയാൽ സ ദ്യോവ്രണം ശമിക്കും. ചിററമൃതുചേൎത്തു കാച്ചിയ എണ്ണ പുരട്ടി യാലും സദ്യോവ്രണം ശമിക്കും.

൯൩. ജീവന്തിവല്കസ്യസാരം സംപേഷ്യലേപയേത്ത്രിദി നം । പിച്ഛിലഭാവാദ്ബന്ധം സംപീഡ്യ ശമയേദ് വ്രണം നിയതം.

അടപതിയൻകിഴങ്ങ് ആരുകളഞ്ഞു അരച്ചു മൂന്നുദിവസം പുരട്ടിയാൽ സദ്യോവ്രണം ശമിക്കും.

൯൪. ഭൃഷ്ടതണ്ഡുലമഷീ സുപേഷിതാ സ്വിന്നപീഡിതസു ധാഫലാംബുനാ । ഭിന്നമസ്ഥി പിശിതഞ്ച വേദനാം സാ സ്വഭം നയതി ലേപനാദ്ധ്രുവം.

പച്ചനെല്ലിക്ക വാട്ടിപ്പിഴിഞ്ഞനീരിൽ അരിവറുത്തുകരിച്ചു പൊടിച്ചുചേൎത്തു പുരട്ടിയാൽ എല്ലുമുറിഞ്ഞതും മാംസംതൂങ്ങിയ തും മുൻസ്ഥിതിയിലാവുകയും വേദനശമിക്കുകയും ചെയ്യും.

൯൫. ഭഗ്നേ പൂൎവ്വമതീവ ശീതളജലൈഃ സിഞ്ചേത്തദാൎദ്രാം ബരം സംബധ്യ ത്രിദിനം പുനഃ പടുയുതം തൈലം പ്രലിംപേന്മു ഹുഃ ചിഞ്ചാമൂഷ്ണജലേന തൈലസഹിതം പീതൈചകരാത്രം പു നൎല്ലാക്ഷാചൂൎണ്ണകൃതാഢ്യമൌഷ്ണ്യരഹിതം ഗൃഷ്ടേശ്ച ദുഗ്ദ്ധം പിബേൽ.

കലശലായ ഭംഗംസംഭവിച്ചാൽ അപ്പോൾതന്നെതണുത്ത വെള്ളത്തിൽ ശീലമുക്കി ധാരചെയ്യുകയും പിന്നെ മൂന്നുദിവസം ഇന്തുപ്പുപൊടിച്ചുചേൎത്തു എണ്ണകൂടക്കൂടെ പുരട്ടുകയും ഭംഗംപററി യദിവസം കാഞ്ഞവെള്ളത്തിൽ പുളികലക്കി എണ്ണ മേപ്പൊടി

ചേൎത്തു ചൂടോടുകൂടെ സേവിക്കുകയും പിറെറദിവസംമുതൽ കടിഞ്ഞിൽ പ്രസവിച്ച പശുവിൻെറ പാൽ കാച്ചി ആറിയതിന്നശേഷം കോലരക്ക പൊടിച്ചുചേൎത്ത് സേവിക്കുകയുംവേണം.

൯൩. ഭഗ്നേ നഗ്രേ ജാഠരേ ചാസ്ഥി സന്ധ്യക്‌സ്ഥാനേ സ്ഥായേ സന്നിവേശ്യാംബരേണ । തൈലാക്തേനാവേഷ്ട്യ തൈലൈസ്സുഖോഷ്ണൈഃ സിഞ്ചേച്ഛേഷം വാതഭൈഷജ്യവച്ച.

മുറിയിൽ അസ്ഥികൂടെ മുറിഞ്ഞുതുണ്ടുകയോ ഉദരത്തിൽ മുറിപററുകയോ ചെയ്യാൽ അതാതുകളെ അതാതുസ്ഥാനത്തുവെച്ച് എണ്ണയിൽ നനച്ച ശീലകൊണ്ടു പൊതിഞ്ഞുകെട്ടുകയും അല്പമായ ചൂടോടുകൂടിയ എണ്ണകൊണ്ടു ധാരചെയ്യുകയും ചെയ്യാൽ അതുകൾ തങ്ങളിൽചേരും. പിന്നെ വാതവ്യാധിചികിത്സയും ചെയ്യണം.

൯൪. കോരദൂഷാക്ഷതാൻ ഭഷ്ട്വാ പിഷ്ട്വാ ഭഗ്നേ പ്രലേപയേൽ । ചിഞ്ചാസ്ഥി മൂൽകചാലാമ്രത്വക്കല്കം വാ പ്രലേപയേൽ.

വരകരിച്ചു വരകും സമം വറുത്തരച്ച മുറിയിൽ പുരട്ടുകയോ, പുളിങ്കുരു കരിങ്ങാട് മാവിൻതൊലി ഇവ സമം അരച്ച പുരട്ടുകയോ ചെയ്യുന്നു ഭംഗഹരമാകുന്നു.

൯൫. ശാർങ്ഗ്യ ഭിനിശാം ദന്തീം ശ്വേതാം ത്രൈ തിഷ്ഠ തീമരിഷ്ടദളം । മഞ്ജിഷ്ഠാഞ്ചാലിമ്പേദ്ഭഗന്ദരേ മൂത്രപിഷ്ടാനി.

ശാക്കിരഷ്ലെ് വട്ടമഞ്ഞൾ മരമഞ്ഞൾതൊലി നാഗദന്തിവേര് പഞ്ചസാര വെരുപ്പു നയരി വേപ്പില മഞ്ചട്ടിപ്പൊടി ഇവസമം ഗോമൂത്രത്തിലരച്ചുകലക്കി തേച്ചാൽ ഭഗന്ദരവ്രണംശമിക്കും.

൯൬. പിപ്പലീപിപ്പലീമൂലചവ്യചിത്രകനാഗരൈഃ । പാഠാവിളംഗേന്ദ്രയവഹിംഗുഭാർങ്ഗീവചാസിതൈഃ (൧൦൦) സക്ഷാതിവിഷാജാജീകിരാതൈഃ കുഷ്ഠസംയുതൈഃ । ഗജകൃഷ്ണാജമോജാഭ്യാം കടുകാചൂൎണ്ണമിശ്രിതൈഃ (൧൧)സമഭാഗാനപിതൈരേതൈസ്ത്രിഫലാ സമ്മിതാ ഭവേൽ। ത്രിഫലാസഹിതൈരേതൈഃ സമഭാഗശ്ച ഗുഗ്ഗുലുഃ (൧൨)ഏതത്സഞ്ചൂൎണ്ണിതം സമ്യങ്മധുനാ സുപരിപ്ലുതം। യോഗരാജാഭിധാനോയം ഭഗന്ദരഹരഃ പരം(൧൩) അൎശാംസി വാതഗുല്മഞ്ച പാണ്ഡുരോഗമരോചകം॥ നാഭിശൂലമുദാവൎത്തം പ്രമേഹം വാതശോണിതം (൧൪)മഹാന്തമഗ്നി

സാദ്ധ്യേ കാസശ്വാസഞ്ച കാമിലാം । രേതോദോഷോത്ഥിതാൻ രോഗാൻ യോനിദോഷോത്ഥിതാൻ ഗദാൻ (൫൦൩)നിഹന്യാദാശ്രുതാൻ സർവ്വാൻ ദുർവ്വാരാനപ്യസംശയം । ഏതന്നിഷ്പരിഹാരഞ്ച പാനഭോജനമൈഥുനേ (൫൦൪)സന്തതാഭ്യാസയോഗേന വലീപലിതനാശനം । ബാലവൃദ്ധാബലാനാഞ്ച പ്രശസ്തം മുനിസമ്മതം.

തിപ്പലി കാട്ടുതിപ്പലിവേര് കാട്ടുമുളകിൻവേര് കൊടുവേലിക്കിഴങ്ങ് ചുക്ക് പാടക്കിഴങ്ങ് വിഴാലരി കുടകപ്പാലയരി കായം ചെറുതേക്കിൻവേര് വയമ്പ് വെള്ളത്തപാവ് കടുക് അതിവിടയം അയമോദകം ജീരകം കൊട്ടം അത്തിത്തിപ്പലി ആശാളി കടുകുരോഹണി ഇവ എല്ലാം സമംപൊടിച്ച ശീലപ്പൊടിയിട്ടുക. ആ പൊടിയോടു സമം ത്രിഫലപ്പൊടിയും ചേൎക്കുക. അതു രണ്ടുംകൂടിയേടത്തോളം ശുദ്ധിചെയ്യണക്കിപ്പൊടിച്ച ഗുൽഗ്ഗലുവുംകൂട്ടുക. അതിൽനിന്നു മാത്രയ്ക്കുതക്കവണ്ണംഎടുത്തു തേനിൽ ചാലിച്ച സേവിക്കുക. യോഗരാജമെന്നു പ്രസിദ്ധമായ ഈ യോഗം ഭഗന്ദരത്തിന്നു വളരെ വിശേഷമാകുന്നു. മൂലക്കുരുമുതലായ മററരോഗങ്ങളും ശമിക്കും. ഇതു സേവിക്കുമ്പോൾ കലശലായ പത്ഥ്യം ശീലിക്കേണ്ടതില്ല. പതിവായി ശീലിച്ചാൽ ജരാനരകൾ കൂടെ നശിക്കും. ബാലന്മാക്കും വൃദ്ധന്മാക്കും ബലഹീനന്മാക്കും ഒരുപോലെ ഗുണപ്രദവും ആത്രേയാദിസമ്മതവുമാകുന്നു.

൫൦൫. ഹരീതകീശിഗ്രുകരഞ്ജഭാസ്പർപുനൎന്നവാ സൈന്ധവമിശ്രമൂത്രൈഃ । പിഷ്ടൈഃ പ്രശസ്തഃ പിടികാസു ലേപോ ഗ്രന്ഥ്യാമപച്യാമഥ വിദ്രധൌ ച.

കടുക്കാ മുരിങ്ങാക്കുരു ഉങ്ങിൻകുരു എരുക്കിൻവേര് തമിഴാമവേര് ഇവസമം അരച്ച് ഇന്തുപ്പുംചേത്ത് ഗോമൂത്രത്തിൽ കലക്കി തേച്ചാൽ കുരു മുഴ അപചി വിദ്രധി ഇവ ശമിക്കും.

൫൦൬. പാകോന്മുഖാനി ബൃഹതീകുസുമോദ്ഭവാനി മൂത്രാവൃതാനി സുകരീഷപുടേ വിധായ । ദഗ്ദ്ധ്വാ കകുലദഹനേന ചതാനി ഹന്യുർമ്മേദോവികാരജനിതാനചിരേണ കോഠാൻ.

പൂവുകൊഴിഞ്ഞുപോയ ചെറുവഴുതിനപ്പൂഞെട്ടി ഗോമൂത്രത്തിലിട്ടുവെച്ച് ഉണക്കി ചാണകപ്പിട്ടിൽ വെച്ച് മററൊരു ചാണകപ്പിട്ടുകൊണ്ടടച്ച് ഉമിത്തീയിൽ ചുട്ടെടുത്ത് അരച്ചു പുരട്ടിയാൽ മേദസ്സു വർദ്ധിക്കകനിമിത്തം സംഭവിച്ച വട്ടപ്പുണ്ണുകളെല്ലാം ശമിക്കും.

൧൯. ഗൃഹധൂമചൂൎണ്ണസമുദായവിലേപമിദം കഫപവനോദ്ഭവ ഗ്രഥിതശോഫരുജാബഹുളം। വ്രണമഥ ഹന്ത്യനാവം ജനയേൽ സുഖമാശ്രു തരം ത്രുടിംല്യതലേപനഞ്ച വിപരീതഗുണം ത്രിദിനാൽ.

ശർക്കര അടക്കരി ഇവ സമം ചേൎത്തരച്ചു പുരട്ടിയാൽ കഫവാതജവും കട്ടപ്പിടിച്ചതും കലശലായ നീരുള്ളതും വളരെക്കാലമായി തുടങ്ങിയതുമായ വ്രണം ക്ഷണനത്തിൽ ശമിക്കും. പെട്ടെന്നുണ്ടായ വ്രണത്തിന്ന ഏലത്തരി അരച്ചു നെയ്യിൽചേൎത്തു പുരട്ടുകയുംവേണം.

൨൦. പരിണതസൂരണകന്ദം സനാഗരം തോയസംപിഷ്ടം। മേദോ ഗ്രന്ഥിഹരാൎത്ഥം ലിമ്പേൽ ബഹുശശ്ച സപ്താഹം.

ചേനയുടെ പഴക്കം ചുക്കുംകൂടെ ശുദ്ധജലത്തിൽ അരച്ചു തോരത്തോരെ എഴുദിവസം പുരട്ടിയാൽ മേദോഗ്രന്ഥി ശമിക്കും.

൨൧. സപരസേന കാകമാച്യാഃ പിഷ്ടാ ശുണ്ഠീ ജയേൽ കോഠാൻ മുനിതരുദലരസപിഷ്ടാ സാ ച കരീരസ്യ വാ സ്വരസേ.

മണത്തക്കാളി പിഴിഞ്ഞനീരിൽ ചുക്ക് അരച്ചുതേച്ചാൽ വട്ടപ്പുണ്ണു ശമിക്കും. ചുക്ക് ഓടയിലനീരിലോ ആണ്ടാൻമുള ഇടിച്ചുപിഴിഞ്ഞ നീരിലോ ചാലിച്ചുപുരട്ടുന്നതും നല്ലതാണ്.

൨൨. തൈലേന കംസേ സംഘൃഷ്ടം കൃഷ്ണാതണ്ഡുലകണ്ഡനം। ലേപാദൂൽപിൽസുമനിപാൽ ഗ്രന്ഥിമന്തർദ്ദധേൽ ധ്രുവം.

തിപ്പലിപ്പൊടി ഓട്ടുകിണ്ണത്തിലിട്ട് ഉരസിചേൎത്തു പുരട്ടിയാൽ വാതഗ്രന്ഥി പുറപ്പെടുകയില്ല.

ഇതി വൈദ്യമനോരമായാം

അഷ്ടാദശഃ പടലഃ

## അഥ ഏകോനവിംശഃ പടലഃ

### അപച്യർബ്ബുദാദ്യധികാരഃ.

൧. അപച്യർബ്ബുദയോഃ പൂർവ്വം രക്തംപ്രസ്രാവ്യ ജളൌകസാ ശരപുംഖശിഫാം പിഷ്ട്വാജ്യാക്ഷാംഭോഭിഃ സുപേഷിതാം.

അപചി അർബ്ബുദം എന്ന വ്യാധികൾക്ക് ആദ്യം അട്ടയിട്ടു ചോരകളയണം. അതിന്നുശേഷം കൊഴിഞ്ഞിലിൻവേര് നദീജലത്തിലരച്ചു പുരട്ടുക.

൨. ചിഞ്ചാശലാകാം തൽപത്രസ്വരസേന സുപേഷിതാം കംസദ്വയേന സംലിപ്താം ഗതിനാശായ യോജയേൽ.

പുളിഞരമ്പ് പുളിയില ഇടിച്ചുപിഴിഞ്ഞ നീരിലരച്ചുപുരട്ടിയാൽ ഗതി— ഒരു വ്രണത്തിൽനിന്നു മറെറാരു വ്രണത്തിലേക്ക് ഉള്ളിൽക്കൂടെയുള്ള പഴുത്തമാർഗ്ഗം ശമിക്കും.

൩. താംബൂലവല്ലീമരിചവചാധാത്രീരസോനകൈഃ । ശുദ്ധക്ഷീരിശിഫാതുല്യൈഃ സിദ്ധം തൈലം ഗതിപ്രണുൽ.

കൊടിഞാലി കുരുമുളക് വയമ്പ് നെല്ലിക്ക വെള്ളുള്ളി നല്പാമരമൊട്ട് ഇവ സമം പാലിൽ അരച്ചുകലക്കി എണ്ണചേർത്തു കാച്ചി അരിച്ചു പുരട്ടിയാൽ ഗതി ശമിക്കും.

൪. അലംബുഷായാഃ സ്വരസഃ പീതോ ദ്വിപലമാത്രയാ । അപചീഗണ്ഡമാലാനാം കാമിലായാശ്ച നാശനഃ.

മുക്കുററി തിരുമ്പിപ്പിഴിഞ്ഞു ഉരിനീര് പതിവായി ശീലിച്ചാൽ അപചി ഗണ്ഡമാല കാമില ഇതുകൾ ശമിക്കും.

൫. നവകാർപ്പാസികാമൂലം തണ്ഡുലൈസ്സഹ പേഷിതം । പക്ത്വാ ച പോളികാം ഖാദേദപചീനാശനം ഹി സഃ.

കുരുപ്പരുത്തിവേരും അരിയുംകൂടെ അരച്ചു ബോളി എന്ന പലഹാരമുണ്ടാക്കി തിന്നാൽ അപചി ശമിക്കും.

൬. സൌഭാഞ്ജനം ദേവദാരു കാഞ്ചികേന തു പേഷിതം । കോഷ്ണം പ്രലേപതോ ഹന്യാദപചീമതിദുസ്തരാം.

മഞ്ഞപ്പൂവുള്ള മുരിങ്ങയുടെ തൊലി ദേവതാരം ഇവ സമം

വെപ്പുകാടിയിൽ അരച്ചുകലക്കി വെളുമ്പി അല്പം ചൂടോടുകൂടെ പുരട്ടിയാൽ അതികലശലായ അപചി ശമിക്കും.

൭. തൈലം ലാംഗലികീകന്ദകല്ക്കപാദേ ചതുർഗ്ഗുണേ । നിർഗ്ഗുണ്ഡീസ്വരസേ പക്വം നസ്യാദ്യൈരപചീം ജയേൽ.

എണ്ണയിൽ നാലിരട്ടി കരുനെച്ചിയില ഇടിച്ചുപിഴിഞ്ഞ നീരുംകൂട്ടി കൽക്കത്തിന്ന് എണ്ണയുടെ നാലിൽ ഒരുഭാഗം മേത്തോന്നിക്കിഴങ്ങു അരച്ചുചേൎത്തു കാച്ചി ആ എണ്ണകൊണ്ടു നസ്യാംഭ്യംഗങ്ങളെ ശീലിച്ചാൽ അപചി ശമിക്കും.

൮. വചാഹരീതകീലാക്ഷാ കടുരോഹിണിചന്ദനൈഃ । തൈലം പ്രസാധിതം പീതം സമൂലാമപചീം ജയേൽ.

വയമ്പ് കടുക്ക കോലരക്ക് കടുകുരോഹിണി ചന്ദനം ഇവ കഷായമായും ഇതുകൾതന്നെ കല്ക്കമായും കാച്ചിയ എണ്ണ ശീലിച്ചാൽ അപചി നിശ്ശേഷം നശിക്കും.

൯. ശരപുംഖോദ്ഭവം മൂലം പിഷ്ടം തണ്ഡുലവാരിണാ । നസ്യാല്ലേപാച്ച ദുഷ്ടാരുരപചീവിഷജന്തുജിൽ.

കൊഴിഞ്ഞിലിൻവേര് അരിക്കാടിയിൽ അരച്ചു കലക്കി നസ്യം ചെയ്യുകയും പുരട്ടുകയും ചെയ്താൽ ദുഷ്ടവ്രണം അപചി വിഷം ക്രിമിബാധ ഇതുകളെല്ലാം ശമിക്കും.

൧൦. ജീമൂതകൈഃ കോശവതീഫലൈശ്ച ദന്തീദ്രവന്തീത്രിവൃതാസു ചൈവ । സൎപ്പിഃ കൃതം ഹന്ത്യപചീം പ്രവൃദ്ധാം ദ്വിധാപ്രവൃത്തം തദുദാരവീൎയ്യം.

ദേവദാളിക്കായ പുട്ടൽപീരക്ക ഇവ സമം അരച്ച്, നാഗദന്തിവേര് നീൎവ്വാളത്തിൻവേര് ത്രികോല്പക്കൊന്ന ഇവ കഷായംവെച്ചു പിഴിഞ്ഞരിച്ചതിൽ കലക്കി നെയ്യുംകൂട്ടി കാച്ചി അരിച്ചു ശീലിച്ചാൽ വമനവിരേകങ്ങൾ വരികയും അപചി ശമിക്കുകയും ചെയ്യും.

൧൧. സൎഷപാരിഷ്ടപത്രാണി ദന്ത്യാ ഭല്ലാതകൈസ്സഹ । ഛാഗമൂത്രേണ സംപിഷ്ടമപചീഘ്നം വിലേപനം.

കടുക് വേപ്പില നാഗദന്തിയില ചേരിൻ തളിര് ഇവസമം ആട്ടിൻ മൂത്രത്തിൽ അരച്ചു പുരട്ടിയാൽ അപചി ശമിക്കും.

൧൨. വ്യോഷം വിളംഗം മധുകം സൈന്ധവം ദേവദാരു ച । തൈലഃമഭിഃ ശൃതം നസ്യാൽ കൃഛ്റാമപ്യപചീം ജയേൽ.

ചുക്ക് മുളക് തിപ്പലി വിഴാലരി ഇരട്ടിമധുരം ദേവതാരം ഇവ ശുദ്ധജലത്തിൽ അരച്ചുകലക്കി എണ്ണയും ചേൎത്തുകാച്ചി ഇന്തുപ്പുപാത്രപാകം ചേൎത്തരിക്കുക. ഈ തൈലംകൊണ്ടു നസ്യം ശീലിച്ചാൽ കൃഛ്റസാദ്ധ്യയായിത്തീൎന്ന അപചികൂടെ ശമിക്കും.

൧൩. ഉഃപാദകരസാഭ്യക്താ തൽപത്രപരിവേഷ്ടിതാ । പ്രണശ്യന്ത്യചിരാന്നൃണാം പിടികാർബ്ബുദജാതയഃ.

വലിയ വരളച്ചീരയുടെ ഇല തിരുമ്മിപിഴഞ്ഞ നീരു പുരട്ടുകയും അതിന്റെ ഇലകൊണ്ടു പൊതിയുകയും ചെയ്യുന്ന കുരു അർബ്ബുദം ഇതുകൾ ശമിക്കും.

൧൪. അജാപുരീഷവല്മീകമൃദശംഖജലൈഃ കൃതഃ । പ്രലേപഃ പാതയത്യാശു ചർമ്മകീലം ദശാഹതഃ.

ആട്ടിൻകാഷ്ഠം പുററമണ്ണ് അരയാൽതൊലി ഇരുവേലി ഇവ സമം അരച്ചു പുരട്ടിയാൽ അരിമ്പാറ തന്നത്താൻ പറിഞ്ഞു വീണുപോകും.

൧൫. നിശാകോശാതകീചൂൎണ്ണം സൂക്ഷ്മയഃ സൈന്ധവാന്വിതം । ഗോമൂത്രേണ സമായുക്തം ലേപഃ കീലഹരഃ പരം.

വാട്ടമഞ്ഞൾ പുട്ടൽപീരം ഇവ സമം പൊടിച്ചു കള്ളിപ്പാലിൽ ചാലിച്ച് ഇന്തുപ്പും ഗോമൂത്രവും ചേൎത്തു പുരട്ടിയാൽ അരിമ്പാറ മൂലക്കുരു മുതലായ എല്ലാത്തരം അൎശോരോഗങ്ങളും ശമിക്കും.

൧൬. അജാപുരീഷവത്മീകേ ഫൽഗുപുഷ്പോൽഭവസ്തഥാ । ബീജപൂരരസേ ലിന്നാ വരാടാപി പ്രശസ്യതേ.

ആട്ടിൻകാഷ്ഠം പുററമണ്ണ് കാട്ടത്തിപ്പൂവ് ഇവ അരച്ച് ഇടവിടാതെ പത്തു ദിവസം പുരട്ടിയാലും അരിമ്പാറ പറിഞ്ഞുപോകും. ചെറുനാരങ്ങ നീരിൽ കവിടി ഇട്ടു സൂക്ഷിച്ചുവെച്ചാൽ കവിടി ആ രസത്തിൽ അലിഞ്ഞുചേരും. അതെടുത്തു പുരട്ടിയാലും അരിമ്പാറ ശമിക്കും.

൧൭. വാരിമജ്ജനമൃതസ്യ വിഗ്രഹം തിന്ത്രിണിദളരസേന

സേചിതം । ആതപേ ധൃതമാഹാസ്യ ചേന്ദ്രിയേഷ്വപാശ്ചു ജീവിതമ വാപ്നുയാദ്ധ്രുവം.

വെള്ളത്തിൽ വീണ വെള്ളംകുടിച്ചു ശ്വാസംമുട്ടി തൻെറ ടമില്ലാതായവൻെറ ശരീരത്തിലൊസകലം പുളിയില ഇടിച്ചുപിഴിഞ്ഞ നീരുകൊണ്ടു ധാരയിട്ട് ആ രസം വടിച്ചുകളയാതെ വെയിലത്തു കിടത്തിയാൽ അതു വററുമ്പോഴയ്ക്കും അവന്നു ചേതനയുണ്ടാകും.

൧൮. കൃഷ്ണാഷ്ടമീനിശായാം പങ്കജമൂലാത്തമൃത്തികാന്തസ്ഥം । കന്ദം തദപി സുപിഷ്ടം നിദ്രാം കുരുതേഞ്ജനാത്സായം.

കറുത്ത അഷ്ടമിനാൾ രാത്രി താമരക്കിഴങ്ങ് ചളിയോടുകൂടെ പറിച്ചുകൊണ്ടുവന്ന് ഇരുട്ടത്തുവെച്ചരച്ചു വെളിച്ചംതട്ടാതെ സൂക്ഷിച്ച് അതു കണ്ണിലെഴുതിയാൽ ഉറക്കമില്ലാത്തവന്നു സുഖനിദ്രയുണ്ടാകും.

൧൯. മഹാന്ധകാരം സംസ്മൃത്യ യഃ ശേതേ ഭുവി മാനവഃ । കുംഭകർണ്ണോപി തസ്യാശ്ചു ഭ്രഷ്ടാംഗ്ഗളിരഭ്ദ്ധ്രുവം.

കലശലായ ഇരുട്ടിനെ മനസ്സുകൊണ്ടു സങ്കല്പിച്ചു നിലത്തു കിടന്നാൽ കുംഭകർണ്ണനെക്കാൾ ശക്തിയോടുകൂടെ ഉറങ്ങും.

൨൦. നിദ്രാം കരോത്യനിദ്രാണാം ഫ്യൂദോഷേ ശിരസാ ധൃതാ। ഉപോദികാ കപോതായാഃ ശിഫാ വാഥ ധൃതാ തഥാ.

വലിയ വശളച്ചീരയോ ഊന്തൽവേരോ അരച്ചു തലയിൽ തഴിയിട്ടു കിടന്നാൽ ഉറക്കമില്ലാത്തവക്ക് ഉറക്കമുണ്ടാകും.

൨൧. ഹരിതാലവചാകുഷ്ഠചൂർണ്ണം പീതവടച്ഛദം । അദ്ഭിഃ പിഷ്ട്വാ മുഖേ ലിംപേദ്വ്യംഗലോപവലോലുപഃ.

അരിതാരം വയമ്പ് കൊട്ടം ഇവ സമം പൊടിച്ചു പൊടി പേരാലിൻതളിരുംകൂട്ടി ശുദ്ധജലത്തിരച്ചു തേച്ചാൽ കരിമങ്ങ് ശമിക്കും.

൨൨. ആജേന പയസാ പിഷ്ടാമാരണ്യതുളസീശിഫാം । ആലിപ്യോദ്വർത്തയേദ്വക്ത്രം വ്യംഗലോപമനാ നരഃ.

കാട്ടുതുളസിവേര് ആട്ടിൻപാലിൽ അരച്ചു കലക്കി മുഖത്തുതേച്ചു തിരുമ്പിയാൽ വ്യംഗം ശമിക്കും.

൨൩. തൈലം കഷായേ മുണ്ഡിന്യാഃ തൽകല്ക്കം സാധിതം

നസി । ദത്തം പീതഞ്ച കുചയോഃ പതനം വിനിവത്തയേൽ.

ശ്രാവണി കഷായമായും കല്കമായും കാച്ചിയ തൈലംകൊണ്ടു നസ്യം ചെയ്യുകയും ആ തൈലം സേവിക്കുകയും ചെയ്താൽ മുല വീഴുകയില്ല.

൮൪. സിദ്ധേന തിലജേനാക്താ സ്വരസേ ജാതിലംബ യോഃ ധൃതാ യോനിമുഖേ വത്തിസ്തനോവുദ്ഭവേൽ കുചെ.

പിച്ചകത്തിലയും പേച്ചുരയും കൂടെ ഇടിച്ചുപിഴിഞ്ഞ നീരു ചേത്തു കാച്ചിയ തൈലം തോരത്തോരെ കുചങ്ങളിൽ പുരട്ടുകയും ആ തൈലത്തിൽ മുക്കിയ വത്തി യോനിയിൽ വെക്കുകയും ചെയ്താൽ ചുങ്ങി കെട്ടിയ സ്തനങ്ങൾ തടിച്ചു പൊന്തിവരും.

൮൫. ഉദ്ധൃത്യാക്കക്ഷീരസേകം പ്രകുര്യാൽ പാദേ റിപ്യാം ക കണ്ടകം കണ്ടകേന । രാത്രൌ കന്യാമഗ്നിതപ്താം ഘൃതാക്താം ബദ്ധ്വീയാൽ ദ്രാക്സ്വാസ്ഥ്യമിച്ഛൻമനുഷ്യഃ (൮൬) തദനു കണ്ടകവേധസമുദ്ഭവാം വികൃതിമംശു നിഹന്തി നിശാഗ്രതഃ । തപനതപ്തതിലോദ്ഭവബിന്ദുനാ ലവണമാമയദേശസമപ്പിതം.

കാലിന്മേൽ മുള്ളുകുത്തിയാൽ അതിനെ മറെറാരു മുള്ളുകൊണ്ടു കുത്തിയെടുത്തതിന്നുശേഷം ആ സ്ഥാനത്തിൽ എരുക്കിൻ പാൽ പുരട്ടുക, രാത്രി കററവാഴപ്പട്ട ചുട്ട് നെയ്യുപുരട്ടിവെച്ചു കെട്ടി കിടക്കുക. എന്നാൽ പിന്നെ അവിടെ പഴുപ്പു വരികയില്ല. മുള്ളുകുത്തിയതുനിമിത്തമുള്ള അസഹ്യത പിറേറന്നു രാവിലെക്കു മാറുകയും ചെയ്യും. മുള്ളുകുത്തിയെടുത്ത സ്ഥലത്ത് ഉപ്പ് അരച്ചു പുരട്ടിയതിന്നുശേഷം വെയിലത്തുവെച്ചു ചൂടുപിടിപ്പിച്ചു എണ്ണ തുളിക്കുന്നതും നല്ലതാണ്. അഗ്നിതപ്തമായാലും വിരോധമില്ല.

൮൭. അങ്കോലജാതാനി ബീജാനി പിഷ്ട്വാ യഃ കാകമാചീ രസേനൈവ ലിംപേൽ । കണ്ഡൂതിമിച്ഛൻ വിജേതും മനുഷ്യസ്താഞ്ചാപി ജിത്വാ സുവണ്ണം ലഭേത.

മണത്തക്കാളി ഇടിച്ചുപിഴിഞ്ഞ നീരിൽ അങ്കോലക്കുരു അരച്ചുകലക്കി തേച്ചാൽ ചൊറി ശമിക്കുകയും ശരീരവണ്ണം നന്നാവുകയും ചെയ്യും.

൮൮. തിലസംഭവസംമിശ്രാംചൂണ്ണമക്ഷീ കുമുചിഞ്ചജംബൂനാം । എകൈകമഗ്നിജനിതം വ്രണമചിരേണൈവ നാശയതി.

ചെന്താമരയിലയോ പുളിയിലയോ ഞാവലിന്റെ ഇലയോ ചുട്ടുകരിച്ച മഷി എണ്ണയിൽ ചാലിച്ചു പുരട്ടിയാൽ തീപ്പൊള്ളിയതുനിമിത്തം സംഭവിച്ച വ്രണം ശമിക്കും.

൱൭. അഗ്നിദഗ്ധവ്രണേ ദേയം ധാതകീചൂർണ്ണമുത്തമം ।
അതസീതൈലസമ്മിശ്രം വഹ്നിദഗ്ധവ്രണാപഹം.

തീപ്പൊള്ളിയാൽ താവിടെ താതിരിപ്പൂ പൊടിച്ച പൊടി അകത്തിയെണ്ണയിൽ ചാലിച്ചു പുരട്ടണം.

൱൮. കൂശ്മാണ്ഡാപ്ലാരുജം തോയം മധു വാ ലവണാംബു വാ । സിഞ്ചേദ്ദാഹനിവൃത്ത്യർത്ഥം കേരതൈലേന വാ ധൃതം.

തീപ്പൊള്ളിയാൽ ഉടനെ കുമ്പളങ്ങാനീരോ വെള്ളരിക്കാനീരോ തേനോ ഉപ്പുവെള്ളമോ വെളിച്ചെണ്ണയോകൊണ്ടു ധാര ചെയ്യണം. ചുട്ടുനീറൽ മാറുന്നതുവരെ ധാരചെയ്താൽ പൊള്ളുകയില്ല.

൱൯. സ്നുഹ്യർക്കക്ഷീരസിക്തേക്ഷ്ണി ഗവ്യം സർപ്പിർന്നിഷേചയേൽ । ദാഹാദിശമനാർത്ഥായ സ്തന്യേന പരിഷേചയേൽ.

കള്ളിപ്പാലോ എരുക്കിൻപാലോ കണ്ണിൽ പോയാൽ ഉടനെ പശുവിൻനെയ്യു കണ്ണിൽ നിറയ്ക്കുക. എന്നാൽ അതുകൊണ്ടു പൊള്ളുകയില്ല. കണ്ണിലെ കലക്കം തീരുവാൻ മുലപ്പാൽകൊണ്ടു ധാര ചെയ്യുകയും വേണം.

ഇതി വൈദ്യമനോരമായാം
ഏകോനവിംശഃ പടലഃ.



## അഥ വിംശതിതമഃ പടലഃ.

### ഗുഹ്യരോഗാധികാരഃ.

൧. വൃഷണശോഫശാന്ത്യൈ ബൃഹതീപുഷ്പോദ്ഭവം സ്വേദം । കൃത്വാ വിസ്രാവ്യ ജലം തിലകല്കം ഘൃതയുതം ലിംപേൽ.

വൃഷണത്തിന്മേൽ നീരുണ്ടായാൽ ചെറുവഴുതിനപ്പൂവിട്ടു തിളപ്പിച്ച വെള്ളത്തിന്റെ ആവി തട്ടിച്ചതിന്നുശേഷം കീറി വെള്ളം കളഞ്ഞ് എള്ളരച്ചു നെയ്യ ചേർത്തു പുരട്ടുക.

൨. ലിപ്തം സാജ്യം വരാഭസ്മ ലിംഗലൂതവിനാശനം । കരവീരസ്യ മൂലം വാ ലിപ്തമാജ്യേന കല്കിതം.

ത്രിഫല വറുത്തു ഭസ്മമാക്കി നെയ്യിൽ ചാലിച്ചു പുരട്ടുകയോ

കണവീരത്തിൻവേരരച്ചു പുരട്ടുകയോ ചെയ്താൽ ഉഷ്ണപ്പുണ്ണു ശമിക്കും.

൯. കാർപ്പാസസ്യാസ്ഥിഭിഃ പിഷ്ടൈഃ സാധിതം തിലസംഭവം । ലിംഗലൂതാവികാരാണാം പ്രതീകാരോ വിലേപനാൽ.

പരുത്തിക്കുരു കല്ക്കമായി കാച്ചിയ എണ്ണ പുരട്ടിയാൽ ലിംഗലൂത ശമിക്കും.

൧൦. പടോലനിംബത്രിഫലാകിരാതൈഃ ക്വാഥം പിബേദ്വാ ഖദിരാസനാഭ്യാം । സഗുഗ്ഗുലും വാ ത്രിഫലായുതം വാ സർവ്വോപദംശാപഹരഃ പ്രയോഗഃ.

പടോലവള്ളി വേപ്പിൻതൊലി കടുക്ക നെല്ലിക്ക താന്നിക്ക കിരിയാത്ത ഇവ കഷായംവെച്ചു ഗുല്ഗുലു ശുദ്ധിചെയ്തു മേമ്പൊടിചേർത്തു സേവിക്കുകയോ കരിങ്ങാലിക്കാതൽ വേങ്ങാക്കാതൽ ഇവ സമം കഷായംവെച്ചു ത്രിഫലപൊടിച്ചു മേമ്പൊടിചേർത്തു സേവിക്കുകയോ ചെയ്താൽ ഉപദംശമെന്ന ലിംഗവ്യാധി ശമിക്കും.

൧൧. ദഹേൽ കടാഹേ ത്രിഫലാം താം മഷീം മധുസംയുതാം । കൃത്വോപദംശലേപോയം സദ്യോ രോപയതി വ്രണാം.

ത്രിഫല കുരുകളഞ്ഞു വലിയ ചെമ്പുപാത്രത്തിലാക്കി അടപ്പുത്തുവെച്ചു വറുത്തു കരിച്ചു വാങ്ങി പൊടിച്ചു തേനിൽ ചാലിച്ചു ലിംഗത്തിന്മേൽ പുരട്ടിയാൽ ഉപദംശവ്രണം ക്ഷണത്തിൽ ശമിക്കും.

൧൨. രസാഞ്ജനം ശിരീഷേണ പത്ഥ്യയാ ച സമന്വിതം । സക്ഷൌദ്രം ലേപനം യോജ്യം സദ്യോ രോപയതി വ്രണം.

രസാഞ്ജനം നെന്മേനിവാകത്തൊലി കടുക്ക ഇവസമം അരച്ചു തേനും ചേർത്തു പുരട്ടിയാൽ ഉപദംശവ്രണം ശമിക്കും.

൧൩. ത്രിഫലായാഃ കഷായേണ ഭൃംഗരാജരസേന വാ । വ്രണപ്രക്ഷാളനം കാര്യമുപദംശപ്രശാന്തയേ.

ത്രിഫലക്കഷായംകൊണ്ടോ കയ്യുണ്ണിനീരുകൊണ്ടോ വ്രണം തേച്ചുകഴുകുകയും ഇതുകൾകൊണ്ടു ധാരചെയ്യുകയും ചെയ്താൽ ഉപദംശവ്രണം ശമിക്കും.

൧൪. രസകർപ്പൂരഗന്ധ്യാണം മർദ്ദയേൽ ഖദിരാംബുനാ । പ്രക്ഷാളയേദ്ധാരിത്രീം ച ശുഷ്കേ ലേപേപി വാരിണാ.

ഒരു ഗദ്യാണം—കഴഞ്ചിൻെറ പത്തിൽ ആറുഭാഗം. രസ
കർപ്പൂരം കരിങ്ങാലിക്കഷായത്തിൽ കലക്കി ശുദ്ധജലംചേൎത്തു
യോജിപ്പിച്ചു ധാരയിടുക. ധാരകഴിഞ്ഞതിന്നശേഷം പുരട്ടിയ മ
രുന്നു ഉണങ്ങിപ്പിടിച്ചുപോയാൽ ഈ ജലംകൊണ്ടു ധാരചെയ്തു
കുതൎത്തിതന്നെ കളയണം. ഉപദംശവ്രണം ശമിക്കും.

൯. ഭൂനിംബനിംബത്രിഫലാപടോലകരഞ്ജജാതീഖദിരാസ
നാനാം। ശൃതൈശ്ച കല്കൈൎഘൃതമാശു പക്വം സൎവ്വോപദം
ശാപഹരം പ്രസിദ്ധം.

പുത്തരിച്ചുണ്ടവേര് വേപ്പിൻതൊലി കടുക്ക നെല്ലിക്ക താ
ന്നിക്ക പടോലവള്ളി ഉങ്ങിൻതൊലി പിച്ചകത്തില കരിങ്ങാലി
ക്കാതൽ വേങ്ങാക്കാതൽ ഇവ കഷായംവെച്ചു നാലൊന്നാക്കി
പിഴിഞ്ഞരിച്ചു നെയ്യുംകൂട്ടി കല്ക്കത്തിന്നു കഷായത്തിന്നുള്ള മ
രുന്നുകൾതന്നെ അരച്ചുകലക്കി കാച്ചി അരിച്ചു ശീലിച്ചാൽ ഉ
പദംശരോഗം ശമിക്കും.

൧൦. അഗാരധൂമോ രജനീ സുരാകിണ്വഞ്ച തൈസ്ത്രിഭിഃ।
ഭാഗോത്തരൈഃ പചേത്തൈലം കണ്ഡൂശോഫരുജാപഹം.

അട്ടക്കരി ഒരുഭാഗം വരട്ടുമഞ്ഞൾ രണ്ടുഭാഗം മദ്യത്തിൻെറ
ഊറൽ മൂന്നുഭാഗം എല്ലാം ഒന്നിച്ചുചേൎത്തു എണ്ണയുംവീഴ്ത്തി മൂ
പ്പിച്ചു കുഴമ്പാക്കി പുരട്ടിയാൽ ലിംഗത്തിലെ ചൊറിച്ചിൽ നീര്
വേദന ഇതുകൾ ശമിക്കും.

൧൧. സേവ്യാബ്ദേന്ദീവരാംഭോജഫലവിശൈരപൂഷധൈഃ
ശൃതം। തൈലം യോനേൎഹരേത്താംസ്താൻ രോഗാൻ കാമുകഗ
ഞ്ജിതാൻ.

രാമച്ചം മുത്തങ്ങാക്കിഴങ്ങ് താമരക്കിഴങ്ങ് താമരക്കുരു ചുക്ക്
ഇവ ചേൎത്തുകാച്ചിയ എണ്ണ യുക്തിപോലെ ശീലിച്ചാൽ സുരത
പീഡനിമിത്തം യോനിയിൽ സംഭവിച്ചതായ സകല രോഗങ്ങ
ളും ശമിക്കും.

൧൨. ആൎത്തവാദൎശനേ നാരീ മത്സ്യാൻ സേവേത നിത്യശഃ।
കാഞ്ജികഞ്ച തിലാൻ മാഷാനുദശ്വിച്ച തഥാ ദധി.

മാസികമായ ആൎത്തവം ശരിക്കു പുറപ്പെടുന്നില്ലെങ്കിൽ മ
ത്സ്യം വെപ്പുകാടി എള്ള് ഉഴുന്ന് മോര് ഇതുകളെ പതിവായി
ശീലിക്കണം.

൯൩. സഗുളഃ ശ്യാമതിലാനാം കഷായഃപീതഃ സുശീതളോനാൎയ്യാ । ജനയതി കുസുമംസഹസാ ഗതമപി സുചിരം നിരാതങ്കം.

കാരെള്ള കഷായംവെച്ചു നാലൊന്നാക്കി പിഴിഞ്ഞരിച്ച് ആററിക്കുറക്കി ശക്കര മേമ്പൊടിചേൎത്ത് ആറിയാൽ സേവിക്കുക. ഈ കഷായം ശീലിച്ചാൽ വളരെ കാലമായി കാണാതെ കിടക്കുന്ന ആൎത്തവം യാതൊരസഹ്യതയും കൂടാതെ ഉടനെ പ്രവൎത്തിക്കുകയും ചെയ്യും.

൯൪. തിലശേലുകാരവീണാം കഷായം പീതംപാ നഷ്ടരജാ മഹിളാ । സഗുളം ശിശിരം ത്രിദിനാജ്ജനയതി കുസുമം ന സന്ദേഹഃ.

എള്ള് നറവരി (ഉലുവ എന്നു പക്ഷാന്തരം) കരിഞ്ചീരകം ഇവ സമം കഷായംവെച്ച് ആറിയാൽ ശക്കര മേമ്പൊടിചേൎത്തു മൂന്നുദിവസം സേവിച്ചാൽ ആൎത്തവം ശരിക്കു പുറപ്പെടും.

൯൫. സിദ്ധം പ്രിയംഗുജാതീപുഷ്പൈഃ സ്മരാലയേ ലിംപേൽ തേന വിനിവൃത്തഗന്ധദോഷം സുഭഗം ഭഗം ഭവേത്സദ്യഃ.

ഞാഴൽപൂവ് പിച്ചകപ്പൂവ് ഇവ സമംചേൎത്തു കാച്ചിയ തൈലം യോനിയിൽ പുരട്ടിയാൽ ഗന്ധധാരണഗക്തിയുണ്ടാകും.

൯൬. ക്ഷൌദ്രേണ പൌഷ്കരം രേണുമേകവിംശതിവാസരാൻ ലിഹേച്ച ദേഹദൌൎഗ്ഗന്ധ്യം നശ്യേന്നിശ്ശേഷമംഗിനാം.

പുഷ്കരമൂലംപൊടിച്ച പൊടി തേനിൽചാലിച്ചു പതിവായി ൨൧ ദിവസം സേവിച്ചാൽ ശരീരത്തിന്റെ ദൌൎഗ്ഗന്ധ്യം ശമിക്കും.

൯൭. ദ്വിനിശാതിലരുഗ്രാജീകല്ക്കോദ്വൎത്തിത വിഗ്രഹഃ । യഃ സ്നാതി തസ്യ ദേഹഃ സ്യാൽ സുഗന്ധിഭാസ്കരച്ഛവിഃ.

മഞ്ഞൾ മരമഞ്ഞത്തൊലി എള്ള് കൊട്ടം കടുക് ഇവസമം അരച്ചു മേൽതേച്ചു സുഖോഷ്ണജലത്തിൽ പതിവായി സ്നാനം ചെയ്താൽ അവന്റെ ശരീരത്തിന്നു സൌരഭ്യമുണ്ടാവുകയും നല്ല ശോഭയുണ്ടാവുകയും ചെയ്യും.

൯൮. തണ്ഡുലകണധനലുളിതൈൎല്ലശുനവരാസൎഷപൈഃ കൃതോ ധൂപഃ । കന്ദൎപ്പരാജധാന്യാരേഗാദേ ദ്രാഗേവ ജയതി രമണീനാം.

വിഴാലരി വെള്ളുള്ളി ത്രിഫല കടുക് ഇവ ഉരലിലിട്ട് ഇടിച്ചു കനലിലിട്ടു പുകച്ചു ആ പുക യോനിയിൽ തട്ടിച്ചാൽയോനിശ്ശൂലം ക്ഷണത്തിൽ ശമിക്കും.

൧൯. തപ്തേ നിഷ്കഭുജഗേ പാരദനിഷ്കം നിധായ സമ്മിളിതം । പിഷ്ടം ക്ഷൌദ്രേണ ജയേദ്യോനിഫലം ലിപ്തമർബ്ബുദമേഭിഃ.

രണ്ടു കഴഞ്ച് കാരീയം ഉരുക്കി അതിൽ ഒരു കഴഞ്ച് രസം ചേർത്തു ശലാകയാക്കി തേനിൽ അരച്ച് പുരട്ടിയാൽ യോനിഫലം യോന്യർബ്ബുദം മുതലായ യോനിരോഗങ്ങൾ ശമിക്കും.

൨൦. ലോധ്രാമലകഹരിദ്രാഹരീതകീഖദിരസാരസംഭൃതഃ കാഥഃ ശൌചേന രവേർവ്വാരേ സ്യാദ്യോനിരോഗഹരഃ.

പാച്ചോററിത്തൊലി നെല്ലിക്ക മരമഞ്ഞൾ കടുക്ക കരിങ്ങാലിക്കാതൽ ഇവ കഷായം വെച്ചു ഞായറാഴ്ചദിവസം അതുകൊണ്ടു ശൌചിച്ചാൽ യോനിരോഗം ശമിക്കും.

ഇനി ഈ പടലം അവസാനിക്കുന്നതുവരെയുള്ള ഗ്രന്ഥം കേവലം രോഗഹരം മാത്രമല്ലാത്തതും ഭാഷയിൽ അർത്ഥമെഴുതുന്നതായാൽ അല്പം അശ്ലീലവും കൂടെ ആയിത്തീരുന്നതുമാകയാൽ അതുകൾക്കു തൽക്കാലം വ്യാഖ്യാനം എഴുതുന്നില്ല. മൂലത്തിലുള്ളതാകയാൽ വിട്ടു കളയുന്നതുമില്ല. അതിനാൽ അതുകളുടെ മൂലത്തെത്തന്നെ ഇവിടെയും ചേൎക്കുന്നു.

൨൧. ബ്രഹ്മദണ്ഡീദളൈഃ ക്ഷൌദ്രസഹിതൈഃ സ്മരമന്ദിരം । ലിപ്തമാത്യന്തികം സ്ത്രീണാം സ്നേഹമാവഹയേദ്ധ്രുവം.

൨൨. ഭൂമികദംബസാരസഃ സക്ഷൌദ്രഃ ശർക്കരാസമായുക്തഃ । യോനൌ നാഭ്യാം ലിപ്തഃ പ്രിയമചിരാദ്ദാസവൽ കുരുതേ.

൨൩. മാലതീപുഷ്പസംസിദ്ധതൈലാഭ്യക്തവരാംഗയാ । കിങ്കരീക്രിയതേ നാര്യാ സംഭോഗസമയേ പതിഃ.

൨൪. രോചനാലക്ഷ്മണാമൂലവല്ലലിപ്തതനൂർവ്വധൂഃ । രതൌ പ്രാപ്നോതി സൌഭാഗ്യം ദയിതപ്രിയതാമപി.

൨൫. നിധായ സാൎദ്ധവേ യോനൌ രുഗ്വ്യഷ്ടീ ദിവസത്രയം തതഃ സ്വമൂത്രൈഃ സംപിഷ്യ വശ്യായാന്നാദിഷു ക്ഷിപേൽ.

൨൬. ചൂർണ്ണേനാഞ്ജനമലയജസരസിജദളരോചനാപ്രിയംഗൂനാം । അഞ്ജിതദൃഷ്ടിസ്തരുണീം യാം പശ്യേത്സാ ഭവേദ്വശ്യാ.

൨൭. ശ്വൈഃ കൈശ്ചിദ്രക്തകുസുമൈഃ പഞ്ചഭിസ്സപ്രിയംഗുഭിഃ । ലിപ്തലിംഗോ വശേ കുര്യാന്നാരീം സൌഭാഗ്യഗർവ്വിതാം.

൨൮. പാരാവതസ്യ ശകൃതാ മധുനാ സൈന്ധവേന ച । ആലിപ്തസാധനഃ കാന്താം സ്വവശ്യാം കുരുതേ രതൌ.

൨൯. തുരംഗഗന്ധമഞ്ജിഷ്ഠാപത്രജാതീപ്രസൂനകൈഃ । മകരധ്വജ ഏവ സ്യാത്സമാലിപ്തനിജധ്വജഃ.

൩൦. മണ്ഡൂകപർണ്ണീരസമൂർഛിതസൂത ലിപ്തം ധ്വജേ പാരതമാതനോതി । ധ്വജോദ്ധതിം യോനിവിനിവേശമാത്രേ രാമാമനഃപ്രീണനമോഹനഞ്ച.

൩൧. യുക്തം രസം പാരദശർക്കരാഭ്യാം ഭുവഃ കദംബസ്യ വിലിപ്യ ലിംഗേ । രതേന നാരീം സ്വവശാം കരോതി നാരീ ച നാന്യം നരമിച്ഛതീഹ.

൩൨. മധുഭവജലയുക്തം ഭൂമിസർപ്പോത്ഥിതം യന്മസൃണതരസുചൂർണ്ണം പിഞ്ജരനാളേ സ്ഥിതം തൽ । സുരതിസമയകാലേ നാഭിയുക്തം നിരുന്ധ്യാദപിവിധമധുരരാഗൈഃ പ്രേരിതഞ്ചാശു ബീജം.

൩൩. സിതേക്ഷുപുംഖികാമൂലം കേവലം വദനേ ധൃതം । ഉഷ്ട്രാംബുപിഷ്ടം ലിപ്തഞ്ച ശുക്ലം സംസ്തംഭയേദ്രതൌ.

൩൪. മധുപിഷ്ടൈർദ്ധ്വജലേപോ രാജധാന്യമരിചകപിത്ഥവടവിനിഷ്ഠാസൈഃ । രംഭാഫലാംബുകലിതൈസ്ത്വശനേച്ഛ ദ്രാവയേച്ച വനിതാം വൈ.

൩൫. പാരദസിതേക്ഷുപുംഖാമൂലാഭ്യാം നക്തമാലഫലകാഭ്യാം । വദനഗതാഭ്യാം ബീജം ഭവതി നൃണാം സ്തംഭിതം ദീർഘം.

൩൬. നീല്യാം ദീർഘേണ പത്രേണ ധ്വജാഗ്രേണ നിരുദ്ധ്യതേ । രേതഃ ശ്വേതവ്യ മൂലേന നാഭിലിപ്തേന വാ ചിരം.

൩൭. സിതവായസജംഘായാ മൂലം മധ്വംബുജകേസരം । പിഷ്ടാനി നാഭിലിപ്താനി രേതഃസ്തംഭം വിതന്വതേ.

൩൮. ദുസ്സ്പർശാഷണകുഷ്ഠജീരകബലാ ദഗ്ധ്വാ പുടേ വാരിണാ പിഷ്ട്വാ കോലമിതാം സ്വഗുളികാം കൃത്വാഥ താം ശോഷയേൽ । നാഭൌ സാ മധുകല്പിതാ വിനിഹിതാ രത്യുത്സവാഡംബരപ്രാരംഭേഷ്വവസാനകാലവികലം കുര്യാന്നരം നിശ്ചിതം.

ഇതി വൈദ്യമനോരമായാം

വിംശതിതമഃ പടലഃ.

## അഥ ഏകവിംശതിതമഃ പടലഃ.

### വിഷചികിത്സാധികാരഃ.

൧. ദൂതമുഖോത്ഥിതവർണ്ണാൻ ദ്വിഗുണീകൃത്യ ത്രിഭിർഹരേദ്ഭാഗം । ഏകദ്വയേന ജീവേദ്ദഷ്ടോ മ്രിയതേഥ ശൂന്യേന.

ഒരുവനെ പാമ്പുകടിച്ചാൽ അവന്റെ ഉപദ്രവനിവൃത്തി വരുത്താൻവേണ്ടി ആ വർത്തമാനം വൈദ്യനെ അറിയിക്കുന്നവനാകുന്നു ദൂതൻ. അങ്ങിനെയുള്ള ദൂതൻ വന്നുപറയുന്നതിൽ ആദ്യവാചകത്തിലെ അക്ഷരങ്ങളെ എണ്ണി ആ സംഖ്യയെ രണ്ടിൽ പെരുക്കി മൂന്നിൽ ഹരിച്ചാൽ ബാക്കി ഒന്നോ രണ്ടോ ആയിവന്നാൽ ആ ദഷ്ടന്റെ വിഷബാധ സാദ്ധ്യമാണെന്നും ശൂന്യം— അതായത് ഹരിച്ചതിന്നുശേഷം സംഖ്യകളില്ലാതെ അററുവരുന്നതായാൽ അവന്റെ വിഷബാധ അസാദ്ധ്യമെന്നും ഗ്രഹിക്കണം. ൧. ൨. ൩. (അല്ലെങ്കിൽ ൦)ഇങ്ങിനെ വരുന്നതുകൊണ്ടു സുഖസാദ്ധ്യം, കൃച്ഛ്രസാദ്ധ്യം, അസാദ്ധ്യമെന്നിങ്ങിനെ ഗ്രഹിക്കണമെന്നും ഒരു പക്ഷമുണ്ട്. അപ്പോൾ ബാക്കി സംഖ്യ രണ്ട് ആണെങ്കിൽ കൃച്ഛ്രസാദ്ധ്യമെന്നുംഗ്രഹിക്കണം. ഉദാഹരണം—'ഗോവിന്ദനു കാക്കൽതട്ടി' എന്നു പറയുന്നതായാൽ ഈ വാചകത്തിലുള്ള ൯ അക്ഷരത്തെ ൨-ൽ പെരുക്കിയ ൧൮-നെ മൂന്നിൽ ഹരിച്ചാൽ ബാക്കി ൧. അതു സുഖസാദ്ധ്യം. 'ദേവദത്തനെ പാമ്പു കടിച്ചു' എന്നു പറയുന്നതായാൽ ആ വാചകത്തിലുള്ള ൧൦ അക്ഷരത്തെ ൨-ൽ പെരുക്കിയാലുള്ള ൨൦-നെ ൩-ൽ ഹരിച്ചാലുള്ള ശിഷ്ടം ൨. അതു കൃച്ഛ്രസാദ്ധ്യം 'കൃഷ്ണഃ സർപ്പദഷ്ടഃ' എന്നതിലുള്ള ൬ അക്ഷരത്തെ ൨-ൽ പെരുക്കിയാലുള്ള ൧൨-നെ മൂന്നിൽ ഹരിച്ചാലുള്ള ബാക്കി ശൂന്യം. അത് അസാദ്ധ്യം. ഇതേവിധം ഗ്രഹിച്ചുകൊള്ളുക.

൨. ചന്ദ്രമാർഗ്ഗഗതോ വായുർദ്ദൂതസ്സന്മുഖമാഗതഃ । തദാ ജാനീഹി ദഷ്ടസ്യ ജീവിതം മൃതിരന്യഥാ.

ശരം നോക്കുന്നസമയം ശ്വാസം ഇടത്തുഭാഗത്തായിരിക്കുകയും ദൂതന്റെ സ്ഥിതി തന്റെ ഇടത്തുഭാഗത്തുതന്നെആയിരിക്കുകയും ചെയ്താൽ അവന്റെ—ആ ദൂതൻ വന്നു പറഞ്ഞ ദഷ്ടന്റെ വിഷബാധ സുഖസാദ്ധ്യമെന്നറിയണം. ശരം വലത്തും ദൂ-

തൻ ഇടത്തുമായാൽ മരണം നിശ്ചയമാണ്. ശരവും ദൂതനും വലത്താണെങ്കിൽ കൃച്ഛ്രസാദ്ധ്യമെന്നും ഗ്രഹിക്കണം.

൩. അഗ്നിനിരൃതിദിക്സ്ഥഃ പൃച്ഛതി ദൂതോ ഭുജംഗദഷ്ടസ്യ । അന്തകനിവാസവാസഃ പ്രത്യാസന്നോ ഭവേത്തസ്യ.

ദൂതൻ, വൈദ്യൻ ഇരിക്കുന്നതിൻെറ കിഴക്കേ ദിക്കിൻെറയും തെക്കേ ദിക്കിൻെറയും കൂടിയ കോണിലോ തെക്കും പടിഞ്ഞാറും കൂടിയതിൻെറ കോണിലോ നിന്നു പാമ്പു കടിച്ചവൎത്തമാനം പറഞ്ഞാൽ ആ ദഷ്ടൻ ഉടനെ മരിച്ചുപോകുമെന്നറിയണം.

൪. വിദിധി മഹാദിശി ദൂതേ സ്ഥിതവതി ദൎവ്വീകരേണ ദഷ്ട ഇതി। വിദിശി തു മണ്ഡലിനാദംശി ദിശോമ്മദ്ധ്യേ തു രാജിലേന.

ദൂതൻ വന്നുനിന്നു പറയുന്നതു വൈദ്യൻ ഇരിക്കുന്നതിൻെറ നേരെ കിഴക്കോ തെക്കോ പടിഞ്ഞാറോ വടക്കോ ആണെങ്കിൽ കടിച്ച സൎപ്പം ദൎവ്വീകരജാതിയാണെന്നും, ഒരു മൂലയിൽനിന്നു പറഞ്ഞാൽ മണ്ഡലിയാണെന്നും ദിങ്മദ്ധ്യത്തിൽനിന്നുപറഞ്ഞാൽ രാജിലമാണെന്നും ഗ്രഹിക്കണം. ദിങ്മദ്ധ്യമെന്നാൽ നേരെ കിഴക്കുനിന്ന് തെക്കുകിഴക്കേ മൂലയിലേക്കുള്ള അന്തരം ദിങ്മദ്ധ്യമാകുന്നു. ഇതേവിധം മററ ദിങ്മദ്ധ്യങ്ങളേയും ഗ്രഹിക്കണം.

൫. പ്രഷ്ടാ യദി വാമാംഘ്രൌ സ്ഥിതഃ സ്ത്രീയാ ദഷ്ടകം തമവഗച്ഛേൽ । അന്യതരേണ തു പുംസാ ദ്വിതയേന നപുംസകേന സൎപ്പേണ.

ദൂതൻ വന്നു നിന്നു പറയുമ്പോൾ അവൻ ഇടത്തെകാൽ നിലത്ത് ഊന്നിയും വലത്തേകാൽ നിലത്തു ഊന്നാതെയും നിന്നു പറയുന്നതായാൽ കടിച്ചതു സ്ത്രീസൎപ്പമാണെന്നും വലത്തെകാൽ ഊന്നിയും ഇടത്തേ കാൽ നിലത്ത് ഊന്നാതെയും പറയുന്നതാണെങ്കിൽ പുരുഷസൎപ്പമാണെന്നും, രണ്ടു കാലും ഊന്നിനിന്നു പറയുന്നതായാൽ കടിച്ചതു നപുംസകസൎപ്പമാണെന്നും ഗ്രഹിക്കണം.

൬. ദൂതസ്യ മന്ത്രിണോ വാ വഹേദിഡാപിംഗളാദ്വയം വായുഃ । സ്ത്രീപുംനപുംസകൈസ്സൈഃ ക്രമേണ ദഷ്ടം വിജാനീയാൽ.

ദൂതൻെറയൊ വിഷവൈദ്യൻെറയോ ശരം ഇടത്തുവന്നാൽ കടിച്ചതു സ്ത്രീസൎപ്പമാണെന്നും വലത്തുവന്നാൽ പുരുഷസൎപ്പമെ

ന്നും ശരം രണ്ടു നാഡികളിൽക്കൂടയും പുറപ്പെടുന്നതായികണ്ടാൽ നപുംസകമെന്നും ഗ്രഹിക്കണമെന്നും ഒരു പക്ഷമുണ്ട്.

൭. ജീർണ്ണദേവകുലവൃക്ഷകോടരേ വംശമൂലമൃതകാനനേഹയഃ। യേ വസന്തി വിവിധാഹി ഗഹ്വരേ തേ ഭവന്തിജനമൃത്യുകാരണം.

പഴയ ദേവാലയം അശ്വത്ഥാദികുലവൃക്ഷങ്ങളുടെ പൊത്ത് മുളക്കൂട്ടം ചുടുകാട് ഇവിടങ്ങളിൽ മടയിൽ കിടക്കുന്ന സർപ്പങ്ങൾ കടിച്ചാൽ നിശ്ചയമായും മരിച്ചുപോകും.

൮. സിന്ധുസംഗതിഷു പാദപേ ബിലേ ദീപ്ക്കുലകുലി ശേഷു ശിഗ്രുഷു വേത്രപത്രഗഹനേ ചതുഷ്പഥേ വ്യാപദേൽ സപ ദി പന്നഗോ ദശൻ.

നദികൾ തങ്ങളിൽ ചേരുന്ന ദിക്ക് (അഴിമുഖമെന്നു പക്ഷാന്തരം), വൃക്ഷത്തിൻെറ മുകൾഭാഗം, മട, തുരന്ത്, കിണറിൻ വക്ക്, മുരിങ്ങാപൊത്ത്, ഇല്ലിപ്പൂട്ടിൽ, നാൽക്കൂട്ടപെരുവഴി ഇവിടങ്ങളിൽവെച്ചു പാമ്പുകടിച്ചാൽ തീർച്ചയായും മരിച്ചുപോകും.

൯. ഗുളികസ്യാമയകാലോ യോ വോ വാരേഷു മന്ത്രി കഥിതഃ। തസ്മിൻ ഹന്തിദഷ്ടസ്യ പ്രതികാരവിധിന്ന ഭവേജ്ജാതു.

മുന്നിന ആഴ്ചകളിൽ ഈന്നിന്നസമയം ഗുളികോദയം സംഭവിക്കുമെന്നു പറഞ്ഞിട്ടുണ്ടല്ലോ. ആ സമയത്തിൽ ഏതുതരംപാമ്പു കടിച്ചാലും അതിന്നു ചികിത്സ ചെയ്യേണ്ടതില്ല. ഗുളികോദയസമയത്തെ ഗ്രന്ഥാന്തരത്തിൽ ഇങ്ങിനെ പറഞ്ഞിരിക്കുന്നു. 'ചന്ദ്രോ, രുദ്രാ, ദയോ, വിദ്യാ, നയ, സ്സേനഃ, ഖന്, രവേഃ। ത്രിശന്നാഡ്യ്യഹനി ഗുളികോ ദിനം ജ്ഞാമവന്നിശി'=ഞായറാഴ്ച ൨൬-ാംനാഴികക്കും, തിങ്കളാഴ്ച ൨൨-ാംനാഴികക്കും, ചൊവ്വാഴ്ച ൧൮-ാംനാഴികക്കും, ബുധനാഴ്ച ൧൪-ാം നാഴികക്കും, വ്യാഴാഴ്ച ൧൦-ാംനാഴികക്കും, വെള്ളിയാഴ്ച ൬-ാംനാഴികക്കും ശനിയാഴ്ച ൨-ാംനാഴികക്കുമാകുന്നു പകൽ ഗുളികസ്ഥിതി. രാത്രിയിലെ ഗുളികസ്ഥിതി അതാതു ദിവസത്തിൻെറ ഞായാമത്തെ ആഴ്ച പകൽ ഏതു സമയമായിരിക്കുമോ അതുപോലെയുമായിരിക്കും. ഞായറാഴ്ച രാത്രി ൧൦-ാംനാഴികക്കും, തിങ്കളാഴ്ച ൬-ാംനാഴികക്കും, ചൊവ്വാഴ്ച ൨-ാംനാഴികക്കും, ബുധനാഴ്ച ൨൬-ാംനാഴികക്കും, വെള്ളിയാഴ്ച ൨൨-ാംനാഴികക്കും, ശനിനാഴ്ച ൧൮-ാംനാഴികക്കുമാകുന്നു രാത്രിയിലെ ഗുളികസ്ഥിതി എന്നും ഗ്രഹിക്കണം.

൫൦. പൂർവ്വസ്മിൻ ദക്ഷിണേ വാമേ പൃഷ്ഠേ സവപുഷഃ ക്രമാൽ । ഭാഗേ ദംശന്തി ഭുജഗാ ദ്വിജാത്യാദ്യനപായതഃ വാഃ.

സർപ്പങ്ങൾ ബ്രാഹ്മണൻ, ക്ഷത്രിയൻ, വൈശ്യൻ, ശൂദ്രൻ ഇങ്ങിനെ നാലുതരത്തിലുണ്ട്. അതുകളിൽ ബ്രാഹ്മണസർപ്പം മുമ്പിലും ക്ഷത്രിയസർപ്പം വലത്തുഭാഗത്തും, വൈശ്യസർപ്പം ഇടത്തുഭാഗത്തും, ശൂദ്രസർപ്പം പിന്നിലുമാണ് കടിക്കുക. കടി ഏതുഭാഗത്താണെന്നു നോക്കി കടിച്ച സർപ്പം ഇന്ന ജാതിയാണെന്നു നിശ്ചയിക്കുകയും ചെയ്യാം.

൫൧. ഏകോ ദ്വൗ വാ ത്രയോ വാ ദംശാ ബഹുവേദനാഃ സ്രവദ്രുധിരാഃ । കാകാംഘ്രിചക്രകൂർമ്മാകാരാശ്ച നയന്തി യമസദനം.

കടി ഒരു ദിക്കിൽ മാത്രമോ മൂന്നു ദിക്കിലോ ആയിരിക്കുകയും വേദന കലശലായിരിക്കുകയും പുൺപാടിൽനിന്നു ചോര ചാടിക്കൊണ്ടിരിക്കുകയും കടിവായ കാക്കക്കാലുപോലെയോ ചക്രംപോലെയോ ആമപ്പുറംപോലെയോ ഇരിക്കുകയും ചെയ്യുതായി കണ്ടാൽ അവൻ ആ വിഷബാധനിമിത്തം മരിച്ചുപോകുമെന്നും ഗ്രഹിക്കണം. 'ഏകോ ദ്വൗ വാ ത്രയോ വാ' എന്നു പറയുകയാൽ രണ്ടോ നാലോ പ്രാവശ്യം കടിച്ചിട്ടുണ്ടെങ്കിൽ വിഷം പാമ്പിൽതന്നെ പകരുന്നതാകയാൽ വിഷത്തിന്നു ശക്തി കുറയുമെന്നും ഗ്രഹിക്കണം.

൫൨. ഭ്രൂമദ്ധ്യേ ത്രികവക്ഷഃസ്തനോഷ്ഠതാലുഹൃദയനാഭിഗളേ । ശംഖയുഗചിബുകകക്ഷിസ്കന്ധശിരസ്താലുമൂലവലഗുദേഷു(൫൩) കക്ഷേ സന്ധിഷു ന്യൂനാം സ്യാദ്യദി ദംശാ ഭുജംഗദശനകൃതാഃ । തമസാദ്ധ്യവിഷം പ്രാഹുർമ്മന്ത്രധ്യാനൌഷധാദീനാം.

പിരികക്കൊടികളുടെ നടു നട്ടെല്ല് വക്ഷസ്സ് മുല ചുണ്ട് അണ്ണാക്ക് ഹൃദയം പൊക്കിൾ കഴുത്ത് ശംഖം—ചെന്നി താടി വയറ് ചുമല് തല താലുമൂലം ലിംഗം ഗുദം കക്ഷപ്രദേശം സന്ധികൾ ഇവടങ്ങളിലാണ് പാമ്പുകടിച്ചത് എങ്കിൽ ആ വിഷബാധ മന്ത്രധ്യാനൌഷധങ്ങൾകൊണ്ടൊന്നും ശമിക്കുകയില്ല. അതു തീരെ അസാദ്ധ്യമെന്നു നിശ്ചയിക്കണം.

൫൪. നഖേഷ്വധരയോർഹസ്തതലയോരപി നീലിമാ । ദൃശ്യതേ തത്ര തന്മന്ത്രീ മൃതമേവാദ്ധ്യവസ്യതു.

ദഷ്ടന്റെ നഖങ്ങൾ ചുണ്ടുകൾ ഉള്ളംകൈകൾ ഇതെല്ലാം നീലവർണ്ണമായികണ്ടാൽ അവൻ മരിച്ചിരിക്കുന്നെന്നറിയണം.

൧൩. ദേഹേച്ഛ്യസാധനസ്സ്ഗേ ധുതേച്ഛ്യംഗം ന കംപതേ। യസ്യ ജീവയിതും തം ന പ്രഭവേദപി പക്ഷിരാട്.

ദഷ്ടന്റെ ദേഹത്തിൽ മുറിഞ്ഞെങ്കിലും അരച്ചു തേച്ചാൽ പററാതാവുകയും കയ്യോ കാലോ പിടിച്ചു കുടഞ്ഞാൽ അനങ്ങാതിരിക്കുകയും ചെയ്യുതായി കണ്ടാൽ അവന്റെ വിഷബാധ സാക്ഷാൽ ഗരുഡൻതന്നെ വിചാരിച്ചാലും സാധിക്കയില്ല. അത് അസാദ്ധ്യമെന്നു സാരം.

൧൪ പ്രതിമാം സ്വാദർശേ സലിലേ വാ നാവലോകേത। നാസാഗ്രം ഭ്രൂമദ്ധ്യം ദഷ്ടോ യഃ സ ക്ഷണാന്മ്രിയതേ.

ദഷ്ടൻ കണ്ണാടിനോക്കിയോ വെള്ളത്തിൽ നോക്കിയോ തന്റെ പ്രതിച്ഛായ കാണുമ്പോൾ അതിൽ നാസാഗ്രമോ ഭ്രൂമദ്ധ്യമോ ഇല്ലാതെ കണ്ടാൽ അവൻ ക്ഷണത്തിൽ മരിക്കും. ഇവിടെ കണ്ണാടിയിൽ നോക്കുമ്പോൾ മൂക്കിന്റെ അററവും വെള്ളത്തിൽ നോക്കുമ്പോൾ പിരികങ്ങളുടെ നടുവും കാണാതിരിക്കുകയെന്നും ഒരു പക്ഷമുണ്ട്. ദഷ്ടൻ മോഹിച്ചു കിടക്കുകയാണെങ്കിൽ വൈദ്യൻ കണ്ണാടികാട്ടി പ്രതിച്ഛായ നോക്കുമ്പോഴും ഈ ലക്ഷണംകാണുമെന്നും ചില വിഷവൈദ്യഗ്രന്ഥങ്ങളിൽ കാണുന്നു.

൧൫. നഖാഗ്രഭാഗേഷു നഖാന്തരേ വാ പ്രപീഡനം വേത്തി ന യോഹി ദഷ്ടഃ। യോ ഹസ്തരുദ്ധശ്രുതിയുഗ്മരന്ധ്രോ നാദം നിതാന്തം ശൃണുയാന്മഹാന്തം (൧൬) ജ്വലനദീപശിഖേന്ദുദിവാകരാൻ യദി ന പശ്യതി ഭോഗിവിഷാർദ്ദിതഃ। സ്വകരമൃദ്ധജസഞ്ചയലുഞ്ചനഃ സ ച യമാലയമാവിശതി ധ്രുവം.

നഖാഗ്രഭാഗത്തോ നഖത്തിന്റെ ഉള്ളിലോ സൂചി കടത്തുക മുതലായതുകൾ ചെയ്യാൽകൂടെ അറിയാതിരിക്കുകയുംകൈകൾ കൊണ്ടു രണ്ടു ചെവിയുംകൂടെ പൊത്തിയാൽ വലിയശബ്ദം കേൾക്കുകയും തീയ്യുകത്തുന്നതും വിളക്കുകത്തുന്നതും ചന്ദ്രനേയും സൂര്യനേയുംകൂടെ കാണാതിരിക്കുകയും ദഷ്ടൻതന്നെ തന്റെ തലമുടി പിടിച്ചുപറിക്കുകയും ചെയ്യുന്നതായി കണ്ടാൽ അവൻ മരിച്ചുപോകുമെന്നറിയണം.

൧൩. സ്വരൈഷ്ഷോഡശഭിർജ്ജപ്തം വാര്യന്തര്യദി ഗച്ഛതി । ദ ഷ്ടസ്യ യസ്യ തസ്യ സ്യാജ്ജീവിതം മൃതിരന്യഥാ.

സ്വരങ്ങൾ=അച്ചുകൾ. അഗദംകാരമായ മന്ത്രത്തെ സ്വര ത്തോടുകൂടെ ജപിച്ച് ഊതിയ ജലം കൊടുത്താൽ അത് അക ത്തേക്ക് ഇറങ്ങിയാൽ ആ ദഷ്ടൻ ജീവിക്കും. അത് ഇറങ്ങീട്ടി ല്ലെങ്കിൽ മരിക്കുമെന്നും നിശ്ചയിക്കണം.

൨൦. ശശസ്രവസ്തോയമഥാക്ഷ്ണി ദക്ഷേ സിക്തം ന ചേൽ ഗച്ഛതി സവ്യമക്ഷി । ജീവത്യസൌ ഗച്ഛതി ചേൽ ഗതാസുർദ ഷ്ടേ പരീക്ഷേയമപി പ്രയോജ്യാ.

മുയൽചെവി പിഴിഞ്ഞ നീര് വലത്തേ കണ്ണിൽ ഒററിച്ചാൽ ഇടത്തേ കണ്ണിൽകൂടെ പുറത്തുവരുന്നില്ലെങ്കിൽ ജീവനുണ്ടെന്നും ഇടത്തേതിൽകൂടെ പുറത്തുവന്നാൽ മരിച്ചുവെന്നും നിശ്ച യിക്കാം. ഈ പരീക്ഷ അവസാനക്കയ്യാണ്. ഇതു പാമ്പുകടിച്ച വക്ക് മാത്രമേ ചെയ്യുന്നോക്കുകയും പാടുള്ളൂ.

൨൧. ദംശസ്യോപരി സഹസാ ജ്വലനം ചതുരംഗുലേ പ്ര യുഞ്ജീത । തസ്യാചൂഷണമഥവാ പ്ലോതാന്തരിതസ്യ വിദധീത.

പാമ്പുകടിച്ചാൽ ഉടനെ (൧൦൦ മാത്രാസമയം കഴിയുന്നതി ന്നുമുമ്പെ) കടിച്ച സ്ഥാനത്തിന്റെ നാലംഗുലംമീതെ തീപ്പൊ ള്ളിക്കണം. അല്ലെങ്കിൽ ആ കടിച്ച സ്ഥാനത്തിൽ ശീലവെച്ച അതിന്റെ മീതെ ഔഷധംകൊണ്ടു ആചൂഷണംചെയ്യുകയും വേണം.

൨൨. വിഷം ജയേൽ സ്ഥാവരജംഗമാനാം ഛർദ്ദ്യാ വിരേ കേണ ച ശോധിതസ്യ । നസ്യാഞ്ജനാലേപനപാനയോഗൈ സ്സേവ്യാദിനാ രാത്രിയുഗാദിനാ ച.

സ്ഥാവരമായും ജംഗമമായുമുള്ള വിഷം ബാധിച്ചാൽ വമന വിരേകങ്ങളെ ശീലിപ്പിച്ചു ശുദ്ധിവരുത്തിയതിന്നുശേഷം സേവ്യാ ദിയോ രാത്രിയുഗാദിയോ ആയ യോഗങ്ങളെക്കൊണ്ടു നസ്യം അ ഞ്ജനം ആലേപനം കഷായം ഇത്യാദിപ്രയോഗങ്ങളെ ശീലിപ്പി ച്ചാൽ സ്തംഭിച്ച വിഷവേഗം ശമിക്കും.

൨൩. ദന്താൽ ഘ്രാണാദക്ഷ്ണോർദ്ദേഹാദപാം ദംശദേശമാത്രേ ണ । ലിംപേന്മലേന ച തതോ യാതിക്രാമേദപിഷം ദംശാൽ.

കടിച്ച ഉടനെ ദന്തമലമോ മൂക്കീരോ ശരീരത്തിലെ വിയ
പ്പ് വാറിയുണ്ടായ ചളിയോ എടുത്തു ദംശത്തിൽ പുരട്ടിയാൽ
വിഷം മേൽപ്പോട്ടു കയറുകയില്ല.

൨൪. ആസ്യാംബുസമുപേതേന മലേന ശ്രോത്രജന്മനാ ।
സദ്യോ ലേപാദ്വിഷം ദംശാന്നാതിക്രാമതി ജാതുചിൽ.

പാമ്പുകടിച്ച ഉടനെ ചെകിട്ടിലെ മലമെടുത്തു തുപ്പലിൽ
ചാലിച്ച പുരട്ടിയാൽ വിഷവീര്യം കുറകയും അതു മേല്പോട്ടു
കയറാതിരിക്കുകയും ചെയ്യും.

൨൫. കൃതവ്രണേ നഖാഗ്രേണ ദംശേദ്ദന്തമുഖേന വാ । വി
ശാഖാം മർദ്ദയതസ്സർവ്വവിഷഘ്നാമമ ഭക്ഷയേൽ.

പാമ്പുകടിച്ച ഉടനെ നഖംകൊണ്ടോ പല്ലുകൊണ്ടോ വെ
ളുത്ത തമിഴാമ പൊട്ടിച്ചെടുത്തു കടിച്ച ചവച്ചുതിന്നുക. ഇതു
സർവ്വവിഷഹരമാകുന്നു.

൨൬. സദ്യോലോഹാദിഭിസ്തപ്തൈശ്ശലാകാജാലയാഥവാ ।
ദംശപ്രദേശേ ദഷ്ടസ്യ ദാഹോ വിഷവികാരജിൽ.

കടി പാറിയ ഉടനെ ഇരിമ്പ് ചെമ്പ് മുതലായ ലോഹ
ങ്ങൾ കൊണ്ടുണ്ടാക്കിയ ശലാക പഴുപ്പിച്ചതോ ഇതേവിധം പൊ
ള്ളിക്കുവാൻ സൌകര്യമുള്ള മാറ കടക്കൊള്ളിമുതലായതോകൊ
ണ്ടു കടിച്ച പുൺവായയിൽ പൊള്ളിക്കുന്നതു വിഷവികാരഹര
മാകുന്നു. ഇവിടെ 'ദംശപ്രദേശേ' എന്നു പറയുകയാൽ പുൺവാ
യയിൽ മാത്രമേ പൊള്ളിക്കാവൂ. അതിന്ന് അടുത്തു മർമ്മസ്ഥാനമു
ണ്ടെങ്കിൽ അവിടെ പൊള്ളിക്കരുത്. ദംശം മർമ്മസ്ഥാനമാണെ
ങ്കിലും അതിന്നുള്ളിൽ പൊള്ളിക്കാം എന്നർത്ഥമാകുന്നു. പിത്തപ്ര
കൃതികളായ സർപ്പങ്ങൾ കടിച്ചാൽ പൊള്ളിക്കരുതെന്നും ഒരു പ
ക്ഷമുണ്ട്. കടിച്ചസംഭ്രമത്തോടുകൂടെയാണെങ്കിൽ ഏതുതരം കടി
ച്ചാലും പൊള്ളിക്കാമെന്നു നാരായണീയത്തിലും പറയുന്നു.

൨൭. 'ക്ഷാം ക്ഷീം ക്ഷൂം ക്ഷൈഃ ക്ഷൌഃ ക്ഷഃ' സഞ്ജപ്താ വാ
രിഭിർമ്മുഹുഃ സേകാൽ । ദഷ്ടമനുഷ്യസ്യ സ്യാന്നിർവ്വിഷതാ തു ക്ഷ
ണേനൈവ.

ക്ഷാം ക്ഷീം എന്ന മുതലായ മന്ത്രം ജപിച്ച വെള്ളംകൊണ്ടു
ധാരചെയ്യാൽ ക്ഷണത്തിൽ വിഷബാധ ശമിക്കും.

൨൫. 'ഓം സുവൎണ്ണരേഖേ കുക്കുടവിഗ്രഹരൂപിണി സ്വാഹാ'।
വിദ്യാത്സുവൎണ്ണരേഖേയമേതജ്ജപ്ത്വാ വാരിണാ (൨൬) ദഷ്ടസ്യാം
ഗസമാസേകഃ കൃതഃ സ്യാദ്വിഷവേഗജിൽ। ഈശ്വരേണ സമാ
ദിഷ്ടം കശ്യപായാമൃതാത്മനേ.

സുവൎണ്ണരേഖയെന്ന ഈ മന്ത്രം (അക്ഷരലക്ഷം കുറഞ്ഞപ
ക്ഷം ൧൦൦൮ പ്രാവശ്യമെങ്കിലും) ജപിച്ചു പൂജിച്ച കലശജലംകൊണ്ടു ദ
ഷ്ടന്റെ ശരീരത്തിലാസകലം ധാരചെയ്യുക വിഷവേഗം ശമി
ക്കും. സദാശിവൻ കശ്യപന്ന ഉപദേശിച്ചതാകുന്നു ഈ മന്ത്രം.

൨൬. ചന്ദ്രാംശുസ്വച്ഛ [illegible] ഭ്രൂമണ്ഡലേന ച വേഷ്ടിതം।
ധ്യാത്വേശ്വരം [illegible] (൨൭) ദ്രോണ ഹസ്തേ
ന സംസ്പൃഷ്ടം ഭസ്മ [illegible] വികീൎണ്ണം ദ്രാഗപാകുൎയ്യു
ർവിഷരോഗഗ്രഹാദികാൻ.

വൈദ്യൻ തന്റെ ഇടത്തെ കയ്യിൽ സ്വരങ്ങളാലും ചന്ദ്ര
നാലും വേഷ്ടിതനായും നിൎമ്മലരൂപിയായും കടാക്ഷാമൃതത്തെ വ
ൎഷിക്കുന്നവനായുമിരിക്കുന്ന ശ്രീപരമേശ്വരനെ മനസ്സുകൊണ്ടു
സങ്കല്പിക്കുകയും അങ്ങിനെ സങ്കല്പിതനായ സദാശിവന്റെ സാ
ന്നിദ്ധ്യത്തോടുകൂടിയ ആ കൈകൊണ്ടു ഭസ്മമോ വെള്ളമോ ഔഷ
ധമോ കൊടുക്കുകയും ചെയ്യുൽ അതിന്റെ സംപൎക്കമാത്രത്തിൽ
വിഷബാധ ഗ്രഹബാധ മുതലായ സകല രോഗങ്ങളും ക്ഷണ
ത്തിൽ ശമിക്കും. ഏതോ ഒരു കാലത്ത് ഇങ്ങിനെ സങ്കല്പിച്ചുറ
പ്പിച്ച ഒരു ദിവ്യപുരുഷനുണ്ടായിരുന്നതായ തറവാട്ടിൽ ജനിച്ച
വരുടെ ഇടത്തെകൈകൊണ്ട് എന്തെങ്കിലും ഔഷധം കിട്ടിയാൽ
അതു മററെല്ലാററിലും ഫലവത്താണെന്ന് ഇന്നും പറഞ്ഞുവരു
ന്നു. അപ്പോൾ സങ്കല്പിക്കുവാൻ സാധിച്ചവന്റെ കൈപ്പുണ്യം
എങ്ങിനെ ഊഹിച്ചറിയും.

൨൮. ന്യസ്യ വകാരം ശീൎഷേ വൎഷന്തം ശ്വേതമമൃതധാരാഭിഃ।
സ്നപയന്തം സകലതനും സംപൂൎണ്ണം ശശധരം പുനൎഹൃദയേ
(൨൯)ചിന്തയതി പൂൎണ്ണമേവം വിഷന്തു നാശം സമുപയാന്തി।
ക്ഷണമാത്രാദപിലോകേ ഭൂതഗ്രഹദ്ധാകിനീദോഷാഃ.

ദഷ്ടന്റെ ശിരസ്സിൽ ശിവലിംഗമെഴുതുകയും അവിടെ ഇരു
ന്നുകൊണ്ട് അമൃതിനെ വൎഷിച്ച് അവന്റെ ദേഹമാസകലം ന
നയ്ക്കുന്നവനും ശ്വേതവൎണ്ണനും സൎവ്വാഭരണഭൂഷിതനും ചന്ദ്രക്കലാ

ധരനമായ സദാശിവമൂൎത്തിയെ വൈദ്യൻ മററു യാതൊന്നും ചി
ന്തിക്കാതെ ഏകാഗ്രമായി ചിന്തിക്കുകയും ചെയ്താൽ വിഷബാ
ധ ക്ഷണത്തിൽ ശമിക്കും ഭൂതബാധ ഗ്രഹബാധ ഡാകിനീബാ
ധ ഇതുകളും ശമിക്കും.

൩൪. ലവണാൎദ്ധപലേ ദാപോതചിഞ്ചാപല്ലവജോ രസഃ
കുഡബപ്രമിതഃ പീതോ വിഷം ഹന്തി ക്ഷണാദ്ധ്രുവം.

പുളിയില ഞെരടി പിഴിഞ്ഞെടുത്ത നാഴിനീരിൽ ൧ കഴഞ്ചു
ഇന്തുപ്പുചേൎത്തു സേവിച്ചാൽ സൎപ്പവിഷം ശമിക്കും.

൩൫. അനേഹിംഗുപേതം സുരദാരുപ്രാചൂൎണ്ണിതൈ
ശ്ലക്ഷ്ണൈഃ | മാത്രം നസ്യാത്ത്രിദിനാൽ സൎപ്പവിഷബാധാന്തമാൎത്താ
ണ്ഡഃ.

അന്നത്തിൽ കായവും ദേവദാരുവിൻപൊടിയും ചേ
ൎത്തു തിരുമ്പപ്പിഴിഞ്ഞു നസ്യം ചെയ്യുക. മൂന്നുദിവസംകൊണ്ടു
സൎപ്പവിഷം ശമിക്കും.

൩൬. തദ്ദഹജ്ജവസ ... ്യതാ തഗരേണാപി പ്രവൎത്തിതാ
വൎത്തിഃ | മൂത്രജലേന കല്പിതാ സൎപ്പാദിവിഷഘ്നനസ്യാദിഷു വിശീൎണ്ണാ.

അന്നുപിറന്ന പശുക്കുട്ടിയുടെ ചാണകവും തകരവുംകൂടെ
അരച്ചു ഗുളികയാക്കി സൂക്ഷിച്ചു് ആ ഗുളിക പുരുഷമൂത്രത്തില
രച്ചു കലക്കി നസ്യപാനപ്രലേപാദിയായി ശീലിച്ചാൽ വിഷം
ശമിക്കും.

൩൭. ത്ര്യൂഷണനവനീതദധിമധുസിന്ധൂത്ഥമധുകവൃക്ഷസാരാ
ണാം | ഉപയോഗാദപി വാസുകിനാ ദഷ്ടോപി ഭവേൽ ക്ഷണാദവി
ഷഃ.

ചുക്ക് മുളക് തിപ്പലി വെണ്ണനെയ്യ് തൈര് തേന് ഇന്തു
പ്പ് ഇരിപ്പക്കാതൽ ഇതുകളെ വേണ്ടതുപോലെ ഉപയോഗിച്ചാൽ
സാക്ഷാൽ വാസുകിതന്നെ കടിച്ച വിഷമായാലും ക്ഷണത്തിൽ
ശമിക്കും.

൩൮. ഭോഗം മരിചം ഹിംഗു ലവണം കേസരാസ്ഥി ച |
മൂത്രജലേനൈവ നസ്യാദ്യൈഃ സൎപ്പാദിവിഷനാശനം.

ഞാഞ്ഞൂൾ കുരുമുളക് കായം ഇന്തുപ്പ് ഇലഞ്ഞിക്കുരു ഇ
വ സമം മനുഷ്യമൂത്രത്തിലരച്ചു നസ്യാലേപനാദികൾ ശീലി
ച്ചാൽ സൎപ്പംമുതലായതുകളുടെ വിഷം ശമിക്കും.

൭൯. കാകമാചീരസേനൈവ രസോനമരിചൌ ഭിഷക്
പിഷ്ട്വാ നസ്യാഞ്ജനാലേപൈഃ ഹന്ത്യഹിവിഷമശേഷതഃ

വെള്ളുള്ളി കുരുമുളക് ഇവസമം മണത്തക്കാളി ചതച്ചു പിഴിഞ്ഞ നീരിലരച്ചു നസ്യാഞ്ജനാലേപനങ്ങളെ ശീലിപ്പിച്ചാൽ സൎപ്പവിഷം ശമിക്കും.

൮൦. ആസ്ഫോതമൂലം വിശോഷ്യ ശേതാൎക്കക്ഷീരഭാവിതം
നൃജലേ നസ്യയോഗേന ബോധയേദ്ദേഹിനം മൃതം.

മലയമുക്കിവേരും ചുക്കുംകൂടെ വെള്ളെരുക്കിൻപാലിൽ ഇട്ടുവെച്ച് ഉണക്കി മനുഷ്യമൂത്രത്തിലരച്ചു നസ്യംചെയ്താൽ മരിച്ചവനെപ്പോലെ തൻ്റേടക്കേടുവന്ന വിഷാൎത്തന്നു ബോധമുണ്ടാകും

൮൧. അഗ്നിമന്ഥമധൂകസാരഹരിതമഞ്ജരീമൂലത്രയം മാണിമന്ഥമഥാശു ഗോപയസാ വിലിപ്യ്രതമാചിന്വീത । നാസികാം ശ്രീകൃകാടികാ ഹൃദയോരുഭ്രൂജാദിസംശ്രിതം ബിന്ദുഷൾകമചിരാന്നിവാരയേദാഖുവിഷമിഹാഖുജം.

മുഞ്ഞവേര് ഇരട്ടിപ്പക്കാതൽ ഹരിതമഞ്ജരിയുടെവേര് കൊട്ടം ഇന്തുപ്പ് ഇവ സമം അരച്ച് പശുവിൻപാലിൽ കലക്കി സേവിച്ചാൽ മൂക്ക് കാല് കൃകാടിക ഹൃദയം തുട കൈകൾ മുതലായ സ്ഥാനങ്ങളെക്കൂടെ പ്രാപിച്ചതായ എലിവിഷം ശമിക്കും.

൮൨. സഞ്ചൂൎണ്ണ്യ വന്ധ്യാബലേ കേസരപുഷ്പഞ്ച ത്രികടും ച । വൃശ്ചികവിദ്ധേ ദേശേ തിലജയുതം സ്വേദിതം ജയേത്തോദം.

പുന്നപ്പൂവ് ചുക്ക് മുളക് തിപ്പലി ഇവ സമം പൊടിച്ചു ശീലയിൽ കിഴിക്കെട്ടി അടുപ്പത്തുവെച്ചു ചൂടുപിടിച്ച എണ്ണയിൽ ആ കിഴിമുക്കി ചൂടോടുകൂടെ തേളുകുത്തിയ സ്ഥലത്ത് ഉഴിഞ്ഞു വിയൎപ്പിച്ചാൽ കടച്ചിൽ ശമിക്കും.

൮൩. ദിവസകരദുഗ്ദ്ധതുല്യം തീക്ഷ്ണതരചൂൎണ്ണമാശു സംലിപ്തം । ഘനരവ ഇവ നാഗകുലം വൃശ്ചികവിഷമാശു നാശയതി.

കുരുമുളകുപൊടിച്ചപൊടി എരുക്കിൻപാലിൽ ചാലിച്ചു പുരട്ടിയാൽ തേളുകുത്തിയ വിഷം ക്ഷണത്തിൽ ശമിക്കും.

൮൪. ഹരതി വൃശ്ചികജം വിഷമഞ്ജസാ ലവണനാഗബലാന്വിതലേപനം । മദനമാശു യഥാ രതിവല്ലഭം ഹരലലാടഭൂ ജ്വലിതപാവകഃ.

ആനക്കറന്തോട്ടിയും ഇന്തുപ്പുംകൂടെഅരച്ചു പുരട്ടിയാൽ തേൾവിഷം ശമിക്കും.

൭൩. താംബൂലം ഗോമയോപേതം ഭക്ഷയേദ്വൃശ്ചികാതുരഃ സഹസൈവ തു തദ്വ്യാധിന്നാശം യാതി ന സംശയഃ.

തേളകുത്തിയാൽ ഉടനെ ചാണകം വെററിലയിൽതേച്ചു കടിച്ചു ചവച്ചുതിന്നാൽ തേൾവിഷം ക്ഷണത്തിൽ ശമിക്കും.

൭൪. വിശുദ്ധവാരനക്ഷത്രേ ഗൃഹീതാ കാഷ്ഠരീശിഫാ । ദൂർവ്വാസഹസ്രം തൽസ്പർശോ ദംശം വൃശ്ചികജം ജയേൽ.

ഔഷധഗ്രഹണത്തിന്ന വിഹിതമായ മുഹൂർത്തസമയത്തിൽ കുമിഴിൻവേരും ൧൦൦൦ കറുകനാക്കും പറിച്ചെടുത്ത് (ശിവാദിദുഷകജലത്തിൽ) അരച്ചു ഗുളികയാക്കി സൂക്ഷിക്കുക. ആ ഗുളിക അരച്ചു പുരട്ടിയാൽ തേൾവിഷം ശമിക്കും.

൭൫. ശീതാവൃശ്ചികവിദ്ധസ്യ സപിത്ത്യതേ കമ്പതേ തനുഃ ആതപം വാഞ്ഛതി സദാ രേതശ്ച സ്രവതി ക്ഷണാൽ.

തേളിൽ ശീതാവൃശ്ചികം എന്ന് ഒരു തരമുണ്ട്. അതു കടിച്ചാൽ ശരീരത്തിലാസകലം വിയപ്പും വിറയലുമുണ്ടാകും. മൂട്ടുന്ന വെയിൽകൊള്ളുന്നതു വളരെ ഇഷ്ടമായിരിക്കും. ശുക്ലം താനെ സ്രവിക്കുകയും ചെയ്യും.

൭൬. നിർഗ്ഗുണ്ഡ്യക്കദളൈഃ ക്ഷുണ്ണൈസ്സുകരീശൈർവ്വിപാചിതൈഃ । ഊഷ്മസ്വേദോ ഹിതസ്തസ്യാ വരാലവണനാഗരൈഃ

(൭൭) സാഹിംഗദൈന്ധവസ്തൈക്രൈശ്ച സൂപിഷ്ടൈഃ സ്വേദയേൽ പുനഃ । താൻ പായയേത്ഭിഷക്തം ച മർദ്ദയേൽ കോഷ്ണദസ്തനാ

(൭൮) സൂചീഭേദ്യവിഷശ്ലൈഷ്മം ഭോജനൈസ്ത്രീദിനാന്തരം । സദ്യഃ കർമ്മണ്യസംയുക്തേ വൃദ്ധോസൌ വിഷമോ ഭവേൽ.

ശീതാവൃശ്ചികം കുത്തിയാൽ കരുനൊച്ചിയിലയും എരുക്കിലയുംകൂടെ അരിഞ്ഞു ചതച്ചതും ഉമിക്കരിയുംകൂടെ കിഴികെട്ടിയിട്ടു തിളപ്പിച്ചവെള്ളത്തിൻെറ ആവിതട്ടിച്ചു വിയപ്പിക്കുന്നതു നല്ലതാകുന്നു. ത്രിഫല ഇന്തുപ്പ് ചുക്ക് ചിററരത്ത ഇവസമം മോരിലരച്ചു കിഴികെട്ടി ആ കിഴി തിളപ്പിച്ചു മോരിൽമുക്കി ഉഴിഞ്ഞു വിയപ്പിക്കുക. ഈ ത്രിഫലാദികൾ അരച്ചു മോരിൽകലക്കി സേ

വിപ്പിക്കുക. കടിച്ചസ്ഥലത്തു ഭസ്മമിട്ടു തിരുമ്പുക. വിഷഘ്നങ്ങളായ ആഹാരദ്രവ്യങ്ങളെ ശീലിക്കുക. ഈ വിധികളെ മൂന്നുദിവസം ചെയ്താൽ അതിന്റെ വിഷം ശമിക്കും. ചികിത്സിക്കാതിരുന്നാൽ ആ വിഷം അത്യന്തം വിഷമമായിത്തീരുകയുംചെയ്യും.

൫൧. ഉപാനൽപ്രഹാരോ മയൂരപ്രലേപോ വിഷം ഹന്ത്യളർക്കോത്ഭവം സദ്യ ഏവ। തഥാ സർപ്പിഷാ ചാപി കോഷ്ണേന സേകശ്ചുള്ളുക്കാരിപത്രോപനാഹശ്ച രാത്രൗ.

പട്ടികടിച്ചാൽ ആ സ്ഥലത്തു ചെരിപ്പുകൊണ്ടു അടിക്കുകയും മയിൽപ്പീലി അരച്ചു പുരട്ടുകയുംചെയ്താൽ പേപ്പട്ടിവിഷം ശമിക്കും. ഉരുക്കുനെയ്യ് ചൂടുപിടിപ്പിച്ചു ധാരയിടുകയും വെള്ളെരിക്കിന്റെ ഇല ചൂടാക്കി ചൂടോടെ രാത്രി കടിവായിൽവെച്ചു കെട്ടുകയും ചെയ്യുന്നതും നല്ലതാകുന്നു.

൫൨. ഘനനാഭശിഫാപിഷ്ടാ പീതാ തണ്ഡുലവാരിണാ। പ്രശമയേൽ ലൂതാശേഷം നിഖിലം കൃത്രിമം വിഷം.

ചെറുചീരവേരരച്ചു അരിക്കാടിയിൽ കലക്കി നെയ്യുംചേർത്തു സേവിച്ചാൽ എല്ലാതരം കൈവിഷവും ശമിക്കും.

൫൩. ആഖുകാദ്ധ്യാസുഭാഗപേഷിതം നാളികേരഫലവല്ക്കലോദകം। ആഖുസംഭവവിഷം വിനാശയേത്ത്രിദിനീകമിഹ സാല്ലകാഞ്ചികം.

കരുക്കിൻമൂക്ക് ഇടിച്ചുപിഴിഞ്ഞ നാഴി നീരിൽ പുളിയില അരച്ചുകലക്കി സമം വെപ്പുകാടിയുംചേർത്തുവെച്ച് അതിൽനിന്ന മാത്രയ്ക്കുതക്കവണ്ണം സേവിച്ചാൽ എലിവിഷം ശമിക്കും.

൫൪. അളർക്കസ്വരസം പ്രാതസ്തൈലയുക്തം ദിനത്രയം യഃ പിബേന്മൌഷികീ ബാധാ തസ്യ ജന്മാന്തരേപി ന.

വെള്ളെരുക്കിന്റെ ഇല വാട്ടിപ്പിഴിഞ്ഞ നീരിൽ സമംഎണ്ണയുംചേർത്ത് രാവിലെ മൂന്നുദിവസം സേവിച്ചാൽ എല്ലാംതരം മൂഷികവിഷവും ശമിക്കും. ഇതു സേവിച്ചുവന്നു പിന്നെ മൂഷികവിഷബാധയുണ്ടാവുകയുമില്ല.

൫൫. ബഹളം പ്രലിപ്യ സർപ്പിഃ ക്ഷതമഭിതഃ സചടിഭ്രഷ്ടേ വത്യാവൈ। മാർജ്ജാരേണ ത്രിദിനം ത്രിസന്ധ്യമവലേഹയേന്മതിമാൻ.

എലികടിച്ചാൽ ഉടനെ ആ കടിച്ച ആശയത്തിലും അതി
ന പുറം നെയ്യുപുരട്ടി പൂച്ചയെക്കൊണ്ടു നക്കിക്കുക. പിന്നെ മൂ
ന്നുദിവസം മൂന്നുസന്ധ്യക്കും ഇതേവിധം പൂച്ചയെക്കൊണ്ടു ന
ക്കിക്കുക എന്നാൽ വിഷം ശമിക്കും.

൨൦. പ്രസേകഃ സ്യാത്തു വാതാരിശാല്മലീകപടിരൈജ്ജ
ലൈഃ । ഗൈരികദ്വിനിശാഭിർവാ നഖദന്തവിഷേ ഹിതഃ.

വാതംകൊല്ലിയും പൂളത്തൊലിയുംകൂടെ കഷായംവെച്ച ജ
ലംകൊണ്ടു ധാരചെയ്യുകയോ കാവിമണ്ണും മഞ്ഞളും മരമഞ്ഞളും
കൂടെ അരച്ചുപുരട്ടുകയോ ചെയ്താൽ എലി മാന്തുകയാലോ അ
തിന്റെ പല്ലു തട്ടുകയാലോ ഉണ്ടായവിഷം ശമിക്കും.

൨൧. ലീഢഃ ക്ഷൌദ്രസിതായുക്തശ്ചൂർണ്ണസ്താമ്രസുവർണ്ണയോഃ।
സ്യാൽ സ്ഥാവരവിഷധ്വാന്തസന്താനൈകദിവാകരഃ.

സ്ഥാവരവിഷം അകത്തുപെട്ടാൽ ആദ്യം ചെമ്പുപൊടിതേ
നും പഞ്ചസാരയുംചേർത്തു സേവിക്കുക. എന്നാൽ അകത്തു ദഹി
ക്കാതെ കിടക്കുന്നവിഷം ഛർദ്ദിച്ചുപോകും. പിന്നെ തേനും പ
ഞ്ചസാരയുംചേർത്തു സ്വർണ്ണപ്പൊടിയും സേവിക്കുക. എന്നാൽ വി
ഷബാധ തീരെ ശമിക്കും.

൨൨. തിലമദ്യാദിവാസ്വപ്നവ്യായാമാതപമൈഥുനം കോ
പം തൈലം കുലത്ഥാംശ്ച വിഷാർത്തോ വർജ്ജയേത്സദാ.

വിഷബാധയുള്ളവൻ എള്ളു് മദ്യം പകലുറക്കം ശരീരാ
ദ്ധ്വാനം വെയിൽകൊള്ളുക സ്ത്രീസേവ ദ്വേഷ്യപ്പെടുക എണ്ണ
ശീലിക്കുക മുതിര കൂട്ടുക ഇതുകളെ ഒരുകാലവും ചെയ്തുപോക
രുതു്.

ഇതി വൈദ്യമനോരമായാം
ഏകവിംശതിതമഃ പടലഃ.

## അഥ ദ്വാവിംശതി മഃ പടലഃ

### രസായനവാജീകരണാധികാരഃ.

൧. മമ സത്യപ്രതിജ്ഞേയം ശ്രൂയതാം ശൃണുത പണ്ഡിതാഃ
പഥ്യായാഃ സദൃശം കിഞ്ചിൽ കുത്രചിന്നൈവ വിദ്യതേ.

പ്രഭാവംകൊണ്ടു കടുക്കയോടു സമമായി മററൊരൌഷധവു മില്ലെന്നു തീച്ചപ്പെടുത്തി പറയാം. ഇത് എല്ലാററിലും ശ്രേഷ്ഠ മെന്നു സാരം.

൨. പത്ഥ്യാശീ വ്യായാമീ സ്ത്രീഷു ജിതാത്മാ നരോ നരോ ഗീ സ്യാൽ । യദി മനസാ വചസാ വാ ദ്രുഹ്യതി നിത്യം ന ഭൂതേഭ്യഃ.

പത്ഥ്യമായ ആഹാരത്തെ ശീലിക്കുകയും ശരീരബലത്തിന്നു തക്കവണ്ണം വ്യായാമംചെയ്യുകയും അതിയായ സ്ത്രീസേവ ചെയ്യാ തിരിക്കുകയും മനസ്സുകൊണ്ടും വാക്കുകൊണ്ടും യാതൊരു ജീവി കൾക്കും ദ്രോഹംചെയ്യാതിരിക്കുകയും ചെയ്യുന്നവന്നു ഒരിക്കലും രോഗബാധയുണ്ടാവുകയില്ല.

൩. ത്രിഫലാഭോജിനഃ പുംസഃ പത്ഥ്യാന്നമിതഭോജിനഃ । രോഗാ ഭവന്തി നിർവ്വീര്യാ വിപ്രാ ഇവ നിരഗ്നയഃ.

പതിവായി ത്രിഫല സേവിക്കുകയും പത്ഥ്യമായി ഭക്ഷണം കഴിക്കുകയും ചെയ്യുന്നവന്നു രോഗങ്ങൾ സംഭവിക്കയില്ല. സം ഭവിച്ചാൽതന്നെ അവൎക്ക് അതാതുകൾക്കുള്ള ശക്തിയുണ്ടാ വുകയുമില്ല.

൪. ഫലിന്യാഞ്ചരോഷ്ടലിതരോ രസസ്യ സംസ്ഥാപ്യ ജീവതഃ ! ആദായ ഭക്ഷയേൽ പത്ഥ്യം ക്ഷീരാശീ വിജരോ ഭവേൽ.

പൂളമരം വെട്ടി പൊത്തുണ്ടാക്കി അതിൽ മുട്ടിപ്പൊട്ടിച്ച ക ടുക്ക നിറച്ചുവെച്ച് ആ കടുക്കച്ചു നനവുവന്നാൽ അതെടുത്തു ഭക്ഷിച്ചു പാൽ സേവിച്ചാൽ ജര നശിക്കും.

൫. ആമലകീഫലചൂൎണ്ണം ക്ഷൌദ്രേണാജ്യേന വാ സായം। ലീഢം മാസാൽക്ശ്രുതിയോ വാഗ്ബുദ്ധ്യഗ്നിസംജനനം.

നെല്ലിക്കാപ്പൊടി തേനിലോ നെയ്യിലോ കുഴച്ചു രാത്രി സേവിച്ചാൽ ഒരുമാസം കഴിയുമ്പോഴക്കും കണ്ണ് ചെവി ബുദ്ധി ജഠരാഗ്നി ഇതുകൾക്കെല്ലാം നല്ല ശക്തിയുണ്ടാകും. യൌവനം ക്ഷ യിക്കുകയുമില്ല.

൬. ചൂൎണ്ണം ധാത്ര്യഭയാക്ഷാണാം നീലീം വാ നളദാന്വപ ലീഢ്വാ കാലേഷു നീരോഗീ ഹവിർഗ്ഗുളമധുക്രമാൽ(൧) പത്ഥ്യാംധാ

[illegible]മുസ്തകവിളംഗലോഹാഗ്നയഃ ക്രമാദ വൃദ്ധാഃ । ചൂൎണ്ണീഭൂതം ലീഢാഃ ക്ഷൌദ്രേണ സമസ്തരോഗഹരാഃ.

ത്രിഫലപ്പൊടി രാവിലെ നെയ്യിലും അമരിയില അരച്ചുണക്കിപ്പൊടിച്ച പൊടി ശൎക്കര ചേൎത്തു വയിന്നേരവും രാമച്ചം പൊടിച്ച പൊടി തേനിൽ ചേൎത്ത് അത്താഴത്തിന്നശേഷവും സേവിച്ചാലും, കടുക്ക നെല്ലിക്ക മുത്തങ്ങാക്കിഴങ്ങ് വിഴാലരി അകില് കൊടുവേലിക്കിഴങ്ങ് ഇവ ക്രമവൃദ്ധങ്ങളാക്കിയെടുത്തു പൊടിച്ച പൊടി തേനിൽ ചാലിച്ചു സേവിച്ചാലും സകല രോഗങ്ങളും ശമിക്കും.

൮. പ്രാതഃ കാലേ ധാത്രീം ഭുക്ത്വാ പത്ഥ്യാം രാത്രൌ ചാക്ഷം നിത്യം । ചാദൻ സൎവ്വാൻ വ്യാധീൻ ജിത്വാ ജീവേത്സൂൎയ്യോ യാവച്ചന്ദ്രഃ.

രാവിലെ ഒരു നെല്ലിക്കയും ഊണുകഴിഞ്ഞാൽ ഒരു കടുക്കയും രാത്രി ഒരു താന്നിക്കയും പതിവായിശീലിച്ചാൽ അനേകകാലം സുഖമായി ജീവിച്ചിരിക്കാം.

൯. ലൌഹേ പാത്രേ ലിപ്താം പത്ഥ്യാം ലിഢ്വാന്ദ്യേദ്യുഃ സൎപ്പിഃ ക്ഷൌദ്രം । വ്യാധീൻ ജിത്വാ സ്ഥായികുൎയ്യാന്നിത്യം ദേഹം നിസ്സന്ദേഹം.

കടുക്ക അരച്ച് ഇരുമ്പുപാത്രത്തിൽ തേച്ചുണക്കി രാത്രി സേവിക്കുകയും രാവിലെ നെയ്യും തേനും കഴിക്കുകയും ചെയ്താൽ രോഗങ്ങളെല്ലാം നശിക്കുകയും ശരീരത്തിന്നു നല്ല സ്ഥിരതയുണ്ടാവുകയും ചെയ്യും.

൧൦. മാധവമധുഗുളസൈന്ധവസിതോപലാനാഗരൈഃ പൃഥക്പത്ഥ്യാ । ശിശിരാദിഷു ഭുക്ത്യാ വ്യാധിചയം വിജയതേ നൂനം.

കടുക്ക ശിശിരാദി ഓരോ ഋതുക്കളിൽ മാധവമദ്യം തേൻ ശൎക്കര ഇന്തുപ്പ് കൽക്കണ്ടം ചുക്ക് ഇതുകളിൽ ഓരോന്നിൽ ചേൎത്തു കഴിച്ചാൽ വ്യാധിസമൂഹങ്ങളെല്ലാം ശമിക്കും.

൧൧. കുഷ്ഠചൂൎണ്ണം സമദ്ധ്വാജ്യം പ്രത്യൂഷേ പ്രപിബേന്നരഃ। സുഗന്ധസുന്ദരവപുശ്ചിരം ജീവേദനാമയഃ.

കൊട്ടം ഉണക്കിപ്പൊടിച്ച പൊടി തേനും നെയ്യുംകൂട്ടിക്കുഴച്ചു രാവിലെ പതിവായി സേവിച്ചാൽ ശരീരത്തിന്നു സൌരഭ്യ

വും സൌന്ദൎയ്യവുമുണ്ടാകും. രോഗമൊന്നും ഉണ്ടാവുകയില്ല. വൃ
ദ്ധായുസ്സും സിദ്ധിക്കും.

൧൨. മുസ്ലാഹപുഷ്പയോശ്ചൂൎണ്ണം പയസാ സഹ യഃ പി
ബേൽ । സംഖ്വതം തസ്യ ദേഹഃ സ്യാദ്വൃദ്ധഭാവമനോഹരഃ.

മുത്തങ്ങാക്കിഴങ്ങും അടയ്ക്കാമണിയൻവേരും കൂടെ അരച്ചു
ണക്കിപ്പൊടിച്ച പൊടി പാലിൽകലക്കി നൈചേൎത്തു പതിവാ
യി ശീലിച്ചാൽ അവന്റെ ശരീരത്തിന്നു വാൎദ്ധക്യം ബാധിക്കു
കയില്ല.

൧൩. പത്ഥ്യാശുണ്ഠ്യോ്യാശ്വ ഗന്ധചൂൎണ്ണം പ്രഭാതേ മധുസൎപ്പി
ഷാ । ലീഢം രസായനം ശ്രേഷ്ഠം വലീപലിതനാശനം.

കടുക്ക ചുക്ക് ഇവ സമം പൊടിച്ചു പൊടി തേനും നെയ്യും
ചേൎത്തു കുഴച്ചു പ്രഭാതത്തിൽ ശീലിച്ചാൽ ജരാനരകൾ നശി
ക്കും. ഇത് അത്യുത്തമമായ രസായനമാകുന്നു.

൧൪. ശുണ്ഠീ സിതോപലാസിന്ധു ഗുളക്ഷൌദ്രകണായു
താ । ഹിമാദിഷു പൃഥക് പത്ഥ്യാ സേവിതാ സ്യാദ്രസായനീ.

ഹേമന്താദി കാരോ ഋതുക്കളിൽ പഞ്ചസാര കൽക്കണ്ടം ഇ
ന്തുപ്പ് ശൎക്കര തേൻ തിപ്പലി ഇവകളിൽ കാരോന്നിനോടു ചുക്കു
ചേൎത്തു ശീലിക്കുന്നതു രസായനമാകുന്നു.

൧൫. തിലധാത്രീഫലചൂൎണ്ണം സമധുംഖ്വതം പ്രതിദിനം
പ്രഗേ ലീഢം । ജനയേന്മാസേന മതിം മഹതീം ഹന്ത്യാജ്ജരാം
ച്ച പരാം.

എള്ളും നെല്ലിക്കയുംകൂടെ സമം പൊടിച്ചു പൊടി തേനും
നെയ്യുംചേൎത്തു കുഴച്ചു രാവിലെ സേവിക്കുക. ഇങ്ങിനെ ഒരുമാ
സം ശീലിച്ചാൽ നല്ല ബുദ്ധിശക്തിയുണ്ടാകും. കലശലായ ജര
ശമിക്കുകയും ചെയ്യും.

൧൬. പ്രാതഃപ്രാതൎന്നസാ പീതം വാരി ഹന്തി ജരാഗമം
കാസം ശ്വാസം വലീം വ്യംഗം പാലിത്യം തിമിരം തഥാ.

പതിവായി പ്രഭാതത്തിൽ ശുദ്ധജലംകൊണ്ടു നസ്യം ശീ
ലിച്ചാൽ ജര കുര ശ്വാസംമുട്ടൽ വലി കരിമങ്ങ് നര തിമിരം ഇ
വകളെല്ലാം ശമിക്കും.

൧൭. സവ്യാദവാമേന പാൎശ്വേന രാത്രൌ വാഞ്ഛരൻ സു
ഖായുഷീ । ഉത്തിഷ്ഠേത്തു തതഃ പ്രാതഃ ശയനാദ്ദക്ഷിണേന തു.

ആരോഗ്യവും ദീർഘായുസ്സും വേണമെന്ന് ഇച്ഛിക്കുന്നവൻ രാത്രി ഇടത്തുപുറം ചെരിഞ്ഞു കിടക്കുകയും കിടക്കയിൽനിന്നെഴുനീല്ക്കുമ്പോൾ വലത്തുപുറം തിരിഞ്ഞ് എഴുനീല്ക്കുകയും വേണം.

൮൯. പിപ്പലസ്യ ശൃതം മൂലഫലപല്ലവവല്ക്കലൈഃ । ക്ഷീരം ശ്വേതാസിതോദ്ഭവം പീതം രേതോവിവർദ്ധനം.

അരയാലിൻെറ വേര് കായ തളിര് തൊലി ഇതുകളിട്ടു കുറുക്കിയ പാലിൽ നെയ്യും പഞ്ചസാരയുംചേർത്തു സേവിച്ചാൽ ശുക്ലവൃദ്ധിയുണ്ടാകും.

൯൦. ശ്വേതഗിരികർണ്ണികായാഃ പത്രം പയസാ വിപാകമസ്നീയാൽ । പ്രാതസ്ത്വരാംഗനാനാം ശതമപി ഗച്ഛേദപൂർവ്വവദ്രാത്രൌ.

വെളുത്ത പൂവുള്ള മലയമുക്കിയുടെ ഇല പാലിൽ പുഴുങ്ങി വററിച്ചു രാവിലെ പതിവായി ശീലിച്ചാൽ രാത്രി നൂറു സ്ത്രീകളോടുകൂടെ സുരതം ചെയ്താലും ക്ഷീണിക്കുകയില്ല.

൯൧. മാഷാക്ഷതാശ്വഗന്ധാതിലമുസലീനാം ക്രമേണ ഭാഗാഃ സ്യുഃ । സപ്തനവൈകൈകം ദ്വേ സർപ്പിഷി പചിതാഃ പരം വൃഷ്യാഃ.

ഉഴുന്ന് ഏഴുഭാഗം മലര് ഒമ്പതുഭാഗം അമുക്കുരം ഒരുഭാഗം നിലപ്പനക്കിഴങ്ങ് രണ്ടുഭാഗം എള്ള് ഒരുഭാഗം എല്ലാംകൂടെ നെയ്യിൽ വറുത്തു കഴിച്ചാൽ അത്യന്തം ശുക്ലവൃദ്ധികരമാകുന്നു.

൯൨. ചൂർണ്ണം വിദാര്യാ ബഹുശഃ സ്വരസേനൈവ ഭാവിതം । ക്ഷൌദ്രസർപ്പിര്യുതം ലീഢ്വാ പ്രമദാശതമൃച്ഛതി.

പാൽമുതുക്കിൻകിഴങ്ങ് അരച്ചുണക്കിയ പൊടി പാൽമുതുക്കിൻ കിഴങ്ങ് ഇടിച്ചുപിഴിഞ്ഞ നീരിൽ ഭാവനം ചെയ്തെടുത്തു തേനും നെയ്യും ചേർത്തു ശീലിച്ചാൽ എത്ര സ്ത്രീകളെ പ്രാപിച്ചാലും ക്ഷീണിക്കുകയില്ല. ഈ പൊടി എത്രപ്രാവശ്യം ഭാവനം ചെയ്യുവോ അത്രയും ഗുണപ്രദമാകുന്നു.

൯൩. ഉദകം ശാല്മലീമൂലാദ്വ്രണിതാദ്ഗളിതം ഘടേ । ശോഷിതം സതിലം ഖാദേൽ കേവലം വാ വൃഷായതേ.

പൂളവേരിന്മേൽ വെട്ടി മുറിയുണ്ടാക്കി അതിൻെറ ചുവട്ടിൽ ഒരു കുടം വെക്കുക. എന്നാൽ ആ വേരിന്മേൽനിന്നു വന്നുവരുന്ന വെള്ളം ഈ കുടത്തിൽ വീഴും. അതെടുത്തു കുറുക്കി വററി

ച്ച് ഉണക്കിപ്പൊടിച്ച് എള്ളും കൂട്ടി കഴിച്ചാൽ കാളയെപ്പോലെയുള്ള ബീജശക്തിയുണ്ടാകും. ആ ജലം അങ്ങിനെതന്നെ സേവിച്ചാലും മതി.

൨൩. ദശഗുണദുഗ്ദ്ധേ സിദ്ധം ശതാവരീരസേ ഘൃതം പ്രസ്ഥം । മധുമാഗധികാസഹിതം സശർക്കരം ഭവതി രതിമല്ലഃ.

നെയ്യിൽ പത്തിരട്ടി പാലും ശതാവരീരസവുംചേൎത്തു കല്ക്കത്തിന്ന് ഇരട്ടിമധുരവും തിപ്പലിയും അരച്ചുകലക്കി കാച്ചി പഞ്ചസാരചേൎത്തു സേവിച്ചാൽ അവൻ രതിമല്ലനായിത്തീരും.

൨൪. കുംഭേ വിധായ ശകലീകൃതമൂരുവൂകം തത്രൈവ ശാല്മലിജടാഗളിതോദകേന । സംഭാവിതം ദിനമുഖേ ച രതൗ ച ഖാദൻ വൃദ്ധോ ഭവത്സുരതനാടകചക്രവൎത്തീ.

ആവണക്കിൻവേര് കഴുകി ചെറുതാക്കി നുറുക്കി ഒരു കുടത്തിലിട്ട് ആ കുടത്തിൽ പൂളവെള്ളം (൨൨-ാം ശ്ലോകപ്രകാരം) വാററിയെടുത്തടച്ചുവെച്ച് ആ ഔഷധം രാവിലെയും സുരതസമയത്തും സേവിച്ചാൽ വൃദ്ധനായവന്നുകൂടെ സ്ത്രീസേവയിൽ അതിയായ സാമൎത്ഥ്യമുണ്ടാകും.

൨൫. അധുനാ ശിവപാദസേവകേന പൃഥഗേഷാ സകലാഗമാൎത്ഥരൂപാ । രചിതാ 'ഭിഷജാം മനോരമാ' ജനുഷാം രോഗസമാപ്തയേ സമാപ്താ.

ശിവഭക്തനായ എന്നാൽ ഇപ്പോൾ സകല വൈദ്യശാസ്ത്രങ്ങളുടേയും സാരഭൂതമായ ഈ വൈദ്യമനോരമ ഉണ്ടാക്കപ്പെട്ടു. ഇതു വൈദ്യന്മാൎക്ക് അത്യന്തം ഉപകാരപ്രദവുമാകുന്നു. ഇതിൽ മനുഷ്യൎക്കുണ്ടാകുന്ന രോഗങ്ങൾക്കുള്ള ചികിത്സകളെല്ലാം പറഞ്ഞിട്ടുമുണ്ട്. അങ്ങിനെയുള്ള വൈദ്യമനോരമ ഇപ്രകാരം അവസാനിപ്പിക്കുന്നു. ഇതുകൊണ്ടു വൈദ്യന്മാർ സന്തോഷിക്കട്ടെ.

ഇതി വാചസ്പതി ടി. സി. പരമേശ്വരശൎമ്മണാ കൃതായാം

വൈദ്യമനോരമാവ്യാഖ്യായാം

ദ്വാവിംശതിതമഃ പടലഃ.



# ശുഭമസ്തു.



